ബോശേഷംമുറിച്ചസ്ത്രശസ്ത്രങ്ങളെ
വിട്ടുവിട്ടെത്രയുംചിത്രമാകുന്നമാ
റട്ടഹാസംചെയ്തുകേറുംദശാന്തരെ
മക്കളുംനേർത്തവീരന്മാർപതിച്ചുപോയ്
നിൽക്കുവാനാകാഞ്ഞുമണ്ടീടിനാർചിലർ
മദ്ധ്യംമുറിഞ്ഞററുവീണുപോയിചില
ക്കത്യന്തമാംഗദാതാഡനംകൊൾകയാൽ
പൊട്ടിത്തകർന്നുപോയുത്തമാംഗംചില
ക്കൊട്ടല്ലവർക്കുകേടുണ്ടായതിങ്ങിനെ
സംഭിന്നമായിഹാഹേതിസർവ്വംവ്യൂഹ
സമ്പന്നമായുള്ളസൈന്യംതദന്തരേ
ശക്തിയോടുംകൊടുങ്കാററുകൊണ്ടേററവും
കത്തിയോടുംകാട്ടുതിയ്യുപോലങ്ങിനെ
വെക്കംപ്രതാപപ്രദീപ്തനായ്യുക്കോട്ട
മുൾക്കമ്പഹീനനാകുംസുധന്വാഗ്രജൻ
വമ്പടക്കൂട്ടത്തിനുള്ളിൽക്കടന്നിട്ടു
മുമ്പിടുന്നോർകളെവീഴിച്ചുവീഴിച്ചു
മുന്നടന്നാമൂന്നുയോജനത്തോളവും
ചെന്നുചെന്നങ്ങെത്തലയ്ക്കലായപ്പൊഴെ
ത്തത്രതേർത്തട്ടിലേകത്രദേശേശത
പത്രദീർഘാക്ഷനാംഭക്തപ്രിയൻഹരി
സ്വസ്ഥനാസ്ഥാണതളീടുന്നാപാർത്ഥനോ
ടൊത്തനങ്ങാതെതദീക്ഷണംചെയ്കയാൽ
ചിത്തദേശംകൊണ്ടുവന്ദിച്ചുനന്ദിച്ചു
ബദ്ധഹാസംപറഞ്ഞീടിനാനിങ്ങിനെ
കൃത്രിമക്രീഡാവിലാസകൃത്യങ്ങൾകൊ
ണ്ടിത്രിലോകംമയക്കുന്നമായാനിധെ
എന്തിനാണേവംമറഞ്ഞതദ്യൊഭവാ
നന്ധനാംഞാൻകണ്ടുകൂടാതിരിയ്ക്കുമോ

തിണ്ണംഭവാനങ്ങൊളിച്ചാൽഫലിയ്ക്കുമോ
കണ്ണുള്ളവൻപാക്കിലപ്പൊഴെകാണാമെ
പാർത്ഥസാരഥ്യംവഹിയ്ക്കുന്നോനിന്നുടെ
ചിത്തസാമർത്ഥ്യംവിചിത്രമെൻഗോപതെ
മുന്നമങ്ങാർജ്ജനംചെയ്തിരിയ്ക്കുംപുണ്യ
വൃന്ദമീവണ്ണംവ്യയംചെയ്തുസംശയം
എന്നുടെസോദരൻതന്നുടെമസ്തക
മൊന്നുടൻതാണൊട്ടുകംപിടുങ്ങീലയോ
അത്രമാനംകെട്ടമൂർത്തിയെല്ലോഭവാ
നസ്തസന്ദേഹംഭവാനെബ്ഭജിപ്പവർ
അത്ര ചിന്തിയ്ക്കിൽചുരുക്കംഭജിപ്പവ
ർക്കതുല്യരായീടുംപ്രകാരത്തിലിങ്ങിനെ
ബന്ധുത്വമല്ലദാസത്വവുംചെയ്യുന്ന
നിന്നുത്വമൊട്ടൊട്ടറിഞ്ഞിരിയ്ക്കുന്നുഞാൻ
ചിത്തകമ്പംവെടിഞ്ഞൊക്കമെന്നാകിലെൻ
മസ്തകംകൂടിഗ്രഹിച്ചീരണാജിരെ
ത്വൽപ്രഭാവംകാട്ടിയൊപ്പിച്ചുമാറുകെ
ന്നിപ്രകാരംഭഗവാനോടുണർത്തിച്ചു
പാർത്ഥന്റെനേരെതിരിഞ്ഞുചൊല്ലീടിനാ
നാത്തന്റെമട്ടിൽഭവാനീദശാന്തരെ
പാർത്തിടാതെചെയ്തകാര്യംമനക്കാമ്പി
ലോർത്തിനിയ്ക്കെത്രയുംലജ്ജയെന്നർജ്ജുന
ശക്തനല്ലേഭവാനാജിദേശംവെടി
ഞ്ഞിത്തരംപേടിച്ചൊഴിഞ്ഞിതോവിസ്മയം
എങ്ങിനിപ്പോകുമീനിങ്ങളെവിട്ടുഞാ
നങ്ങിനെതോന്നുംവഴിയ്ക്കയച്ചീടുമോ
ശ്രേഷ്ഠനാമെന്നുടെതമ്പിയ്ക്കുപിൻവഴി
ക്കൂട്ടവൻഞാനതിന്നത്രവന്നീടിനേൻ
ഗോഷ്ഠപാലൻഭവത്സാരഥികാണാവെ

കാട്ടുവൻഞാനെൻപരാക്രമംസംഗരെ
നില്ലനമാക്കുവൻനിങ്കഴത്തിങ്ങോട്ടു
നില്ലനഹീനമെന്നഗ്രെനിന്നക്കിനി
നില്ലാതെപേടിച്ചുമാറിമണ്ടീടുവാ
നില്ലാതെയായ്തരമെന്നമൂലംക്രമാൽ
എന്നോടുപോരിന്നെത്തീടുകാണെങ്കി
ലെന്നീവിധംപറഞ്ഞത്രയുംവിദ്രുതം
വഹ്നിപോലെനിന്നെരിഞ്ഞുതൻകാർമ്മുകം
തന്നിലേററംബാഹ്ലലാഘവംപൂണ്ടവൻ
ബാണംതൊട്ടുനോക്കുന്നതിൻമുന്നമെ
നാണംകെട്ടുള്ള വീരനാംജിഷ്ണുവും
മുന്നംകൃതാന്തനെക്കണ്ടങ്ങെത്തൊരു
കന്ദർപ്പവൈരിപോലുജ്വലിച്ചുഗ്രനായ്
ദർവ്വീകരക്രോധമോട്ടംമുഴങ്ങുന്ന
മൌർവ്വീനിനാദംവളത്തുനേർത്തിടിനാൻ
ക്രുദ്ധനാംഹംസദ്ധ്വജാത്മജൻതൽക്ഷണെ
മുഗ്ദ്ധനാകംമുകിൽവർണ്ണൻറെമൂർത്തിയെ
മുഷ്കിനാലെപൈതബാണവർഷംകൊണ്ടു
മുക്കിനാനെന്നല്ലകൃത്തയാക്കീടിനാൻ
വിണ്ണവർകോൻമകൻതന്നുടെമെയ്യുമ
വ്വണ്ണമെമൂടിനാൻക്രൂരബാണങ്ങളാൽ
വിദ്ധമാക്കീടിനാൻചോർകൊണ്ടത്രയും
സിക്തമാക്കീടിനാനത്രപോരാന്നപ
തദ്ധ്വജാഗ്രെവിളങ്ങുംഹനുമാനെയും
സത്വരംദീനനാക്കീടിനാൻകൂടവെ
ശൈഘ്രവാഹങ്ങളെദേഹംപിളന്നിട്ടു
ജാതമോഹങ്ങളാക്കീടിനാനപ്പൊഴെ
വേദനപ്പെട്ടുധനഞ്ജയൻവർദ്ധിത
ക്രോധനായ്ക്കണ്ണാംചുവപ്പിച്ചുദീപിച്ചു

നിൽക്കനിൽക്കെന്നുപറഞ്ഞുതിരിഞ്ഞുതാ
ന്നുൽക്കപോലുള്ള നേകോഗ്രബാണങ്ങളെ
മാരിപോലെത്രയുംവാരിവർഷിച്ചവ
ഷീറിവേഗംപൂണ്ടുചെന്നവൻതന്നുടെ
മാറിടംതൊട്ടുടൽതോറുമൊപ്പംതുള
ച്ചേറിവില്ലുഞാണുമൊന്നിച്ചുഖണ്ഡിച്ചു
ചെങ്കൊടിക്കൂറനിന്നാടിക്കളിയ്ക്കുന്ന
വങ്കൊടിസ്തംഭംമുറിച്ചിട്ടുതൽക്ഷണെ
സാരഥിയോടുംവധിച്ചുവാഹങ്ങളെ
തേരതുംചൂർണ്ണമാക്കീതിലംപോലഹൊ
സത്വരംമറ്റൊരുതേരിലേറീട്ടഹം
സദ്ധ്വജൻതന്നുടെപുത്രൻമഹാബലീ
ബാണവർഷംകൊണ്ടുമൂടീകിരീടിയെ
താണഹർഷത്തോടുചേർത്തിട്ടുപിന്നെയും
പുണ്യബാണൌഘപ്രയോഗേനസൂതനാം
പുണ്ഡരീകാക്ഷനേയുംപിളർത്തിടിനാൻ
പീഡിതന്മാരായകൃഷ്ണാർജ്ജുനന്മാർക്കു
പേടിതട്ടീലയെന്നാല്ലീരണാന്തരെ
സ്യന്ദനംനേരെനടത്തുമാറാംബാണ
മൊന്നെടുക്കാനുംതൊടുക്കാനുമങ്ങിനെ
കാലുകയ്യെന്നുള്ള തൊന്നിളക്കാനുമേ
മേലയെന്നാക്കിവലയ്ക്കയാലപ്പൊഴെ
മാലുവന്നേറുന്നിതെന്നഭാവംകാട്ടി
നീലവർണ്ണൻവാസുദേവൻതിരുവടി
ഫൽഗുനൻതന്നോടരുൾചെയ്തുനിവ്യഥാ
നിൽക്കുകവേണ്ടാവീരന്മാർശിഖാമണെ
കണ്ടതില്ലെസുരഥൻറെപരാക്രമം
പണ്ടിതിൻവർണ്ണമുണ്ടായില്ലൊരുത്തനും
തമ്പിയെക്കൊന്നകോപംകൊണ്ടുനമ്മുടെ

വമ്പനായ്ക്രൂരനംഘോരനുമീവിക്രമീ
ഞാനിവൻതന്നെവെടിഞ്ഞതൻമഹാബലി
താനിവൻനമ്മെവെടിഞ്ഞീലുപാന്തികെ
വൻബാധിപ്പാനൊരുങ്ങീടിനാനൊത്തു
നിന്നുപോരാടുന്നനമ്മോടസംശയം
ധന്വിയായുള്ളിവന്തന്റെശരങ്ങൾകൊ
ണ്ടിന്നിതാപൂർണ്ണമായല്ലൊജഗത്തഹൊ
ശസ്ത്രപ്രയോഗത്തിലല്പമെന്നാകിലും
ശക്തിക്ഷയംവരുന്നില്ലിവന്നാഹവെ
മൂർത്തിയാൽബാണങ്ങളേറ്റുമുറികയാ
ലാർത്തിയില്ലെന്നില്ലിനിക്കുമെന്നർജ്ജുന
എന്നസൂക്തംകേട്ടുഖിന്നനായർജ്ജുനൻ
പന്നഗക്രോധംകലർന്നണഞ്ഞീടിനാൻ
മാധവ!നിന്തിരുമുമ്പിൽവച്ചീക്കണ്ട
ബാധകൻതന്നെവധിയ്ക്കുവൻഞാനുടൻ
ത്വൽപ്രസാദത്താലസാദ്ധ്യമായൊന്നിനി
യ്ക്കിപ്രപഞ്ചത്തിങ്കലില്ലെന്നുനിർണ്ണയം
സ്യന്ദനംനേരെനടത്തിത്തുണച്ചാലു
മെന്നനാതങ്കമായർത്ഥിച്ചുവീര്യവാൻ
ദന്തംകടിച്ചുരക്തോദ്വൃത്തനേത്രനായ്
ചന്തംകലർന്നഗാണ്ഡീവത്തിലങ്ങിനെ
മിത്രരശ്മിയ്ക്കൊത്തതീവ്രപ്രതാപമു
ള്ളസ്ത്രസന്ദോഹംതൊടുത്തുതൂകീബലാൽ
പോരതിൽകായങ്ങളെല്ലാംപിളർക്കയാൽ
സാരഥിയ്ക്കുംചാരുവാജികൾക്കുംതഥാ
വേദനാധിക്യമുണ്ടാക്കിയെന്നല്ലഹൊ
ച്ചേതനാപായംവരുന്നമാറങ്ങിനെ
ഭിന്നമാക്കീഹംസകേതുജൻ ന്നട
ലെന്നനേരംരക്തസിക്തനായിട്ടവൻ

ട്ടമെസഹ്യമല്ലിന്നിതെന്നോൎത്തുമേ
ല്പട്ടുപോയന്തരീക്ഷേതേരുറപ്പിച്ചു
സ്വഛന്ദമത്ഭുതംതോന്നുമാറങ്ങതി
നിശ്ചഞ്ചലംനിന്നുവീൎയ്യവേഗാന്വിതം
ശ്രീരാമലക്ഷ്മണന്മാരെക്കുറിച്ചുപ
ണ്ടാരാവണാത്മജനെന്നപോലങ്ങിണെ
ശ്രീകൃഷ്ണഫൽഗുനന്മാരലക്ഷീകരി
ച്ചാകൃഷ്ടമാമാസ്ത്രഗൌഘംതെരുതെരെ
മേഘനിൎമ്മുക്തമാംവൎഷംകണക്കിന്നെ
ലാഘവത്തോടുംപൊഴിച്ചുതുടങ്ങിനാൻ
പാരംകടുത്തുള്ളിടിത്തിയ്യുപോലെയും
താരങ്ങൾപോലെയുംവീഴുംശരങ്ങളെ
ക്കൈവെഖണ്ഡിച്ചതിൽപരംബാണങ്ങ
ളുടൻക്രമത്തോടങ്ങുവിട്ടുകിരീടിയും
പ്രത്യേകമായതെല്ലാമെമുറിച്ചാസ്ത്ര
മത്ത്യുശപുത്രനതിൽപരംതൂകിനാൻ
പാൎത്ഥനതിൽപരമേവമ്പെരസ്പരം
കീൎത്തനീയന്മാർമഹാരഥന്മാരിവർ
മത്സരിച്ചുംകൊണ്ടുതെല്ലനേരംപെയ്തു
നിസ്സരിപ്പിച്ചബാണങ്ങൾപരക്കയാൽ
ഛന്നമായാകാശമാശാതലങ്ങളു
മെന്നാനേരംവിസ്മയിച്ചുദേവാദികൾ
നന്നനന്നെന്നുവൎണ്ണിച്ചുകന്നീടിനാർ
നിന്നുകണ്ടീടുവാനുണ്ടായപേടിയാൽ
ചിൽപ്രയോഗപ്രഭാവംകണ്ടുതങ്ങളി
ലുൾപ്രസാദംകലൎന്നുള്ള യോധാക്കളിൽ
മത്തനാംഹംസദ്ധ്വജാത്മജൻചൊല്ലിനാ
നത്തലുണ്ടാക്കുന്നൊരമ്പുകൊണ്ടുഞാൻ
തത്സ്യന്ദനത്തെച്ചുഴററിമുടിയ്ക്കുവൻ

നിസ്സംശയം കാത്തുകൊള്ളുകാമെങ്കിലൊ
എന്നുമാത്രം പറഞ്ഞേകമാകും ശരം
ചൊന്നപോലെ വലിച്ചെയ്തീടിനാനതു
സ്യന്ദനം തന്നിൽ പതിച്ചയാലാരവം
ക്രന്ദനം ചെയ്തുള്ള ചിററലിൽ പെട്ടുപോയ്
സൂതനാം കൃഷ്ണനും ശ്വേതവാഹങ്ങളും
ഭീതനായുള്ള കിരീടിയാം വീരനും
കേതനാഗ്രസ്ഥനായുള്ള കീശേന്ദ്രനും
ഖേദമേറീടും പ്രകാരേണ കൂടവെ
പമ്പരം പോലെ തിരിഞ്ഞുപോയന്നേര
മമ്പരും മററുള്ള കാണികളേവരും
പാൎത്തുകണ്ടാലിവനെത്ര വിരുതനെ
ന്നോൎത്തുകൊണ്ടാടി വിളങ്ങും സുരഥനെ
വാഴ്ത്തിനിന്നാരതിന്മദ്ധ്യേ മഹാശബ്ദ
പൂൎത്തിയോടും തിരിഞ്ഞീടുന്ന തേരിനെ
നിശ്ചലമാപാരേൎത്തുകാത്തുനിൎത്തീടുവാ
നിഹരയോടും മുതിൎന്നീശനാമച്യുതൻ
തൃക്കഴൽതാരിണ കൊണ്ടുപീഡിപ്പിച്ചു
തക്കവണ്ണം പണിചെയ്തുനോക്കീടിനാൻ
അല്പവും നിന്നീല തത്രതേരെന്നറി
ഞ്ഞപ്പൊഴേ സംസാരസംഭ്രമോൽഭേദനൻ
ചിത്രഭാവം പൂണ്ടുനിന്നാസ്തദന്തരെ
ഗൃദ്ധ്രപത്രം ചേൎത്തുകൂൎത്ത ബാണങ്ങളെ
സന്ധാനവും ചെയ്തു ശക്തനാകും ശത്രു
സന്താപനൻ സുധന്വാഗ്രജൻ തൂകിനാൻ
ചെന്താമരാക്ഷനും പാൎത്ഥനും കൂത്തരാ
യെന്താണിനിക്കഴിവെന്നുഴന്നാരഹോ
കാഞ്ചനാംഭോജാക്ഷനുത്സാഹമുൾക്കൊണ്ടു
പാഞ്ചജന്യാഖ്യം സ്വശംഖം വഹിച്ചുടൻ

ഭീതിമാറുന്നമാറങ്ങൊരുവട്ടമ
ങ്ങുതിവിശ്വത്തെമുഴക്കിനിന്നപ്പോഴെ
ദേവദത്താഖ്യമാംശംഖംവിളിച്ചൊന്ത
ഭാവട്ടത്തായുള്ളപാൎത്ഥനെപ്പാൎത്തിട്ടു
ഗംഭീരമായതുറംചെയ്തുചേതോഭയം
ജംഭാരിനന്ദനവേണ്ടാവതാംജയം
എന്തുപ്രയത്നങ്കൊണ്ടുമിങ്ങുനിൽക്കുന്നീല
സംഭ്രമിച്ചീരഥംതാഴന്നിതെങ്കിലും
ഒന്നുനീചെയ്യേണമീവൈരിവീരനെ
വെന്നുവീഴ്ത്തേണംവിളംബിക്കൊലാവൃഥാ
പൊട്ടിയ്ക്കവേഗാലിവന്നുള്ളതേരിവൻ
തട്ടിയ്ക്കുമല്ലെങ്കിലിന്നിയുംനമ്മളെ
വില്ലുംമുറിയ്ക്കവാനാമെങ്കിലായതും
തെല്ലുംമടിയ്ക്കാതെശീഘ്രംകഴിയ്ക്കെടോ
ഭൎത്തൃസൂക്തംകെട്ടുശക്രപുത്രൻവീര
നദ്ധ്യാത്രിചാപസീമ്നിചക്രങ്ങളെ
ഹസ്തസാമൎത്ഥ്യനസിദ്ധബാണങ്ങളാ
ലൊന്നത്തവണ്ണംതൊട്ടെത്തത്തെതന്നശേഷം
സ്യന്ദനാന്ത്രരായ്മുറിച്ചിട്ടുതേർതെളി
യ്ക്കുന്നവൻതന്നുടെകണ്ഠവുംഖണ്ഡിച്ചു
കൊന്നുവാഹങ്ങളെമററുള്ളവകളു
മൊന്നുമേശേഷിച്ചിടാതെമുടിച്ചുടൻ
ശത്രുവാംഹംസദ്ധ്വജോൎവ്വീന്ദ്രപുത്രനെ
വിദ്രുതംവിരഥനെന്നാക്കിയ്യൂഴീതലെ
വീഴ്ത്തിയല്ലോചിത്രമീവിശേഷംകണ്ടു
വാഴ്ത്തിയല്ലോമഹാലോകരത്രാന്തരെ
ധാത്രിയേററംകഴിഞ്ഞൎജ്ജുനൻതന്റെരഥേ
രാൎത്തിയേറുംവിധംതാണുതാണങ്ങിനെ
നല്ലകൊടിമരത്തിന്റെതലയ്ക്കൊഴി

ഞ്ഞില്ലകാണ്മാനൊന്നുമെന്നുകണ്ടപ്പൊഴെ
ത്ധ്വജാഗ്രെഋഷിഹനുമായ്വിളങ്ങീടുന്നാ
സത്വശാലീഹരിശ്രേഷ്ഠൻഹരിപ്രിയൻ
ഗന്ധവാഹാത്മജൻനക്തഞ്ചരാവലി
യ്ക്കന്തകൻഹനുമാനുള്ളപ്പൊഴിങ്ങിനെ
ദുർഘടത്തിൽപ്പെട്ടുകുന്തീകുമാരകൻ
ദുഃഖമുൾക്കൊള്ളുന്നതർഹമല്ലാഹവെ
തപ്പൊഴിഞ്ഞീടുന്നാമട്ടിൽത്തുണയ്ക്കുണ്ട
തിപ്പൊഴല്ലൊഞാനതാചരിയ്ക്കാതെഹ
എന്തിന്നിരിയ്ക്കുന്നപാഴിലെന്നിങ്ങിനെ
ചിന്തിച്ചുഭൂമിയിൽചാടിപ്പതിച്ചുടൻ
രജ്ജുപോലെനീണ്ടുകാണായവാലുകൊ
ണ്ടർജ്ജുനൻറെരഥംചുററിയുറപ്പിച്ചു
നിർത്തിയൊട്ടുംചലിയ്ക്കാതെപദങ്ങളും
കുത്തിയല്പംബലംകാട്ടിനിന്നീടിനാൻ
ചിൽപ്പൂരുഷൻചിന്തനീയൻചിരന്തന
നുൾപ്പൂതെളിഞ്ഞരുളീടിനാനപ്പൊഴെ
കെല്പൊടുമഞ്ജനാപുത്രൻതുണയ്ക്കയാ
ലിപ്പോളുറച്ചുനിന്നെല്ലൊരഥംസഖെ
ചിത്തമന്ദത്വംവെടിഞ്ഞറിഞ്ഞീടുനീ
യുത്തമൻതാനീമരുൽസുതൻവിശ്രുതൻ
ശബ്ദശാസ്ത്രജ്ഞചൂഡാമണിശക്തിമാ
നബ്ദവർണ്ണൻതങ്കലെത്രയുംഭക്തിമാൻ
സുജ്ജനങ്ങൾക്കുപകാരിശൌര്യോജ്വലൻ
ദുർജ്ജനങ്ങൾക്കപകാരിദുഃഖേതരൻ
ശ്രീരാമഭദ്രനുമുന്നംസഹായമാ
യ്വാരാന്നിധിയതുംചാടിക്കടന്നുടൻ
ലങ്കാപുരംപുക്കുജാനകീദേവിയാം
പങ്കേരുഹാക്ഷിയെക്കണ്ടുപിന്നത്തതിൽ

ക്രുദ്ധപ്ലവംഗരക്ഷോഗണംതങ്ങളിൽ
ബദ്ധശ്രമംചെയ്തുഗംഭീരസംഗരെ
ചണ്ഡനാംരാവണൻതന്നെതൃണീകരി
ച്ചെണ്ണമില്ലാതുള്ളരക്ഷോബലങ്ങളെ
നിഗ്രഹിച്ചുംമററുമേററംമിടുക്കുള്ള
വിക്രമംകാണിച്ചുരാഘവൻതന്നുടെ
ചിത്തപ്രസാദൈകപാത്രമായ്വന്നൊരു
ചിത്രപ്രഭാവനെനോക്കീവീരനെ
എന്നിതെല്ലാമരുൾചെയ്തുപിമ്പുണ്ടായ
നന്ദിയോടുംകപിശ്രേഷ്ഠനാംഭക്തനെ
തൃക്കടക്കണ്ണുകൊണ്ടാലോകനംചെയ്തു
തൃക്കരാംഭോരുഹംകൊണ്ടങ്ങടുപ്പിച്ചു
തന്തിരുമാറിലണച്ചുപുണൎന്നുകൊ
ണ്ടന്തികെനിൎത്തിയനോടരുൾചെയ്തിതു
വീൎയ്യവാരാന്നിധെമാരുതെനീചെയ്ത
കാൎയ്യമിന്നെത്രയുംനന്നായ്മഹാമതെ
സത്വരംനീതുണചെയ്കയാലിക്ഷണം
ചത്തതില്ലിന്നായികൃഷ്ണനുംപാൎത്ഥനും
പ്രാണനെക്കാൾപ്രിയനായിനീഞങ്ങളെ
ത്രാണനംചെയ്തുകൊണ്ടെന്നാൽനിനക്കിനി
ഭദ്രംവരുത്തട്ടെപരംരാമ
ഭദ്രകേശാത്മസമൂകതാകലാപമെ
സങ്കടംവന്നാലൊരു[illegible]നിന്നാങ്ങുപോ
ഷകമായ്കേതുവിൽത്തന്നെവസിക്കനീ
എന്നവാക്യംകേട്ടുഭക്തിയോടുംവായു
നന്ദനൻവാഴ്ത്തിസ്തുതിച്ചുഗോവിന്ദനെ
നന്ദിയോടുംമൂന്നുവട്ടംവലംവെച്ചു
വന്ദനംചെയ്തനുവാദവുംവാങ്ങിച്ചു
മേല്പട്ടുചാടിദ്ധ്വജാഞ്ചലംപൂക്കങ്ങു

താല്പൎയ്യമോടുംവിളങ്ങിനാനപ്പൊഴെ
കൃത്തിവസ്ത്രാംഭോജപുത്രാദിസേവിതൻ
കൃത്രിമാകാരനാംകൃഷ്ണൻതിരുവടി
വൃത്രജിൽപുത്രനാമൎജ്ജുനൻതന്നുടെ
വക്ത്രവുംപാൎത്തരുൾചെയ്തുസസംഭ്രമം
ഖിന്നനായ്വാഴുന്നതെന്തുനീപാണ്ഡവ
ദുഷ്ടനായിട്ടുള്ളശത്രുവാംവീരനെ
സത്വരംയുദ്ധേവധിച്ചൊഴിച്ചീടുകി
സ്വസ്ഥതയ്ക്കിപ്പൊഴൊകാലംധനഞ്ജയ
തേരുയൎത്തീടുവാനെന്തുപായംനമ്മൾ
ചേരുമാറായിരസാതലെസാന്ദ്രിതം
ഓരുകെന്നുള്ളതുകേട്ടണത്തീടിനാ
നേരുമുൾത്താപംകലൎന്നാകുന്തീസുതൻ
നന്നാരുൾചെയ്തതീതേരുയൎത്തീടുവാ
നിന്നുഞാനാളല്ലനാളീകലോചന
ചെററല്ലിനിയ്ക്കുള്ളമാലിതയ്യോതല
ചുററുന്നദേഹംവിറയ്ക്കുന്നദൈവമെ
നിൽപ്പതിനുംകൂടിയേതുമെശക്തിയി
ല്ലുൾപ്പരിയ്ക്കുംസംഭ്രമോദിതഭ്രാന്തികൾ
ജിഹ്വയേററംവരണ്ടീടുന്നസത്യമീ
വിഹ്വലത്വംപോയടങ്ങുന്നാമൃനാമെ
എങ്ങിനെഞാനൊന്നുചെയ്യുന്നകൂറോടു
മിംഗിതംമേവരുത്തേണമെമാധവ
ദീനഭാവംപൂണ്ടപാൎത്ഥവാക്യംകേട്ടു
ദീനപാലൻവ്യാജലീലാകളേബരൻ
ദേവൻദയാശാലിതാനരുൾചെയ്തുനീ
യേവംകഥിയ്ക്കുന്നതെന്തെന്റെഫൽഗുന
ഞാനുമവ്വണ്ണമിന്നാൎത്തനല്ലേമഹാ
മാനുഷൻനീയറിയുന്നില്ലതൊട്ടുമെ

തന്നുടെദണ്ഡമല്ലാതെപരമ്പര
ന്തന്നുടെദണ്ഡംഗണിയ്ക്കുന്നതില്ലനീ
ഒട്ടുമാകാതതിശ്ശീലംരഥപെണി
പ്പെട്ടുയത്തീടുവാൻഞാനുമാളല്ലെടൊ
എന്നരുൾചെയ്തുനിന്നീടുംദശാന്തരെ
വന്നണഞ്ഞുഗ്രനാകുംസുധന്വാഗ്രജൻ
കൊണ്ടൽനേർവർണ്ണനെപ്പാർത്തുണർത്തീടിനാൻ
കുണ്ഠിലായീരഥമെന്നതിൽകേശവ
കുന്റൊരാവകെറച്ചുണ്ടാമനക്കാമ്പി
ലണ്ടർകോൻപുത്രനെക്കാക്കേണമെഹരെ
ശങ്കയ്ക്കുമറ്റില്ലകാരണംകേൾക്കകീ
സംക്രന്ദനാത്മജസ്യന്ദനംസാമ്പ്രതം
പൃഥ്വിയിൽതാണുപോയല്ലൊഭവൽഭാര
വൃദ്ധിയാലീരഥംവണമെന്നാകിലൊ
പൊക്കിഞാനിങ്ങുനിർത്തീടുവൻക്ഷ്മാതലെ
മൽക്കരത്തിൻബലംകാൺകെന്നക്ഷണെ
ഗരംഷൽബലംധരിച്ചേകമാംപാണികൊ
ണ്ടീഷയ്ക്കുതന്നെപിടിച്ചുപൊക്കിദ്രുതം
ഹസ്തദേശത്തിൽവച്ചുംകൊണ്ടുപാർത്ഥനൊ
ടിത്ഥമോതീടിനാനീരഥംഞാനിനി
അബ്ധിമദ്ധ്യത്തിലൊവിദ്രുതംമേരുവാ
മദ്രിയിൽതന്നെയൊഹസ്തിനംതന്നിലൊ
നിങ്ങളോടൊന്നിച്ചെറിഞ്ഞുവീഴ്ത്തീടുവ
നിങ്ങതിന്നൊക്കില്ലിതെന്തുതോന്നീടേണ്ടു
എങ്ങുവേണംപാർത്ഥചൊല്ലുകെന്നോടെന്ന
ത്തുംഗഗർവ്വോദിതംകേട്ടപ്പൊളർജ്ജുനൻ
ക്രുദ്ധനായഞ്ചുബാണംകൊണ്ടുതാഡിച്ചു
കൃത്തനായിട്ടവൻമോഹേനപീഡിച്ചു
വേർവിട്ടുവൃക്ഷംകണക്കെപതിച്ചുപോ

ശ്ലൂർപെട്ടതേരം കരത്തിൽനിന്നപ്പോഴെ
സൃഷ്ടിസ്ഥിതിധ്വംസമൂർത്തിവാഹങ്ങളെ
തട്ടിത്തലോടിയുണർത്തിനിർത്തീജവാൽ
തന്മുഗ്ദ്ധദക്ഷിണശ്രീപാണിയിൽചേർത്ത
ചമ്മട്ടിയൊന്നങ്ങുയർത്തിപ്പിടിച്ചുടൻ
ഒത്തവണ്ണംതേർനടത്തുവൻനിന്നല്ലൊ.
യുദ്ധമൊന്നത്രെപൊസ്ത്താല്യംധനഞ്ജയ
വദ്ധ്യനായിട്ടുള്ളവൈരിയെപ്രേതേശ
വസ്തുവാസത്തിന്നയയ്ക്കുകെന്നാകയാൽ
തൽകൃപാനുജ്ഞയുണ്ടായാലസാദ്ധ്യമെ
ന്തൊക്കെചെസാദ്ധ്യമെന്നുൾക്കരുതിയർജ്ജുനൻ
നിശ്ചലംശംഖംവിളിച്ചുഗാണ്ഡീവത്തൊ
ണൊച്ചകൊണ്ടൂഴീവിഭാഗംവിറപ്പിച്ചു
മെച്ചമേറുംബാണമൂരിത്തൊടുക്കുമ്പൊ
ളുച്ചവീര്യംപൂണ്ടഹംസദ്ധ്വജാത്മജൻ
ബദ്ധനായോരുപട്ടുറത്തേരേറിവ
ന്നൊത്തിരാന്ത്യകുള്ളസിംഹംകണക്കിനെ
ബദ്ധവൈരംരണ്ടുപേരുംമുറക്കുള്ള
യുദ്ധവുംതമ്മിൽത്തുടങ്ങീഭയങ്കരം
ചന്തമുള്ളർദ്ധചന്ദ്രങ്ങൾമിന്നുംവത്സ
ദന്തനാരാചക്ഷുരപ്രങ്ങളങ്ങിനെ
ചൊല്ക്കൊണ്ടവാരാഹകർണ്ണനാളീകങ്ങൾ
നല്ക്കൊണ്ടകാമുകാസ്ത്രങ്ങൾമുമ്പായവ
കയ്ക്കൊണ്ടനേകമാവോളംപൊഴിക്കയും
തക്കത്തിലെല്ലാംമുറിച്ചുവീഴിക്കയും
അന്തമില്ലാതെപൊഴിക്കുംശരങ്ങൾകൊ
ണ്ടന്തരിക്ഷാദിപ്രദേശങ്ങളിൽപരം
അന്ധകാരത്തെവളർക്കയുംകാണികൾ
ക്കന്തരംഗത്തിൽഭയംജനിപ്പിക്കയും

വ്യത്യാസമെന്നിയെതമ്മിൽജയിയ്ക്കുവാ
നത്യാശയോടുംമഹാരഥന്മാരിവർ
ബുദ്ധ്യാവിശിഷ്ടങ്ങളായനാനാധനു
ർവ്വിദ്യാവിചക്ഷണതവങ്ങളെകാണിച്ചു
സൽപ്പനേരംരണംചെയ്തശേഷംശേഷ
തല്പഭക്തൻഹംസകേതുപുത്രൻബുധൻ
ചൊല്ലിനാനജ്ജുനൻതന്നോടുധാത്രിൽ
ചൊല്ലെഴുംഗാണ്ഡീവധനപിൻധനഞ്ജയ
നാണമില്ലാതെഭവാനിന്നിയുംമഹാ
ബാണവഷംതുടങ്ങുന്നതെന്തിന്നഹൊ
ക്ഷീണംഭവിയ്ക്കില്ലിതിങ്കൽഭവാനുള്ള
തൂണംവിശേഷിച്ചുമക്ഷയ്യമല്ലയൊ
ശസ്ത്രവഷംകൊണ്ടുമേതെങ്കിലുംഫല
മിത്രനേരംകണ്ടതില്ലഭയനാകയാൽ
വ്യത്ഥമേവംകാലയാപനംചെയ്യേണ്ട
ചിത്തധൈയ്യത്തോടുമല്ലമല്ലാതനെ
സത്യപ്രതിജ്ഞയൊന്നാചരിച്ചീടേണ
മുച്യൽപ്രഭാവേനഭവ്യനാകുംഭവാൻ
ചൊല്ലുന്നവാക്യംകരാളച്ചെങ്കിലുംപിഴ
യ്ക്കില്ലെന്നുമുന്നമെകേട്ടിരിയ്ക്കുന്നഞാൻ
എന്തിതിൽസംശയംക്രൂസലുണ്ടാതുണ
യ്ക്കുന്നികൃഷ്ണനാംചങ്ങാതിയില്ലയൊ
സത്യംകഴിഞ്ഞിട്ടുവേണംനമുക്കിനി
യുദ്ധംതുടങ്ങുവാനില്ലകില്ലേതുമെ
എന്നിത്തരംസുധന്വാവെന്നപോലവൻ
തന്നാഗ്രജൻചൊന്നവാക്യംചെവിക്കൊണ്ടു
കുന്തീസുതൻമുകുന്ദന്റെമുഖോല്ലാസ
ച്ചെന്താമരപ്പൂവിലോകനംചെയ്തുടൻ
തല്ക്കടാക്ഷാജ്ഞയെവാങ്ങിപ്രതിജ്ഞയെ

തക്കവണ്ണംതൂർണ്ണമാചരിച്ചീടിനാൻ
മൽഗിരംകേൾക്കവീരോത്തംസ ഞാനിനി
നിഷ്കൃപംനിന്നെമടക്കിരണാജിരെ
സമ്പതിപ്പിപ്പനിങ്ങെയല്ലായ്കനാം
നിമ്പിതാവിൻമുമ്പിൽവെച്ചനിസ്സംശയം
നിൻകഴുത്തുംപത്തികൊണ്ടറുത്തീടുവ
നെങ്കരത്തിൻകരുത്തൊട്ടുകാട്ടീടുവൻ
വിണ്ണിലുള്ളോർകളുംകാണ്മന്നവണ്ണമീ
കണ്ഡലശ്രീപൂണ്ടമൌലിയെവീഴ്ത്തുവൻ
എന്നകാര്യംക്രമാലാചരിച്ചീലെങ്കി
ലെന്നുടെവില്ലുവെച്ചീടുവൻനിർണ്ണയം
തൽപ്രതിജ്ഞാഗിരംകേൾപ്പിക്കമെപരം
സൽപ്രതാപംപൂണ്ടവീരചൂഡാമണെ
ചിത്രമാംപാർത്ഥവാക്യംകേട്ടുസന്തുഷ്ട
ചിത്തനായുള്ളസുരഥനംഭ്രപതെ
സത്യവാക്യംപറഞ്ഞീടിനാൻചന്ദ്രവൈ
ശത്യമേന്തീടുംസുകീർത്തെപൃഥാത്മജ
ബുദ്ധിയുണ്ടായനാൾതൊട്ടുഞാനെത്രയും
ഭക്തിയോടുംപത്രികേത്രവാംദേവനെ
വിശ്വസിച്ചന്തരംഗത്തിലുറപ്പിച്ചു
വച്ചുസേവിച്ചുപോരുന്നതിന്നോളവും
ഭംഗമേല്ലാതെഫലിച്ചിരിപ്പുണ്ടെങ്കി
ലങ്ങേഭ്ദ്ര്യപ്രഭാവത്തോടുകൂടവെ
വഹ്നിദേവൻതന്നവില്ലിൻെറഞാണിനെ
ഛിന്നമാക്കീടുവൻപിന്നെവിശേഷിച്ചു
തേത്തടത്തിങ്കൽനിന്നങ്ങയെപ്പാർത്ഥി
ചാത്തനായിടുംപ്രകാരംപതിപ്പിച്ചു
സത്യമീഞാനംകൃതാർത്ഥനായീടുവൻ
ശക്തനായീലിതിന്നൊന്നവനീടുകിൽ

മല്പുണ്യമെല്ലാംമുടിഞ്ഞുപോകട്ടെഞാ
നല്പനാമാംനരകത്തിലുംവീഴട്ടെ
സത്യംപെരുത്തവീരന്മാരിരുവരു
മിത്ഥംപ്രതിജ്ഞയെച്ചെയ്തോരനന്തരം
ശ്രീകൃഷ്ണചിന്തകന്മാരായെതൃത്തിട്ടു
വേഗത്തിലസ്ത്രങ്ങൾതൂകിത്തുടങ്ങിനാർ
ബാണവർഷംകൊണ്ടുവീരൻനൃപാത്മജൻ
ക്ഷീണനാകുംപടിമൂടികിരീടിയെ
വാനവർകോന്മകൻതാനുമവണ്ണമെ
മാനവേന്ദ്രാത്മജൻതന്നെയുംമൂടിനാൻ
പൊട്ടിച്ചുതേരുമന്നേരംപുകഴ്ന്നവൻ
ചട്ടററമറെറാന്നിലേറിവന്നീടിനാൻ
ദുഷ്ടനായർജ്ജുനൻതാനതുംതൽക്ഷണെ
നഷ്ടമാക്കീടിനാനപ്പോഴെമന്നവ
മറെറാന്നിലേറിനാൻധന്വിയാമർജ്ജുനൻ
തെററന്നതുംമുടിച്ചീടിനാനിങ്ങിനെ
ഹന്തമൂറെറട്ടുതേരൊപ്പംപൊടിച്ചിട്ടു
ഗന്ധവാഹനെകൊട്ടുത്തോരനന്തരം
എണ്ണമില്ലാതുള്ളശത്രുസൈന്യങ്ങളെ
ദണ്ഡപാണിയ്ക്കുംകൊടുത്തുക്രുദ്ധാടിനാൻ
സന്താപകോപതാമ്രാക്ഷനായപ്പോഴെ
കുന്തീകുമാരന്റെഗാണ്ഡീവമൌർവ്വിയെ
കൃത്തമാക്കീസുധന്വാഗ്രുദ്രവുഗ്രമാ
മർദ്ധചന്ദ്രംകൊണ്ടുമുൻചൊന്നവണ്ണമെ
പെട്ടന്നുനിന്നുള്ളശക്തിവേഗേനകൈ
ത്തട്ടിനംദുഃഖമുണ്ടാക്കിയവിൽത്തടി
ടകൈപിടുത്തംവീണുപോയിനാനന്നേര
മുൾപ്പെട്ടതാപംവിട്ടുനിന്നോരുപാർത്ഥനെ
നല്പനാരാചങ്ങൾകൊണ്ടുതാഡിയ്ക്കയാ

ലല്ലലുണ്ടെങ്കിലുംധീരനാമർജ്ജുനൻ
വീണവില്ലങ്ങെടുത്തിട്ടുവെക്കംമറു
ഞാണതിൽകെട്ടിക്കുലച്ചുവലിച്ചുടൻ
വിസ്താരഘോഷംമുഴക്കിത്തൊട്ടത്തൊരു
ചൊൽപ്പെരുമസ്ത്രജാലങ്ങൾകൊണ്ടക്ഷണെ
സ്യന്ദനംതൊട്ടുള്ളതെല്ലാംനശിപ്പിച്ചു
മന്നിടത്തിൽഛേത്തമാന്യനാംവീരനെ
ലക്ഷ്യമാക്കിക്കൊണ്ടൊരർദ്ധചന്ദ്രംവലം
കക്ഷദേശത്തിൽപ്രയോഗിക്കയാലഹൊ
തൽക്ഷണെഭൂഷണശ്രീദീപ്തമായുള്ള
തൽക്കരംകൃത്തമായ്‌വീണുപോയെങ്കിലും
ഒട്ടുപോലുംകുറച്ചീലാസ്സുപാത്മജ
നട്ടഹാസംചെയ്തുഴറ്റോടുകൂടവെ
നന്നായൊരുഗദദണ്ഡമെടുത്തുകൈ
തന്നാലെടുത്തങ്ങടുത്തുഭയങ്കരൻ
സൂതനായ്പാർത്ഥന്നുതേർതെളിയ്ക്കുംസാവ്വ
ചേതനാരൂപിതൻമൂർദ്ധാവുതന്നിലും
ശ്വേതവർണ്ണംപൂണ്ടവാഹങ്ങൾമെയ്യിലും
ജാതരോഷംനല്ലതാഡനംകൂട്ടിനാൻ
നാലംഗമാംപടക്കൂട്ടത്തിലുൾപ്പുക്ക
മാലങ്ങുകൂട്ടമാറൊന്നുപാഞ്ഞീടിനാൻ
മേല്ക്കുമേലാർത്തംതടുക്കവാനാകാഞ്ഞൊ
ത്രുക്കൾതടീടുംപ്രഹാരംതുടങ്ങിനാൻ
ഹാഹാമഹായോധവീരരെല്ലാവരും
ദേഹാദിഭംഗംഭയപ്പെട്ടുമണ്ടിനാർ
മത്തങ്ങളായനാഗങ്ങളൊരായിരം
ചത്തങ്ങുഗോത്രങ്ങൾപോലെചൊരിഞ്ഞുപോയ്
കട്ടിത്തമേറുംപ്രതാഡനംകൊണ്ടാശു
പൊട്ടിത്തകർന്നിരണ്ടായിരംതേരുകൾ

സംഗരാഗ്രങ്ങളായുള്ളുംതുരംഗൌഘ
പുംഗവന്മാരുംപുകഴ്ന്നകാലാൾകളും
ഒപ്പമോരോപതിനായിരംവീതമാ
യല്പകാലംകൊണ്ടണഞ്ഞുകാലാളയെ
എത്രയുംശക്തിയുള്ളകമാംബാഹുകൊ
ണ്ടിത്രയെല്ലാംനശിപ്പിച്ചശേഷംബലാൽ
ക്ഷത്രലീനന്മാർമഹായോധരിന്നേര
മത്രവന്നീടുവിനെന്നുച്ചാക്രോശിച്ചു
നില്ക്കുനില്ക്കെന്നുകിരീടിയോടെത്തിനാ
നല്ക്കടാത്മാരാജപുത്രൻതടഞ്ഞരെ
സംഭ്രമത്തോടുംധനുഷ്പാണിയായ്നില്ക്കു
മൃന്ത്രകോൻനന്ദനൻമുന്നെകണക്കിനെ
ഛിന്നമാക്കീവാമബാഹുവുമായതും
മന്നിലായീഗദാദണ്ഡുമാട്ടുംതദാ
കയ്യുരണ്ടുംപോകകൊണ്ടുംമടങ്ങില
മെയ്യുകൊണ്ടൊന്നുനോക്കാമെന്നുറച്ചവൻ
ജിഷ്ണുതന്നോടുംജയംകൊടുത്തീടുന്ന
കൃഷ്ണനോടുംപറഞ്ഞീടിനാനിങ്ങിനെ
സൈന്യരംക്ഷണംകഴിഞ്ഞീടുവോളംസ്വീയ
സംരക്ഷണംചെയ്കകുന്തീകുമാരക
എങ്കൽനിന്നാളൂനസ്യന്ദനംരക്ഷിയ്ക്ക
സങ്കടംപോക്കുന്നദേവകീനന്ദന
നിങ്ങൾക്കുശത്രുവായുള്ളഞാനുക്കോടു
മിങ്ങുള്ളദേഹമാത്രംകൊണ്ടുമർദ്ദിച്ചു
ചങ്ങാതിയെമുടിച്ചീടുവാൻകണ്ണട
ച്ചങ്ങാധിയാമ്മാരുമണ്ടിയേറീടുമെ
എന്നുണർത്തിച്ചങ്ങുപാഞ്ഞുകേറീടിനാൻ
ചെന്നണഞ്ഞീടുന്നമുന്നമെപാണ്ഡവൻ
മിന്നുമസ്ത്രങ്ങൾനാലൊപ്പംതൊടുത്തതി

ലൊന്നുകൊണ്ടാദ്യംപിളൎന്നുവക്ഷസ്സിനെ
രണ്ടിനാലെമുറിച്ചീടിനാൻകാൽകളും
ശുണ്ഠിയേറുംശ്ശൂരനാകുംസൂൎയ്യാത്മജൻ
പിന്നെയുംനിന്നീലവീണീലപാണ്ഡവൻ
തന്നുടെതേരിന്നുനേരിട്ടുകേറിനാൻ
എന്തൊരാശ്ചൎയ്യമീവീൎയ്യക്രമംകാൺകി
ലെന്ധരാപാലരോമാഞ്ചമുണ്ടായ്വരും
മുന്നമീവണ്ണമുണ്ടായില്ലൊരുത്തനു
മെന്നാകോലാഹലംകൂട്ടിനോക്കിക്കൊണ്ടു
നിന്നുമൎത്ത്യാമൎത്ത്യമുഖ്യരാംകാണികൾ
നന്നുനന്നെന്നുകീൎത്തിക്കുംദശാന്തരെ
സൎവ്വദേവാത്മകമായ്വിളങ്ങീടുന്ന
ദിവ്യമായുള്ള ചതുൎത്ഥമാംസായകം
സൎവ്വലോകേശനാംകൃഷ്ണനെദ്ധ്യാനിച്ചു
സവ്യസാചീമഹാവീരൻപ്രയോഗിച്ചു
വെട്ടിമിന്നുംകുണ്ഡലങ്ങളുംമിന്നിടും
പെട്ടുകാണുംനീലലോലനേത്രങ്ങളും
പുഷ്ടിയേറുംതിങ്കൾപോലുള്ള തുണ്ഡവും
തട്ടിയേററംവിളങ്ങീടുന്നമസ്തകം
കണ്ടിച്ചുഹാംസഭോജാത്മജൻതന്നുടെ
കണ്ഠത്തിൽനിന്നുവേറാക്കിനാനപ്പൊഴെ
തൽകബന്ധംപാദഹീനമെന്നാകിലും
വെക്കംവിറച്ചോടിയങ്ങുമിങ്ങുംചെന്നു
ശക്തിയോടുംമുട്ടിമുട്ടിയലച്ചല
ച്ചസ്ഥിബന്ധംകൂടിവേർവെട്ടതങ്ങിനെ
പൃത്ഥ്വിയിൽപാൎത്ഥസൈന്യങ്ങളെവീഴിച്ചു
നൃത്തമാടിക്കളിച്ചീടുംദശാന്തരെ
കൃത്തമായിട്ടുള്ള മസ്തകംമേല്പട്ടു
മിത്രബിംബംപോലുയൎന്നുപോയക്ഷണെ

ഒന്നരണ്ടട്ടഹാസംചെയ്തുകീഴ്പെട്ടു
വന്നപാത്ഥന്നുള്ള നെററിത്തടാന്തരെ
മുട്ടിയൊന്നായതിലപ്പൊഴെപാർത്ഥനം
ഞെട്ടിയെന്നല്ലഹോമൂർഛിച്ചഴന്നുടൻ
തേത്തട്ടിൽനിന്നുമറിഞ്ഞുമരംപോലെ
പാത്തട്ടിലേയ്ക്കുവീണീടുമൊളത്തല
മെച്ചത്തിലച്യുതസ്തോത്രംമഹാപുണ്യ
മുച്ചത്തിലാചരിച്ചേവരുംകാണവെ
സ്യന്ദനെസൂതനായ്നില്ക്കുന്നദേവകീ
നന്ദനൻതമ്പാദപാഥോരുഹാന്തികെ
ചെന്നുവീണല്ലോമുകുന്ദന്റെകൌശലം
നന്ദനീയംഖേദസൂദനംപാവനം
മായാമയൻതദാമന്ദഹാസത്തൊടു
മായാതമായുള്ള ഭക്തന്റെമൌലിയെ
കാണിയുംപാക്കാതനഘാഭമായുള്ള
പാണിയുഗംകൊണ്ടെടുത്തശേഷമുദാ
തൻമുഖത്തോടടുപ്പിച്ചുപിടിച്ചൊന്നു
തൻമുഖംമോദേനനോക്കിനാനപ്പൊഴെ
തത്രനിന്നുണ്ടായതേജസ്സുവിശേഷശ
വക്ത്രപത്മംപുക്കചെന്നുപോയ്ഭാരത
ക്ഷോണിതന്നിൽബോധമെന്നിയെവീണിട്ടു
ശോണിതത്തിൽക്കിടന്നീടുന്നപാർത്ഥനെ
തൃക്കയ്യുകൊണ്ടൊന്നുതട്ടിയുണർത്തീട്ടു
ചിക്കെന്നുതാനെഴുന്നേല്പിച്ചുകേശവൻ
സ്യന്ദനത്തിൽകേററിനിത്തിദയാമൃത
സ്യന്ദവാക്യംപൊഴിച്ചീടിനാനർജ്ജുന
വമ്പനാകുംസുരഥന്റെശിരസ്സിദ
മെമ്പടപ്രാപ്തംമഹോത്തമംകാണ്കനീ
സത്തമൻനിശ്ശേഷസിദ്ധിമാനിപ്പുമാ

നിത്യമത്യൽകൃഷ്ടപുണ്യവാനായവാൻ
എന്നറിഞ്ഞീലയോനീയിവൻനിന്നോടു
ചൊന്നവണ്ണംരണ്ടെന്നതമ്പൌരുഷംകൊണ്ടു
സത്യപ്രതിജ്ഞനായെൻമുമ്പിലിത്തരം
സദ്യസ്സമസ്തൻകൃതാത്ഥനായീടിനാൻ
എന്നാരുംചെയ്തചൈതന്യമില്ലെങ്കിലും
സുന്ദരമായിട്ടിരിയ്ക്കുന്നതാനനം
മന്ദമന്ദംപീതചേലാഞ്ചലംകൊണ്ടു
മന്ദമാറേററംതുടച്ചുതൻഭംഗിയെ
ഇക്കടക്കണ്ണുകൊണ്ടാലോകനംചെയ്തു
ദുഃഖഭാവത്തോടുമയ്യോകുമാരകാ
സൽഗുണംകൂടുനാശൂരനായുള്ളനീ
പുക്കകണ്ടോകാലമന്ദിരംസുന്ദര
ശക്തിസാമത്ഥ്യങ്ങൾകൊണ്ടൊരാൾക്കെങ്കിലും
ശക്യമോകാലസങ്കല്പിതംമാററുവാൻ
ഭക്തപ്രിയൻദേവനിത്യാദിഭാഷണം
വ്യക്തംകനിഞ്ഞരുൾചെയ്യുംശൌരിതരെ
ചിത്തമമ്പോടഴിഞ്ഞാഹന്തപാർത്ഥനു
മിത്ഥമംഭോജാക്ഷനോടുണത്തീടിനാൻ
ഭക്തസന്താനമേകാർവണ്ണസന്തതോ
ദ്രിക്തസന്താപവല്ലഗോപാലസന്തതെ
ചൊല്ലുവാനാമല്ലിവൻറഗുണോൽക്കർഷ
മില്ലിവൻതന്നോടുതുല്യനായേകനും
ശക്തിസാമർത്ഥ്യപുണ്യാദികൊണ്ടിന്നിവൻ
പൃത്ഥ്വിതന്നിൽപുരോഗണ്യൻനരോത്തമൻ
ചെററുമേശങ്കയില്ലേനാഥയാതൊന്നു
നെററിമേൽവീഴ്കയാൽമൂർച്ഛിച്ചുവീണഞാൻ
ചത്തിടാതെവമേററല്ലോഭവത്സഹാ
യത്തിനാലായിവന്തന്നുടെമൌലിയെ

ലംഘിച്ചുണ്ണത്തുകല്ലൊന്നുകേൾക്കേണമെ
ജഹ്നജാമാൎത്താണ്ഡപുത്രീസരസ്വതീ
യെന്നുവേണ്ടാമററുമുള്ള തീൎത്ഥങ്ങളും
നിന്തിരുമേനിയെപ്രാപിച്ചിരിപ്പവ
ൎക്കെന്തിനയ്യൊജലാകാരങ്ങൾകേവലം
പാൎത്ഥസാരത്ഥ്യവുംകയ്യ്ക്കൊണ്ടുനിശ്ശേഷ
തീൎത്ഥകൎത്താവാംഭവാനിങ്ങിരിക്കവെ
ചിത്തമോഹത്തോടുമിന്നിതനാത്രപു
ണ്യാൎത്ഥമായ്ക്കൊണ്ടുപോകുന്നതെന്തിന്നഹോ
സ്വൎദ്ധുനീതോയത്തിൽമൃത്യുവന്നീടുന്ന
മൎത്ത്യനുള്ളസ്ഥിതിചൊന്നേനിയൊന്നെങ്കിലും
എത്രനാൾമുങ്ങിക്കിടക്കുന്നസ്ഥിമാ
യത്രനാളായവനുള്ളജീവാത്മാവു
സ്വൎഗ്ഗലോകെസുധാഭോജയായ്ക്കാണീടു
മൎഗ്ഗളംവിട്ടതിന്നാശീനരോത്തമൻ
ത്വൽഗ്ഗതൻതേജസ്സ്വരൂപൂൎണ്ണസാമ്പ്രതം
ദൃഷ്ട്വാതദാപംസൻമുകുന്ദലക്ഷ്മീപതെ
എങ്കിലുംകൊണ്ടുപോവൻഞാൻപ്രഭുക്കുമെ
ന്തെങ്കിലുംഭൃത്യകൎത്തവ്യമെന്നൊവരു
മസ്തകംമല്പരത്തിങ്കലേകീടുകെ
ന്നിത്തരംകേട്ടുമുകുന്ദൻതിരുവടി
പുഞ്ചിരിപൂണ്ടരുൾചെയ്തുധരിക്കനീ
ചഞ്ചലംവിട്ടൊരുസാരംഖഗോത്തമ
എത്രയുംപാവനാത്മാവാമിവനുള്ള
മസ്തകത്തോടുള്ള സംസൎഗ്ഗമെത്തിയാൽ
വൎദ്ധിയ്ക്കുമെപാവനത്വംപ്രയാഗത്തി
നൎത്ഥിയ്ക്കിലത്യന്തപുണ്യമെകേവലം
എന്നഭിപ്രായമീവണ്ണമെന്നാലിനി
ചൊന്നവണ്ണംശീഘ്രതരംവഹിച്ചുനീ

എന്നുടെകോശത്തിലിട്ടങ്ങുപോയാലു
മെന്നരുൾചെയ്തുനൽകീടിനാനപ്പൊഴെ
വന്ദനംചെയ്തുവാങ്ങിച്ചുപത്രീന്ദ്രനാ
നന്ദമുൾക്കൊണ്ടുപറന്നുപോയംബരെ
എത്തിയന്നേരമുണ്ടായവിശേഷമും
ഭക്തിയോടുംകേൾക്കപൃത്ഥ്വീശരത്നമെ
പത്തിലർദ്ധംസന്മുഖങ്ങളുംനെററിമേൽ
കത്തിയാളുംകനൽക്കണ്ണുംജടാന്തരെ
സ്വർന്നദീദേവിയുംബാലശീതാംശുവും
സുന്ദരശ്രീപെട്ടുംതൃക്കരാഗ്രങ്ങളിൽ
ശൂലവുംമാൻമഴുതൊട്ടുള്ളവകളും
ചേലെഴുംദോർദ്ദണ്ഡകണ്ണപാശങ്ങളിൽ
സത്തമശ്രീസർപ്പസംഭൂഷണങ്ങളും
മദ്ധ്യമംതന്നിൽപുലിത്തോൽദുകൂലവും
കണ്ഠതാമറവുള്ളഭോഗീന്ദ്രകാഞ്ചിയും
കണ്ഠസ്ഥലെമുണ്ഡരുദ്രാക്ഷമാലയും
വെൺതിങ്കൾമേനിമേൽവെണ്ണീറുമീവണ്ണ
മന്തമില്ലാതുള്ളലങ്കാരമാണ്ടതിൽ
പ്രത്യംഗംഭംഗ്യാവിളങ്ങുന്നതമ്പുരാൻ
മൃത്യുഞ്ജയൻമൃഡൻനാനാജഗന്മയൻ
ഭർഗ്ഗൻവരപ്രദൻഭക്തപ്രിയൻവിശ്വ
സർഗ്ഗസ്ഥിതിധ്വംസകാരകൻതാരകൻ
ബ്രഹ്മരൂപീശൈലപുത്രിയാംതന്നുടെ
ചിന്മയശ്രീശക്തിയോടുംയഥാരുചി
ഗൌരവംകൈക്കൊണ്ടുഗംഭീരനായിട്ടു
ഗൌരവർണ്ണംപൂണ്ടകാളപ്പുറത്തേറി
പാരംവിളങ്ങുന്നവാഹനാരൂഢരാം
ഹേരംബഷൺമുഖന്മാരുംയഥാരസം
വീരഭദ്രൻനന്ദിചണ്ഡീശമുഖ്യരും

ഘോരഭൂതങ്ങളായീടുംഗണങ്ങളും
നാലുഭാഗത്തുംനിറഞ്ഞുചെന്നങ്ങിനെ
മാലുകൂടാതെനടക്കമാറങ്ങിനെ
കോലാഹലംപൂണ്ടുകൈലാസവുംവിട്ടു
ലീലാത്ഥമായെഴുന്നള്ളിയഗ്രസ്ഥലെ
ബ്രഹ്മാദിദേവഷിവഗ്ഗങ്ങളെല്ലവരും
സമ്മാനപൂവ്വകംവന്ദിച്ചുവാഴ്ത്തിയും
വീണാധരൻമുനിശ്രേഷ്ഠൻവിശേഷിച്ചു
വീണാരവംകൊണ്ടുപാടിപ്പുകഴ്ത്തിയും
സ്വൎന്നടീമൌലിയാമുർവ്വശീമേനകാ
സുന്ദരീരംഭാതിലോത്തമയെന്നിവർ
മത്സരംകയ്ക്കൊണ്ടുകൂടിയുംതങ്ങളിൽ
സുസ്വരംപാടിയുംരംഗംപൂണ്ടാടിയും
ശൃംഗശംഖാദികളൂതിയുമിത്ത്യാദി
മംഗലഘോഷംവളത്തിവന്നങ്ങിനേ
തത്രതാർക്ഷ്യനെത്തുമുട്ടിയന്നേരത്തു
രുദ്രൻതിരുവടികേതശീഷംകണ്ടു
ചിത്തകൌതുഹലംകയ്ക്കൊണ്ടുനല്ലൊരു
ശക്തനാംഭൃംഗിയെത്തന്നെവിളിച്ചുടൻ
മങ്ങാതതുൾക്കംചെയ്തുകണ്ടീലയോനീവി
ഹംഗാധിപൻതാനൊരുമഹാമൌലിയെ
കയ്ക്കൊണ്ടിതാഗമിയ്ക്കുന്നചിന്തിയ്ക്കുകി
ലിക്കണ്ടതെത്രയുംഭൂലോകദുർല്ലഭം
നമ്മുടെസേവകന്മാരിൽപ്രധാനിയായ്
നന്മതേടുംസുരഥന്നുള്ളതാകയാൽ
ചെന്നാശു വാങ്ങിച്ചുകൊണ്ടുവന്നീടുനീ
യെന്നാലതെത്രയുംശോഭനംകേവലം
എന്നുടെമാലയിൽമുഖ്യമായ്ക്കോത്തിട്ടു
ത്തിന്നുഞാൻചിത്തമോദേന ചാത്തീടുവൻ

ഭൃംഗിയോടീയരുൾചെയ്തസൂക്തംകേട്ടു
ഭംഗിയോടാശുചോദിച്ചുമഹേശ്വരി
എന്തിങ്കൾചൂഡത്ത്വാവെവിചാരിച്ചി
ലെന്തിക്കഥാവിശേഷംമെധരിക്കുവാൻ
ഒട്ടല്ലകൌതൂഹലംനിന്തിരുവടി
ചട്ടററവണ്ണംതിരിച്ചരുളേണമെ
എന്നചോദ്യംകേട്ടുമന്ദഹാസത്തോടു
മിന്ദുചൂഡൻഭഗവാനരുളീടിനാൻ
വല്ലഭെവിസ്തരിച്ചോതീടുവാനിപ്പൊ
ളില്ലകാലംഞാൻകുറഞ്ഞൊന്നുചൊല്ലുവൻ
നന്ദിയോടുംകേൾക്കനെല്ലഹംസധ്വജ
നെന്നുചൊല്ലുംരാജമൌലിതൻമക്കളിൽ
ധർമ്മിഷ്ഠനാംസുരഥാഖ്യനായുള്ളവൻ
തന്മസ്തകംതാനിതായോധനാന്തരെ
ശക്തനാമർജ്ജുനൻഖണ്ഡിച്ചതമ്പോടു
മുഗ്ദ്ധനാമച്യുതൻകൃഷ്ണൻഭുവിശ്രുതൻ
തൽപ്രയാഗോദകെനിക്ഷിപ്തമാക്കുവാൻ
ക്ഷിപ്രയാനംപൂണ്ടപക്ഷിപ്രവീരനെ
കല്പിക്കയാലതുംകയ്ക്കൊണ്ടുയർന്നവ
നല്പന്നവേഗംഗമിക്കുന്നശോഭനെ
എങ്കിലിമ്മുണ്ഡംനമുക്കുചാർത്തീടേണ
മെങ്കലെത്രെയോജ്യമെന്നുകല്പിച്ചുഞാൻ
സത്വരംചെന്നുവാങ്ങിക്കൊണ്ടുപോരുവാ
നിത്തരംഭൃംഗിയെവിട്ടയച്ചീടിനെൻ
മുമ്പിലീവണ്ണംമരിച്ചാനിവൻതന്റെ
തമ്പിയായുള്ളസുധന്വാവുപുണ്യവാൻ
തൻമുണ്ഡമാഹരിച്ചിങ്ങണഞ്ഞീടിനെ
നെന്മണ്ഡനശ്രേഷ്ഠമായറിഞ്ഞീലയൊ
ധർമ്മശീലംപൂണ്ടതീവദാതാക്കളാ

സ്സാമഥൻതന്നൊജയിച്ചുകൃതജ്ഞരായ്
ശൌര്യാദിസൽഗ്ഗുണംചേർന്നസത്വസ്ഥരായ്
മര്യ്യാദയോടെഴുംസത്തുക്കൾതങ്ങടെ
മസ്തകസ്രുക്കൊണ്ടുതന്നൊദ്ദണ്ഡംനമ്മ
ക്കൊത്തകംചേരുംമഹത്തായമണ്ഡനം
മററവർക്കെല്ലാതുമുണ്ഡമൊന്നെങ്കിലും
കററവാർവേണിയാളെധരിക്കില്ല ഞാൻ
എന്നരുൾചെയ്തുംദശാന്തരെഭൃംഗിയും
വന്ദനംചെയ്തങ്ങുചെന്നുതാർക്ഷ്യാന്തികെ
വെക്കമേവംപറഞ്ഞീടിനാൻപക്ഷീന്ദ്ര
നില്ക്കനീകൊണ്ടുപോകുന്നമൂർദ്ധാവിനെ
മല്ക്കരത്തിൽദ്രുതംതന്നുപൊയ്ക്കൊൾകനീ
ധിക്കരിയ്ക്കൊല്ലെൻറഭാഷിതംകാശ്യപെ
എന്നവാക്യംകേട്ടുതാർക്ഷ്യനുംചൊല്ലിനാൻ
തന്നുകൂടാധന്യമാകുമീമസ്തകം
കയ്ക്കൊൾകവേണ്ടാദരാഗ്രഹംദൂരവെ
പൊയ്ക്കൊൾകനീയെന്നുകേൾക്കയാലപ്പൊഴെ
ഭൃംഗിയുംഗർവ്വംധരിച്ചുചൊല്ലീടിനാ
നിങ്ങിനെചൊന്നാലൊഴിയ്ക്കില്ലഞാനെടൊ
സമ്മതിയ്ക്കില്ലകൊണ്ടങ്ങുപോയീടുവാൻ
തന്മനസ്സാലെതരുന്നതത്രെഗുണം
ശങ്കയില്ലാമറിച്ചെങ്കിൽബലംകൊണ്ടു
നിങ്കൽനിന്നിട്ടിതുതട്ടിപ്പറിച്ചുടൻ
നിർഭയംകൊണ്ടങ്ങുപോകുവൻഞാനൊരു
സർപ്പമല്ലെഭയപ്പെട്ടുപോയീടുവാൻ
മത്തതാപമങ്ങുകാണുന്നില്ലമാനസെ
മത്തനായാലവന്നാപത്തുനിർണ്ണയം
എന്നുടെശക്തിയെനീതടുത്തീടുകി
ല്ലെന്നുരോഷിച്ചങ്ങടുക്കുംദശാന്തരെ

നന്നിവന്നുള്ള ദുരുദ്യോഗമാരിവ
നിന്നിവന്നോഞാനിതേകുന്നതത്ഭുതം
എന്നിവണ്ണംചെററുശക്തിയോടുംചിറ
കൊന്നിനാലൊന്നുവീശീടിനാനപ്പൊഴെ
ജാതമാംവാതംസഹിയ്ക്കാഞ്ഞുശൈവമാം
ഭൂതവൃംശുഷ്കമാംപത്രംകണക്കിനെ
വെക്കംപറന്നുപോയങ്ങുചെന്നങ്ങിനെ
മുക്കണ്ണർതൻതിരുമുമ്പിൽവീണീടിനാൻ
ബുദ്ധനായേററുവന്ദിച്ചുകിതച്ചുടൻ
വൃത്തമെല്ലാമുണർത്തിച്ചുകേട്ടപ്പൊഴെ
ഭൃംഗിയേനോക്കിഹസിച്ചരുൾചെയ്തുചാ
ർവ്വംഗിയാംപാർവ്വതീദേവീമഹേശ്വരീ
ഹന്തനീതോററിങ്ങുപോന്നോസുവണ്ണനോ
ടെന്തിതിൽചൊല്ലുവാനത്ഭുതംഭൃതമെ
പത്രിരാജൻവിഷ്ണുവാഹനംശക്തിമാ
നത്രനിയ്യോശിവഭൂതനീവാസ്തവം
മുമ്പറിഞ്ഞീലെന്നുസിദ്ധമായ്പോററപോ
ലമ്പരന്നിങ്ങടികൊണ്ടുവീണീലയോ
എന്നിത്രമാത്രംകനിഞ്ഞരുൾചെയ്തുടൻ
കുന്നിൻകുമാരിയാംദേവീഗുണാത്ഥിനി
ശംഭുവാംമൂർത്തിയെപ്പാർത്തുണർത്തീടിനാൾ
തമ്പുരാനെപുരാരാതെജഗൽപതെ
ക്രുദ്ധനാകാതെഭവാനിപ്പൊളിത്തരം
സ്വസ്ഥനായ്ക്കാഴ്ന്നതത്യത്ഭുതംവിഭോ
മുന്നംമദംകൊണ്ടതിക്രമംകാണിച്ച
കന്ദർപ്പനായുള്ളദേവൻെറവിഗ്രഹം
ചുട്ടുപൊട്ടിച്ചഫാലേക്ഷണത്തീയ്യിന്നു
കെട്ടുപോയോകൃപാപീയൂഷവാരിധെ
ശങ്കകൂടാതൊരുപക്ഷിതാനെഭവൽ

കിങ്കരൻതന്നെത്തന്നീകരിച്ചിങ്ങിനെ
പക്ഷവാതംകൊണ്ടുതോല്പിച്ചതിൽഭക്ത
പക്ഷവാതംവിട്ടതെന്തെന്റെദൈവമെ
വല്ലതെന്നാകിലുംസ്വാമിയ്ക്കൊരിയ്ക്കലും
നല്ലതല്ലാശ്രിതത്യാഗംനിനയ്ക്കുകിൽ
താനെന്നിയെതന്റെഭൃത്യർക്കെപ്പെട്ടും
ദീനത്വമാരാലൊഴിയ്ക്കുന്നതാരഹോ
നിർദ്ദയന്മാരെന്നുസേവകന്മാരിവ
നാർദ്ദനംചെയ്തുള്ളവൈരിയെവെല്ലുവാൻ
ശക്തിയുണ്ടായീലതവ്വണ്ണമാസ്സുരം
കൃത്രിമത്വംഭവാനൊട്ടല്ലകാണ്കിൽ
മസ്തകംതന്നിൽജടാഭാരവുംവള
ഞ്ഞർദ്ധമായത്തന്നൊവിളങ്ങുന്നതിങ്കളും
സ്വർദ്ധുനീവീചിയുംനെററിത്തടത്തിങ്ക
ലുററുമ്പിയ്ക്കുംകനൽക്കണ്ണുംഗളസ്ഥലെ
മുണ്ഡങ്ങളുമസ്ഥികളൊത്തുള്ളമാലയും
ചണ്ഡങ്ങളാംസർപ്പസംഭൂഷണങ്ങളും
ശസ്ത്രമോത്താലങ്ങുഖട്വാംഗമെപ്പൊഴും
വസ്ത്രമാവേണമെന്നില്ലവേണ്ടുന്നനാൾ
വയ്ഘ്രചർമ്മംതോലാണെടുത്തുടുക്കുന്നതും
കുംഭിതൻകൃത്തിയാണുത്തരീയാംശുകം
പ്രീതിയോടെതിരുമെയ്യിൽപരംപ്രേത
ഭൂതിയെത്രെതാനെടുത്തുപൂശുന്നതും
വ്രീളയെന്ന്യെനിത്യമേറുന്നവാഹനം
കാളയെത്രെകാൺകിലിതുയുമല്ലഹോ
കാളിക്കൂളിപ്രേതഭൂതങ്ങളുംപിശാ
ചാളിയുമല്ലയോഹാസഹവാസികൾ
വഞ്ചിതംഭൂതലമല്ലൊസുഖസ്ഥലം
സഞ്ചിതാടോപംകളിച്ചീടുന്നീടുവാൻ

ക്കതമോകാളുന്നകാലക്രൂടംഭവാ
നിത്ഥമോരോവിപരീതഭാവങ്ങളെ
കയ്യ്കൊണ്ടിരിയ്ക്കുംഭവാനെന്തുലൌകികം
മിക്കണ്ടക്രൂട്ടരിൽക്രൂരതോന്നീടുമൊ
സേവകാന്തസ്ഥഛംതീൎത്ഥങ്ങളെണമെ
ദേവകാലാരെകലേശചൂഡാമണെ
ഗൌരീഗിരംചെവിക്കൊണ്ടശേഷംകാല
വൈരീഗിരീശൻവിരിഞ്ചാദിവന്ദിതൻ
മന്ദഹാസത്തോടുമദ്രിജകണ്ടാലു
മെന്നടെകൃത്യമങ്ങെന്നരുൾചെയ്തുടൻ
വൃദ്ധനാംതന്നടെവാഹനമാംകാളയെ
സ്സത്വരംതന്നൊന്നിയോഗിച്ചുനീയുടൻ
ശക്തനാകുംവിഷ്ണുവാഹനത്തെജ്ജയി
ച്ചുത്തമാംഗംകൊണ്ടുപോരികെന്നന്തികെ
തന്നിയോഗംകേട്ടുക്രൂററനാംതെററന്ന
ചെന്നുചീററംപൂണ്ടുകണ്ടുപക്ഷീന്ദ്രനെ
സന്നിധൌവേഗാലടുത്തപ്പൊഴുണ്ടായൊ
രുന്നതാശ്ചൎയ്യംപറഞ്ഞാലൊടുങ്ങുമൊ
കുന്നിലുംക്രൂട്ടംഗ്ഗുരുത്വംകരുത്തിരി
യ്ക്കുന്നതാൎക്ഷ്യൻഗരുത്മാനവേഗാലതൻ
ക്രൂററൻറമൂക്കിലെകാററിൻറശക്തിയാ
ലൂററംവെടിഞ്ഞൊരുപാററപോലങ്ങിനെ
വെക്കമെങ്ങോട്ടുപറന്നുപോയത്ഭുത
മക്കണക്കിങ്ങോട്ടുമെത്തിനാനിങ്ങിനെ
വൈവശ്യമാണ്ടങ്ങുമണ്ടിത്തുടങ്ങിനാൻ
കൈവശ്യമായീലകാളയ്ക്കൊരിയ്ക്കലും
ചീററിക്കയൎത്തുകമ്പോൾനിജശ്വാസ
മേററിട്ടകന്നുപോകുന്നപക്ഷീന്ദ്രനെ
ക്രൂററന്നുതെല്ലുംപിടിപ്പാൻകഴിഞ്ഞീല

കാററിന്നവശ്യമായ്യായ്വന്നാപഞ്ഞിയെ
മ്മാററത്തുന്നിന്നങ്ങെടുപ്പാൻഗജത്തിന്നു
പററുന്നതല്ലെന്നദൃഷ്ടാന്തമല്ലയൊ
ഭസ്മഭൂഷന്നുള്ള ഭേദമാംവാഹനം
വിസ്മയംതോന്നുംപ്രകാരത്തിലിങ്ങിനെ
മണ്ടിയ്ക്കയാൽവിഷ്ണുവാഹനംനീളവെ
കണ്ടതാമുരംകൊണ്ടുമണ്ടിത്തുടങ്ങിനാൻ
സർവ്വധാകാണുംസരിത്സംഗരോത്തുംഗ
പർവ്വതാരണ്യങ്ങൾതോറുമെന്നല്ലഹൊ
സ്വർഗ്ഗാദിലോകങ്ങൾസത്യലോകംതഥാ
ഭർഗ്ഗാധിവാസമാംകൈലാസപർവ്വതം
ചിൽകാതലാംവിഷ്ണുദേവൻവിളങ്ങുന്ന
വിഖ്യാതമായുള്ള വൈകുണ്ഠമന്ദിരം
എന്നീവിശിഷ്ടപ്രദേശങ്ങൾതോറുമെ
ചെന്നീടിനാൻതദാദൈവത്തുണയ്ക്കയാൽ
തൽപ്രയാഗത്തിലുംചെയ്കയാലനന്തര
മുൾപ്രയാസംതീർന്നുപക്ഷീശ്വരൻമുദാ
സ്വാമിതൻകാരുണ്യമാണിതെന്നോർത്തുതൻ
കാമിതംപോലങ്ങുപുണ്യതീർത്ഥാദികെ
രാജപുത്രൻറശിരസ്സിനെവിട്ടാശു
രാജമാനസ്വവേഗത്തോടുകൂടവെ
മൃത്തനാംകാലയ്ക്കുദുഃഖമാത്രംഫല
മിതുമുണ്ടായഹാസംപൂർണ്ണയന്നുടൻ
വൈകുണ്ഠലോകംകുറിച്ചുപോയീടിനാൻ
വൈകനാഭാവംവരാതെവൃഷോത്തമൻ
ചിത്തമോദത്തോടുമങ്ങുവീഴുന്നാമു
ന്നുത്തമാംഗത്തെപ്പരിഗ്രഹിച്ചാദരാൽ
മ്മുപ്പുരാരാതിയാംതന്നുടെനാഥൻറ
ശ്രീപ്പാദംപുക്കുവന്ദിച്ചുപതുക്കവെ

ത്തുക്കയ്യിലേയ്ക്കന്നാംകീടമ്പൊളായത്തു
കയ്യ്ക്കാണ്ടുമോദിച്ചുനീലകണ്ഠൻപരൻ
മന്ദസ്മിതംചെയ്തുനോക്കിപ്രസാദിച്ചു
കുന്നിൻകുമാരിയാമായ്യയെകാണിച്ചു
ഏവരുംകേൾക്കമാറങ്ങരുളിച്ചെയ്തുമൽ
ജീവനാഥേദേവിരാജീവലോചനെ
കണ്ടീലയൊകൃഷ്ണകണ്ഠചാടിമ്പതി
കൊണ്ടീവിളങ്ങുംശിരസ്സിനെനീയിത്തു
ത്തുംഗമോദപ്രദംധായ്യംസദൈവമെ
മംഗലെമൊക്തവ്യമല്ലൊതുനാല്ലമെ
മൽഭക്തനീമരാളധ്വജന്നെല്ലൊരു
സൽപുത്രനെത്രയുംവിദ്വാൻനരോത്തമൻ
സത്യസന്ധൻനല്ലശക്തൻമഹാധമ്മ
കൃത്യനന്തംവെടിഞ്ഞുള്ള ഗുണാജവലൻ
കാലയൊഗംകൊണ്ടുസാമ്പ്രതംസംയുഗെ
കോലമാരാലങ്ങുപേക്ഷിച്ചുഭംഗ്യവാൻ
ശ്രീകൃഷ്ണമൂത്തിയോടൈക്യാലഭിച്ചിന്നു
ലോകത്രയെകീത്തിചേത്തവനാകയാൽ
ഞാനിസ്സിരോരത്നമാത്തംകൌതുഹലം
മാനിച്ചുമെയ്യിൽധരിയ്ക്കേണ്ടതല്ലയൊ
ഭക്തവാത്സല്യംനിമിത്തംമനംമറ
ന്നിത്ഥമെല്ലാമറിയിച്ചുപത്തുക്കവൈ
മുന്നമെതാനങ്ങണിഞ്ഞിരിയ്ക്കുംശിരൊ
വൃന്ദമാല്യംകെട്ടഴിച്ചെട്ടത്തങ്ങിനെ
പാത്തതിന്നമദ്ധ്യെപതിച്ചുകോത്തമ്പോടു
മാത്തടത്തിൽചേത്തണിഞ്ഞുകൊണ്ടപ്പൊഴെ
ബ്രഹ്മാമരഷിസംസേവിതൻത്രീക്ഷണ
നമ്മാറശേഷസ്വംഘങ്ങളോടൊന്നിച്ചു
സവ്വവാദ്യാദിഘോഷേണകൈലാസമാം

പർവ്വതംപൊത്തൊഴന്നുള്ളിയത്രാന്തരെ
യുദ്ധരംഗെവാസുദേവനാംദേവനും
സത്യവുംസാധിച്ചുനിന്നകൌന്തേയനും
പ്രാവൃട്ടിലബ്ദങ്ങൾപോലെസുരാവലി
പൂവൃഷ്ടിചെയ്തുതുംമൌലികൊണ്ടേറവുടൻ
ഒച്ചയേറുംജയഭേരിയുംകൊട്ടിച്ചു
മെച്ചമാട്ടുംജഗൽഭാണ്ഡംനടുങ്ങവെ
ശംഖശബ്ദത്തെമുഴക്കീടിനാർകൊടി
യ്ക്കങ്കമാസ്സാഴംകപീന്ദ്രനമപ്പൊഴെ
സന്തോഷസിംഹനാദംമുഴക്കീടിനാൻ
ദന്തീശവാജിവൃന്ദങ്ങളുംക്രൂടവെ
ബൃംഹിതഹ്രേഷാദിഘോഷംതുടങ്ങിനാർ
സംഹരിയ്ക്കപ്പെട്ടശത്രുവെന്നിങ്ങിനെ
വന്നഹർഷംകൊണ്ടശേഷയോദ്ധാക്കളും
വൃന്ദമായൊത്തുകൂത്താടിയാർത്തീടിനാർ
ഒന്നിച്ചിതൊക്കവെപൊങ്ങിപ്പുറപ്പെട്ടു
മന്നിൽപരന്നുമുഴങ്ങുംദശാന്തരെ
സ്വസ്ഥനായ്നിൽക്കുന്നഹംസദ്ധ്വജൻമഹാ
സത്തമൻവിദ്വാനഖണ്ഡവീര്യോജ്വലൻ
സന്തപ്തഭാവമോടെന്നുടെബാലക
ക്കന്തംഭവിയ്ക്കയാലദ്യഞാനംരണെ
കുന്തീകുമാരനോടേറ്റുതൽസൂതനാം
ചെന്താമരാക്ഷനെക്കണ്ടുകണ്ടങ്ങിനെ
കല്മഷംതേടുന്നകർമ്മംവരുത്തുന്ന
ജന്മസന്താപംകളഞ്ഞുസന്തോഷേണ
കായംവെടിഞ്ഞുമോക്ഷത്തെലഭിയ്ക്കുവൻ
പേയല്ലിതെന്നുസങ്കല്പിച്ചുസത്വരം
സന്നദ്ധനായിട്ടുമിന്നുന്നതന്നുടെ
പൊന്നുംമണിത്തേരിലേറിമന്ദേതരം

തൽപ്രദേശേ നിന്നു മദ്ധ്യാഹ്നമാർത്താണ്ഡ
സൽപ്രതാപം പൂണ്ടു ശീഘ്രം പുറപ്പെട്ടു
വർദ്ധിച്ചവാദ്യാദി ഘോഷവും യോദ്ധാക്ക
ളൊത്തിട്ടുക്രുദ്ധിട്ടമട്ടഹാസങ്ങളും
വ്യത്തിടം തെട്ടും വിധത്തിലുണ്ടാകുന്ന
ഹസ്തിതേരശ്വാദി കോലാഹലങ്ങളും
പൊങ്ങും ഭശാന്തരേ പോരിന്നു ഫൽഗുന
നെങ്ങെന്നു നോക്കി നടന്നാട്ടക്കം വിധേയ
കമ്പമുണ്ടായി ധരയ്ക്കങ്ങനന്തനും
തൻഫണം നന്നായുറപ്പിച്ചു വിസ്മയം
ക്രുദ്ധനായ് ശത്രുക്കളെല്ലാം പ്രകാരത്തി
ലിത്തരം ചേരും സുരേന്ദ്രനെക്കാൺകയാൽ
ഭക്തരക്ഷാപരൻ മായാകളേബരൻ
പത്രിരാജദ്ധ്വജൻ കൃഷ്ണനാം തമ്പുരാൻ
ശർമ്മത്തിനുള്ളൊരു ലാഭമൊത്തിട്ടു പെട്ടെന്നു
ചമ്മട്ടിയും വിട്ടു തേർത്തട്ടിൽ നിന്നിട്ടു
മന്നിടത്തിൽ ചാടി നിന്നു മനോജ്ഞമാം
വെണ്ണിലാവഞ്ചുന്ന മന്ദസ്മിതാഭയോ
പുണ്ഡരീകാരിയോടൊക്കും നിജാനനെ
മണ്ഡനം ചെയ്തു സുസ്നിഗ്ദ്ധഭാവം കാട്ടി
ത്തൃക്കരം രണ്ടുമേ നീട്ടി നിന്നും കൊണ്ടു
നിഷ്കളങ്കം വന്നാടുത്ത രാജേന്ദ്രനെ
ത്തൃക്കടക്കണ്ണു കൊണ്ടാനന്ദപൂർവ്വകം
സല്ക്കരിച്ചീസ്നിഗ്ദ്ധഭാഷണം തൂകിനാൻ
മംഗലാത്മാവെ മഹീന്ദ്ര തന്നാലുമാ
ലിംഗനം വാസുദേവൻ ഞാനറിഞ്ഞിതോ
കുന്തീസുതന്നിന്നു സൂതനായുള്ള സം
ബന്ധീ സുഹൃൽപ്രിയൻ ചിന്തിയ്ക്ക സാമ്പ്രതം
സന്തോഷശാലീഭവാനിൽ ഗുണജ്ഞനാ

സിന്ധോഭവാനിന്നുശാന്തനാകേണമെ
പുത്രശോകംസാരമാകാബുധന്മാരി
ലത്രശോചിയ്ക്കില്ലസംസാരസംഭവം
ഖിദ്വേഷരോഷചാപല്യങ്ങളൊന്നുമേ
വിദ്വാനിലെത്തില്ലസൂക്ഷ്മംനിനയ്ക്കുകിൽ
തൎക്കമില്ലാകാലരൂപിയാംദൈവമാ
ണൊക്കവെചെയ്യുന്നതെന്നുകാണാസ്സുരും
എന്നാമൂലംഭവാൻയുദ്ധഭാവംവെടി
ഞ്ഞെന്നുടെകൊറ്റുകൾചെയ്കുന്നതേല്ലണം
മുന്നിലേവംകൊണ്ടൽവൎണ്ണനെക്കണ്ടൊള്ളു
മന്നവൻഗംഗാഭുജൻമഹാപുണ്യവാൻ
വൃദ്ധഭാവംമറന്നാത്യന്തമാനന്ദ
മത്തനായൂഴിയിൽപാടിനിന്നാദരാൽ
കൺമയങ്ങുംഭംഗിതിങ്ങീവിളങ്ങുന്ന
ചിന്മയനുള്ളിലുംപൂത്തിരുമേനിയെ
വട്ടംപിടിച്ചുതന്മാറിടത്തിൽചേൎത്തു
ചട്ടററവണ്ണംകരങ്ങൾകൊണ്ടങ്ങിനെ
കെട്ടിപ്പുണൎന്നുപുണൎന്നുതന്മേനിയിൽ
തട്ടിപ്പുറപ്പെട്ടരോമാഞ്ചവുംപൂണ്ടു
ഒട്ടുനേരംനിന്നശേഷംപൊത്തുക്കവെ
വിട്ടുപാരംവന്നതോഷംകലൎന്നുടൻ
മന്ദസ്മിതാമൃതംതൂകുന്നവക്ത്രാര
വിന്ദത്തിലേററംവിളങ്ങുംപ്രസാദവും
ബിംബഫലംതൊഴുംദന്താംബരങ്ങളും
നന്മയേറീടുംകടാക്ഷാവലോകവും
ഭക്തരിൽചെയ്യുന്നവാത്സല്യദാസ്യവും
മുഗ്ദ്ധമാംചമ്മട്ടിപൂണ്ടുള്ളപാണിയും
മററുംവിശേഷങ്ങൾകണ്ടുകണ്ടാശയെ
പാറുന്നഭക്തികൊണ്ടന്ധനായ്മന്നവൻ

ഞാനെന്നഭാവാദിവിഭ്രമംകൈവെടിഞ്ഞാ
നന്ദബാഷ്പംചൊരിഞ്ഞുനിന്നങ്ങിനെ
തിട്ടംകൃതാൎത്ഥനായ്‌വന്നുഞാനെന്നുര
ച്ചിഷ്ടംതരുംജഗന്നാഥപാദാംബുജെ
വീണുനമസ്കരിച്ചേറ്റവുംവിനീതനായ്
താണുതൊഴുതുതൊഴുതുണൎത്തീടിനാൻ
വേണുഗോപാലനായമ്പാടിയിൽപാടി
വാണുഗോപാലനംചെയ്തനാരായണ
രാസകേളീലോലരാജീവലോചനേശ
പാസകാളീകാലഭീതപ്രണാശന
ദാരകാവാസമായൂരബൎഹോത്തംസ
ഹാരകേയൂരപീതാംബരാലങ്കൃതെ
ഘോരകന്മാസുരൌഘാരെഹരെജന്മ
താരകാനന്ദൈകമൂൎത്തെനമോസ്തുതെ
കാലാരിസേവ്യസല്ലീലാകരാകാര
കാലാദിഹീനകംസാഹീനമൎദ്ദന
ഭൂതലെമൎത്ത്യാവതീൎണ്ണനായുള്ളചിൽ
ക്കാതലെകാരുണ്യപൂൎണ്ണപുണ്യാകൃതെ
പൂതനാരാതെപുരാതനാധാരമെ
പൂതനാക്ഷേണമീയെന്നെനമോസ്തുതെ
മദ്രക്ഷണംചെയ്കകൌന്തേയസാരഥെ
ഭക്തപ്രിയാനന്ദനിത്യംനമോസ്തുതെ
മല്ലകംസാരെസരോജാക്ഷമെമോഹ
മില്ലസംസാരെപതിച്ചീടുവാനിനി
വൃദ്ധനായുള്ളിനിയ്ക്കോൎത്തമാറിങ്ങിനെ
സിദ്ധമായല്ലൊഭവൽദൎശനംവിഭൊ
എത്രനാളായീകൊതിച്ചിരിയ്ക്കുന്നുഞാ
നിത്രനാളോളംഫലിച്ചീലിതൊട്ടുമെ
സത്യംസനാഥനായ്തീൎന്നുഞാനിനിപ്പോ

ദുരത്യന്തദുഃഖമീപുത്രശോകംഘോരെ
മൽപുണ്യഗൌരവംകൊണ്ടൊന്നാലൊടുങ്ങുകി
ല്ലപ്പനാമേവംഭവല്പാദവീക്ഷണം
ജന്മവുംപാഴിലായീലമെഞാൻചെയ്ത
കർമ്മവുംസാഫല്യയുക്തമായീദൃഢം
മൽഭവത്രാസംനശിച്ചുപോയെന്തിനി
യ്യല്പവുംകാണില്ലകാലാദിഭീതിയും
മായാസമുദ്രത്തിലിട്ടിനിയ്യെത്രയു
മായാസമിന്നിയുംകൈവരുത്തീടൊലാ
സച്ചിദാനന്ദസാമ്രാജ്യംലഭിയ്ക്കുവാ
നച്യുതാനന്താകൃതെനിന്തിരുവടി
തൃക്കടക്കണ്ണുകൊണ്ടൊന്നുനോക്കിക്കനി
ഞ്ഞക്കണക്കൊന്നിങ്ങനുഗ്രഹിയ്ക്കേണമെ
താദൃശംമെമനസ്സിന്നിങ്ങിനെപല
സദുചാസ്സാലുണത്തിയ്ക്കുംനരേന്ദ്രനെ
സംഭാവനംചെയ്തുമായാമയൻഭക്ത
ഡംഭാദിനാശനൻദേവൻദയാമയൻ
സത്യസങ്കല്പൻവികല്പഹീനന്മാർക്ക
നിത്യസൌഖ്യംകൊടുത്തീടുംനിരാമയൻ
നന്ദിയുംപൂണ്ടരുൾചെയ്തുപൃഥ്വീപതെ
നന്നിതേററംഭവൽപ്രാൎത്ഥിതംസാമ്പ്രതം
നന്ദനീയാചാരധർമ്മനിഷ്ഠാനിധെ
നന്ദനന്മാരവർകായംകളഞ്ഞവർ
ബ്രഹ്മസായൂജ്യംലഭിച്ചാരവൎക്കുള്ള
ജന്മംവൃഥാകഴിഞ്ഞീലതിൻവണ്ണമെ
ഭക്തനായുള്ളഭവാനുംവരുംഗതി
ശുദ്ധനായാലതിന്നില്ലെടൊതാമസം
ഒന്നുചെയ്യേണംഭവാനിനിപ്രീതനാ
യെന്നുടെമിത്രമായിട്ടുള്ളപാൎത്ഥനെ

കയ്ക്കൊണ്ടുഞാനെന്നപോലെസഹായിച്ചു
ദുഃഖംവരാതൊത്തുകാത്തുകൊണ്ടീടണം
എന്ത്രിയനായിട്ടുവേണ്ടിവന്നാലുട
ന്നമ്പിയനീയുടൽക്കൂടവെവിട്ടുഞാൻ
ഭംഗംവരാതെതുണയ്ക്കുമെശൌരയി
ല്ലങ്ങുന്നമവ്വണ്ണമാചരിയ്ക്കേണമെ
ഹസ്തിനാഗാരംഗമിയ്ക്കുന്നഞാനിനി
സ്വസ്ഥനായക്കൈത്രവപാർക്കാവതല്ലമെ
സ്തബ്ധനായിട്ടുമെമഭിയോഗേനസ
ന്തപ്തനാകുംധർമ്മപുത്രനാംമന്നവൻ
തന്നിമിത്തംവരുംകാര്യവൈഷമ്യമ
ങ്ങെന്നിതോർത്തിങ്ങടങ്ങുന്നില്ലമാനസം
സ്സിദ്ധനാകുംഭവാൻപാർത്ഥനോടൊത്തിനി
യുക്തമാകുംകൃത്യമോർത്തുവേണ്ടുംവിധം
സത്രവാജീന്ദ്രനെവിട്ടയച്ചീടേണ
മത്രപോരാവരുംഘോരമാംസംഗരെ
മന്നവന്മാരെജ്ജയിച്ചടക്കീടേണ
മെന്നഭാരംഭവാൻരക്ഷിക്കീടിനാൻ
കണ്ടുകൊണ്ടാലുംരഥത്തിൽവാണീടുന്നോ
രഖണ്ഡർകോൻപുത്രനാമെന്റസഖാവിനെ
എന്നതുംചെയ്തുവരുത്തിച്ചുപാർത്ഥനെ
മന്നവശ്രേഷ്ഠനെക്കാണിച്ചുസസ്മിതം
മത്ഭക്തനാമിമരാളധ്വജൻമഹാൻ
തൽബന്ധുമുഖ്യനെന്നോർക്കനീപാണ്ഡവ
മത്സമംകാര്യസിദ്ധിയ്ക്കായരിന്ദമൻ
തൽസഹായംചെയ്തുകൊള്ളുമെന്നിങ്ങിനെ
തമ്മിൽഘടിപ്പിച്ചുശേഷംവിശേഷിച്ചു
ധർമ്മിഷ്ഠനായുള്ളഹംസധ്വജൻനൃപൻ
ആശ്വാസമുൾക്കൊണ്ടുവേണ്ടുംപ്രകാരത്തി

ലാശ്ലേഷവുംചെയ്തുനിത്തീകിരീടിയെ
പ്പെംപ്രസാദിച്ചുരണ്ടുപേരുംതമ്മി
ലല്പംപ്രശംസിച്ചുശേഷംനൃപോത്തമൻ
കല്യാണരത്നാദിവസ്തുക്കൾപൂർവ്വകം
കല്യാണകാരിയാംയജ്ഞവാജീന്ദ്രനെ
ദേവകൾക്കുംദേവനാകുംഹരിയുള്ള
ചേവടിത്താരതിൽവെച്ചുവന്ദിച്ചുടൻ
സത്ഭക്തിയോടുണർത്തിച്ചുസർവ്വേശാർത്തി
കല്പദ്രുവായ്വിളങ്ങുംനിന്തിരുവടി
ശാസനംചെയ്തപോലെവേത്തുപ്പാര
ദാസനെന്നുള്ളഭാവംകൊണ്ടഹംസദാ
ധന്വിയാമർജ്ജുനൻതന്നോടുയോജിച്ചു
ധന്യനാമശ്വരത്നത്തെയഥാവിധി
പട്ടണംതോറുംനടത്തിച്ചുദിഗ്ജയം
പുഷ്ടവീര്യംകൊണ്ടുതന്നെകഴിപ്പിച്ചു
സത്വരംഹസ്തിനാഗാരത്തിലെത്തുവ
ന്നാദരംനേരെകഴിഞ്ഞുകൂടുംവരെ
പ്രത്യഹംവേണ്ടുംപ്രയത്നംയഥാബലം
പ്രത്യയംകയ്ക്കൊണ്ടുചെയ്തുകൊണ്ടീടുവൻ
ഭാരമില്ലായതിന്നാക്കുംഭവൽകൃപാ
പൂരമുണ്ടല്ലോസഹായമായെപ്പൊഴും
ധീരനായങ്ങെഴുന്നെള്ളാംയുധിഷ്ഠിരാ
ഗാരവാസാർത്ഥംജഗന്നിവാസപ്രഭോ
എങ്കിൽവേറിട്ടുണ്ടൊരാഗ്രഹംമൽഗൃഹ
ത്തിങ്കൽവേണ്ടുന്നമാറേവരോടുംഭവാൻ
സന്തോഷമോടെഴുന്നെള്ളിവേഗാലതു
ചെന്താരടിപ്പൊടികൊണ്ടണിഞ്ഞങ്ങിനെ
ശുദ്ധമാക്കിശ്ശുഭസ്ഥാനെസുഖാസനെ
സുസ്ഥനായെത്രയുംശോഭിച്ചുഞങ്ങളാൽ

സല്ക്കരിയ്ക്കപ്പെട്ടും പൂജോപചാരങ്ങ
ളൊക്കവെകഴിഞ്ഞാണ്ടശേഷംദയാവശാൽ
എല്ലാവരേയുമനുഗ്രഹിച്ചങ്ങുനി
ന്നുല്ലാസമോടെഴുന്നെള്ളുമാറാകണം
പ്രാർത്ഥിച്ചിട്ടുന്നേനതിന്നതുകേട്ടള
വാർത്തിപ്രണാശനൻദേവൻതിരുവടി
എന്തൊരുസംശയമങ്ങിനെതന്നെയെ
ന്നന്തരായേതരംസമ്മതിച്ചപ്പൊൾ
കർണ്ണന്റെപുത്രനാംവീരൻസുധഷധ്വജൻ
കർണ്ണന്റെപുത്രനാംശൂരൻവൃഷധ്വജൻ
ഡിംഭനാംമേഘവർണ്ണൻയൌവനാശ്വനാ
വമ്പനാംനീലധ്വജൻമുതൽക്കുള്ളവർ
എല്ലാവരുംവന്നുകൈവണങ്ങീടിനാർ
കല്യാണമൂർത്തിയാംരുഗ്മിണീകാന്തനെ
ഗംഭീരനാകുംകിരീടിയൊടൊന്നിച്ചു
വമ്പേറിടുംമരാളധ്വജാഖ്യനെ
സംഭാവനംചെയ്തുനിന്നാരവർകളി
ലംഭോജനേത്രന്റെപുത്രനേയുംമുദാ
കർണ്ണജൻതന്നെയുംഹംസധ്വജൻനല്ല
വർണ്ണംപുണർന്നമറ്റെല്ലാരെയുംക്രമാൽ
പാർത്ഥൻസംഭാവിച്ചശേഷംവിശേഷമായ്
തീർത്ഥകാരനുംമണിനൃന്ദനെസ്സാദരം
പോററിയാംമൂർത്തിയെപാർത്ഥനോടൊന്നിച്ചു
കേററിയേറീടിനാൻതാനുമക്കണ്ണനെ
വാഹനംതോറുമേറീടിനാനന്ന്യരും
വാഹിനീസംഘസംഘോഷങ്ങൾപൂർവ്വകം
മന്നിടംഞെട്ടുന്നവണ്ണംപെരുമ്പറ
യെന്നവാദ്യംതൊട്ടനേകവാദ്യങ്ങളെ
കൊട്ടിച്ചുശംഖവുംകൊമ്പുംവിളിപ്പിച്ചു

ചട്ടററകോലാഹലത്തോടുംകൂടവെ
രാജധാനീതലംപൂകിച്ചനന്തരം
രാജവീരൻഹംസകത്തകംസാരിയെ
മന്ത്രിപുത്രാദിവർഗ്ഗത്തോടുമൊന്നിച്ച
ചന്തമോടങ്ങെതിരേററുയഥോചിതം
പാദ്യാദിയോടുമലങ്കരിച്ചുള്ളന
ല്ലാസ്ഥാനദേശെമഹാസനംതോറുമെ
സല്ക്കാരപൂർവ്വംവസിപ്പിച്ചുമർഘ്യമാ
മർഘ്യാദികൊണ്ടുപൂജിച്ചുമോദിപ്പിച്ചു
സ്നാനാശനങ്ങളുംവസ്ത്രാദ്യലങ്കാര
പാനായനങ്ങളുംപാരംവിശേഷിച്ചു
മാനവേന്ദ്രൻകഴിപ്പിച്ചുസന്തോഷിച്ചു
മാനസെഭക്തികൊണ്ടന്ധനായ്മേല്ക്കുമേൽ
ഭാവിച്ചുപൂജിച്ചുപൂജിച്ചുസർവ്വദാ
സേവിച്ചുകൊണ്ടുവൃത്താന്തമോതാവതോ
നാലുപാടുംവന്നുവന്നുകൂടീടുന്നു
നാലുവർണ്ണങ്ങളുംസേവിച്ചുനാഥനെ
വീണകൊണ്ടുംമററുമുള്ളസംഗീതവും
വേണുസംഗീതവുംതാളമേളങ്ങളും
മത്തളക്കൊട്ടുംകലാശങ്ങളുംനല്ല
നർത്തകീനർത്തകന്മാരുടെനൃത്തവും
വേദപ്രയോഗവുംശാസ്ത്രവാദങ്ങളും
മോദപ്രദംകാവ്യനിർമ്മാണകർമ്മവും
ബോധമുണ്ടാക്കുംപുരാണപാഠങ്ങളും
സാദമററുള്ളനാമോച്ചാരണങ്ങളും
മററുംപ്രയോഗിച്ചുവിദ്യാവിധങ്ങൾകൊ
ണ്ടററംകഥിയ്ക്കുവാനാമല്ലനന്തരം
ഭക്താനുകൂലനാംമാധവൻപീയൂഷ
ഭക്താനഷേവിതൻമർത്ത്യൻകണക്കിനെ

ഭദ്രശനാംനൃപൻപ്രാർത്ഥിച്ചവണ്ണമെ
ന്ദ്രിശനാദികൃത്യങ്ങളെക്കൈക്കൊണ്ടു
ഫലംവിട്ടങ്ങുവേണ്ടപോലെവസി
ച്ചഹോരാത്രംകഴിച്ചുസന്തോഷിച്ചു
ഷഷ്ഠമായുള്ളദിനോദയെഭക്തവൃ
ന്ദിഷ്ടനാകുംഹംസകേതനോർവ്വീന്ദ്രനെ
ത്തുക്കരാംഭോരുഹംകൊണ്ടങ്ങടുപ്പിച്ചു
തക്കമെട്ടിൽകെട്ടിയാലിംഗനം ചെയ്തു
തൽപൂജനാമൂലമീജനത്തിന്നുള്ളി
ലുൽഭൂതമായ സമ്മോദമോതാവതോ
സൽപൂതശീലനാകുംഭവാനിഷ്ടപോ
ലുൾപൂതെളിഞ്ഞിരിയ്ക്കാസ്ഥരാനിർണ്ണയം
ഞാനങ്ങുപോകുന്നപാർത്ഥകാര്യംതെല്ലു
മൂനംവരാതെനടത്തുമെല്ലൊഭവാൻ
എന്നരുൾചെയ്തുപുണന്നകിരീടിയോ
ടൊന്നരുൾചെയ്തുസുഭദ്രാപതെസഖെ
ഞാനിരിഞ്ഞങ്ങുപോകട്ടെന്നിനക്കകെ
ക്കാമ്പെരിഞ്ഞീടേണ്ടധീരനായിട്ടുനീ
സ്നേഹംസദൈവപൂണ്ടേററംസഹായിയ്ക്കു
മീഹംസകേതനൻതന്നോടുമൊത്തുനീ
കാമിതംസാധിച്ചുകൊള്ളുകഞ്ഞാടലീ
കാർമുകംകയ്യിലുള്ളനണഞ്ഞീടുമോ
ഏതെങ്കിലുംവിപത്തുണ്ടായെടയ്ക്കെങ്കി
ലാതങ്കമെല്ലാമകററുവാനപ്പൊഴെ
ഞാനണഞ്ഞീടുന്നതുണ്ടുനിനാന്തികെ
മാനസെസംശയംവേണ്ടാമഹാമതെ
ഏവമുള്ളോരോവചോമൃതംകൊണ്ടുഗാ
ണ്ഡീവധാരിയ്ക്കുള്ളൊരുള്ളകെള്ളർപ്പിച്ചു
പ്രദ്യുമ്നകർണ്ണപുത്രാദികൾതമ്മെയും

പ്രത്യേകമൊന്നുള്ളക്കൺപാൎത്ഥവീരരെ
വയ്മ്പരാംനിങ്ങളെല്ലാവരുംമേലിലീ
മമ്പരാംഹംസധ്വജാൎജ്ജുനൻമാരുടെ
പൊൽക്കീഴമന്നാകാണിപ്പിൻപരാക്രമം
സൽക്കീൎത്തിയേവൎദ്ധമെത്തീടുമെദ്ദൃഢം
പോവതിന്നായ്ത്തുടങ്ങുന്നുഞാനിപ്പൊഴെ
നീവിധംശാസനംചെയ്തുനിന്നപ്പൊഴെ
ത്വൽകൃപാലേശമാധാരമെല്ലാററിനും
ചക്രപാണെന്തനമെന്നുണൎത്തിച്ചവർ
നന്ദിയോടേവരുംകെമ്പിട്ടുവന്ദിച്ചു
നിന്നിതെല്ലൊക്രുപ്പുകയ്യോടുമപ്പൊഴെ
ദാരുകൻകൊണ്ടുചെന്നാങ്ങുനിൎത്തിക്കണ്ട
തേരുതന്നിൽകേറിയേവരുംകാണവെ
മാരുതൻമങ്ങുന്നവേഗമോടുംപുണ്യ
പൂരുഷൻതാനെഴുന്നള്ളിമറഞ്ഞുടൻ
ഹസ്തിനാഗാരെയുധിഷ്ഠിരോപാന്തത്തി
ലെത്തിനാൻതങ്ങളിൽപിന്നെയഥോചിതം
സംഭാവനംകഴിഞ്ഞാസനാരൂഢനായ്
ജംഭാരിപുത്രാദിവൃത്താന്തമാകവെ
കുംഭിനീപാലനോടന്യരുംകേൾക്കുമാ
റമ്പിനോടങ്ങറിയിച്ചുമായാമയൻ
സൽക്കൃതൻതാനങ്ങമന്നരുളീടിനാ
നക്കഥപോട്ടെധരിയ്ക്കധാത്രീപതെ
എങ്കിലീഹംസധ്വജന്നങ്ങുപുത്രരാ
യങ്കുരിച്ചീട്ടുള്ളവൈഷ്ണവന്മാരവർ
തങ്ങളിൽതമ്പിയുംജ്യേഷ്ഠനുമായവർ
സംഗരത്തിങ്കൽപരാക്രമംകാണിച്ചു
സത്യവുംസാധിച്ചുപാൎത്ഥബാണംകൊണ്ടു
മൃത്യുവെപ്രാപിച്ചുമെയ്യങ്ങുപേക്ഷിച്ചു

കൈതവാകാരേണ ദേവകീദേവിതൻ
പൈതലായിട്ടുള്ള ചിന്മയൻ തന്നോടു
ക്രീഡിലയിച്ചുപോയോരികഥാമൃതം
പാടീരസിച്ചുപറിയുന്നവർക്കിടൻ
ഭോഗവുംമോക്ഷവുംക്രൂടെക്കൊടുക്കുമാ
ഭോഗകാരണ്യേനനാരായണൻപരൻ
ശങ്കയില്ലെന്നരുൾചെയ്തുപാരീക്ഷിതൻ
തങ്കരൾപൂകുളിപ്പിച്ചുള്ള മാമുനി
ഭോഗീശശായിതൻപാദാരവിന്ദത്തി
ലേകീഭവിച്ചുള്ള ചേതസാപിന്നെയും
ശേഷമായുള്ള കഥാമൃതംസാദരം
ഭാഷണംചെയ്തുതുടങ്ങീപതുക്കവെ
സത്വരചിത്തനായ്കേൾക്കപാരിക്ഷിത
വിസ്രബ്ധനായുള്ള വീരൻധനഞ്ജയൻ
വയ്മ്പകനീടാതവണ്ണംവിളങ്ങുന്ന
ചെമ്പകാഭിഖ്യമാംഹംസദ്ധ്വജാലയെ
ചിത്രമായേററംതുണയ്ക്കുന്നദേവകീ
പുത്രനാംദൈവംപിരിഞ്ഞങ്ങുപോയതിൽ
ബുദ്ധിക്ഷയംതനിയ്ക്കുണ്ടായതല്പവും
പ്രത്യക്ഷമാക്കാതടക്കിവച്ചങ്ങിനെ
സൌഖ്യമോടെരണ്ടുവാസരംപിന്നെയും
സല്ക്കരിക്കപ്പെട്ടമന്മൂന്നാംദിനെ
മിത്രബിംബോദയെസന്നദ്ധനായിവി
ചിത്രമെന്നുള്ളതെല്ലാമെടുത്തക്രമം
സ്യന്ദനംകേറിക്രമത്തിൽപുറപ്പെട്ടു
നിന്നനേരംനല്ലഹംസദ്ധ്വജൻനൃപൻ
തഞ്ചമൃസഞ്ചയത്തോടുപുറപ്പെട്ടു
തഞ്ചമോടുംമുമ്പുറംപുക്കനന്തരം
രുഗ്മിണീപുത്രൻപുകഴ്‌ന്നസാലാത്മജ

നക്കജൻതന്നുടെപുത്രൻമഹാബലൻ
ശക്തനായുള്ള സുവേഗനേവംക്രമാ
ലുത്തമന്മാരായയോദ്ധാക്കളേവരും
തങ്ങൾതങ്ങൾക്കുള്ള തേരിലേറിക്കൊണ്ടു
തങ്ങളിൽതട്ടിത്തടഞ്ഞുപുറപ്പെട്ടു
ഘോഷംവളൎക്കുന്നസേനാസമുദ്രവും
തോഷംകലൎന്നുപുറപ്പെട്ടനന്തരം
മുന്നംതുരംഗമശ്രേഷ്ഠനെവിട്ടുനി
ഷ്ഠുരദാതതീയമാംരക്ഷണംചെയ്യുവാൻ
ഒട്ടുകാലാൾകളെച്ചേൎത്തങ്ങുവിട്ടുകോ
പ്പിട്ടുകാണുന്നകൂട്ടത്തോടുകൂടവെ
ശംഖംവിളിപ്പിച്ചുശൃംഗാദിശബ്ദങ്ങൾ
തങ്കുന്നമട്ടിൽപ്രശസ്തവാദ്യങ്ങളെ
കൊട്ടിച്ചുകോലാഹലംകൊണ്ടുദിക്കിടം
പൊട്ടിച്ചുഭ്രപൃഷ്ഠമേററംവിറയ്ക്കവെ
ജംഭാരിപുത്രൻജഗത്രയീജിതപൂൎൻ
ഗംഭീരമാകുംപ്രയാണംതുടങ്ങിനാൻ
സ്വച്ഛന്ദചാരിയാമശ്വേന്ദ്രനെത്രയും
പ്രാഹനനായ്വടക്കോട്ടുമണ്ടീടിനാൻ
മുന്നംകടന്നുവങ്കാടുംകുഴികളും
കുന്നുംപുഴകളുംതോട്ടുള്ളതൊക്കവെ
പിന്നിട്ടുഘോരമാംഗൌരീവനാന്തരം
തന്നിൽപ്രവിഷ്ടനായുള്ളംകുടിയ്ക്കുവാൻ
തത്രകാണായൊരുതാമരപ്പൊയ്കയിൽ
സത്വരംചെന്നിറങ്ങീടിനാനപ്പൊഴെ
പെണ്ണായ്ചമഞ്ഞുപോലെന്നുള്ള വിസ്മയം
കണ്ണാലുടൻപാണ്ഡവാദികൾകണ്ടഹൊ
കഷ്ടമേവംനിനയ്ക്കാതൊരുദുഘടം
പെട്ടതെന്തെന്നുവിഷണ്ഡരായീടിനാർ

പ്രത്യുഗ്രമീദുഃഖമിട്ടിക്കിൽനിന്നേററ
തത്യുഗ്രമീവനമത്തൽക്കുകാരണം
പുംസ്ത്വംമാഞ്ഞുതുരംഗമത്തിന്നിതിൻ
തത്വംഗ്രഹിയ്ക്കുന്നതാരെന്നചിന്തയാ
തൽപൃഷ്ഠഭാഗെഗനടന്നീടിനാരവ
രുലംപ്പെട്ടകൌതുകത്തോട്ടംതേടന്തരെ
മുന്നിലന്യത്രകാണായോരുപൊയ്കയിൽ
ചെന്നിറങ്ങീഹയസ്ത്രീയവളപ്പൊഴെ
മുമ്പിലെത്രൂപംത്യജിച്ചുകടുത്തോരു
വയ്‌നുലിത്രൂപംധരിച്ചുകേറീടിനാൾ
എ ത്രയുംകേട്ടമന്നവൻചോദിച്ചു
നന്ി ച്ചരിതംബിചിത്രംമഹാമുനെ
ഒന്നരണ്ടല്ലിതിൽകില്ലനിയ്ക്കാവന
ത്തിന്നുഗൌരീവനമെന്നപേരെങ്ങിനെ
വന്നുക്രടീപൊയ്കരണ്ടിനുമീവണ്ണ
മൊന്നുചെയ്യാമുള്ള ശക്തിയെന്തായ്വരും
എങ്ങിനെപിന്നെനശിച്ചുഹയത്തിങ്ക
ലങ്ങിനെകാണായതൂക്ലിടാമാമുനെ
എന്നിതെല്ലാമെതിരിച്ചരുലംചെയ്യേണ
മെന്നിലാനന്ദമുണ്ടാവാൻകൃപാനിധെ
മന്നവൻചോദിച്ചസൂക്തംചെവിക്കൊണ്ടു
മന്ദഹാസത്തോടുമോതീമുനീശ്വരൻ
സന്നിരുദ്ധമെല്ലാംനശിയ്ക്കുമാറേത്തുവൻ
ധന്യതമേറുംനൃപേന്ദ്രകേട്ടീടുക
മുന്നമീകാനനംതന്നിൽഗിരീന്ദ്രന്റെ
നന്ദിനീകന്യകാലോകൈകനായികാ
കന്ദർപ്പവൈരിതാൻകാന്തനായീടേണ
മെന്നല്പമല്ലാതകൌതുകംകൊണ്ടു
കന്ദബാണാരെജഗൽപ്രഭൊബാലയാ

കനാഞ്ഞാൻനിന്തിരുമേനിയെച്ചിന്തിച്ചു
മന്ദംതപംതുടങ്ങുന്നേൻമൃടങ്ങിമാ
ലെന്നന്തരംഗൈവരാസ്സാൻവരാക്കുതെ
ഒന്നസന്തോഷിച്ചനുഗ്രഹിച്ചീടേണ
മെന്നസങ്കല്പിച്ചുതല്പത്മിനീതലെ
ഹന്തപഞ്ചായുധാരാതിയെദ്ധ്യാനിച്ചു
വന്തപംചെയ്തുതുടങ്ങിവനാന്തരെ
വിഗ്രഹംകൂടെമറന്നനിൽക്കുംനാളി
ലുഗ്രസേനാഖ്യനായുള്ളൊരുരാക്ഷസൻ
പ്രത്യൂഹകാരിയായങ്ങുചെന്നീടിനാൻ
പൃത്ഥ്വീധരാത്മജോപാന്തെഭയങ്കരൻ
ശ്രീമഹാശക്തിതൻതാരുണ്യസമ്പൂർണ്ണ
കോമളാംഗാവർണ്യലാവണ്യലക്ഷ്മിയെ
കണ്ടശേഷംകാമബാണവശംകൊണ്ടു
കണ്ഠരാവംപൂണ്ടുചൊല്ലിനാനിങ്ങിനെ
എന്തിനീവേണ്ടാസനംനിനക്കെന്റെസീ
മന്തിനീമാണിക്യമാലികെബാലികെ
ചന്തമേറുന്നപൂമെയ്യേവമാക്കുള്ള
തെന്തഹൊസാദ്ധ്യമല്ലാതെന്നിണക്കിഹ
എന്നുടെഭാൎയ്യയായ്തന്നെഭവിക്കനീ
നിന്നുടെകാമിതംസൎവ്വംവരുത്തുവൻ
ദുൎവ്വിനീതൻമോഹമോടുമീവണ്ണമാം
ദുൎവ്വിചാരംചെയ്തുടുത്തീടിനാൻതദാ
ക്രോധകമ്പംപൂണ്ടുഗൌരിയാമീശ്വരീ
ബാധകതപംപൂണ്ടടുത്തരക്ഷസ്സിനെ
ശാപവാക്യംകൊണ്ടുഭസ്മീകരിച്ചാശു
കോപബാഹുല്യംനിലയ്ക്കായ്കയാലഹൊ
ഏകമാംശാപംകൊടുത്തുസരസ്സിനം
ലോകമാതാഖനദേവതമാർകളെ

പാൎത്ഥനാകുംചെയ്തുമേലാലീസരോജലെ
ചിത്തമോഹംകൊണ്ടുചേരുന്നപൂരുഷൻ
ഏതുവനെന്നാകിലുംപെണ്ണായ്വരുംക്ഷണാ
ലേവമെൻവാക്കിനാലില്ലകില്ലേതുമെ
എന്നതന്നെശപിച്ചങ്ങെഴുന്നള്ളിനാ
ളന്നുതൊട്ടങ്ങണഞ്ഞീടുംപരാത്മകൻ
സ്ത്രീലിംഗധാരിയാകുന്നുധരിക്കസ
ന്മാലംഘനീയംജഗൽപ്രസൂനിൎണ്ണയം
ഗൌരിതൻഗീരിനാൽനാരിയായങ്ങിനെ
ശൌരിതൻചങ്ങാതിതന്നുടെവാജിയും
എങ്കിലീദേവീതപോനിവാസംസര
സ്സിങ്കലീവണ്ണംഭവിക്കയാലീവനം
ലോകർഗൌരീവനമെന്നുചൊല്ലുന്നിതാ
ലോകനംചെയ്യുകള്ളകംകൊണ്ടിളാപതെ
ചൊല്ലുവൻമറ്റെസ്സരസ്സിൻവിശേഷവും
കില്ലുപോവാൻകേൾക്കമോദാലശേഷവും
പണ്ടൊരുവിപ്രനകൃതപ്രണായാമയ
നിണ്ടലററീടുംസുകൃതക്രിയയാൽസുകൻ
തീൎത്ഥമാടീടുവാനായിപ്പുറപ്പെട്ടു
പാൎത്തലംതോറുമുഴന്നുനടപ്പവൻ
പ്രാപ്തനായാനിങ്ങൊരിക്കൽതപംകൊണ്ടു
ദീപ്തതേജോമയൻനിത്യംനിരാമയൻ
കാണായൊരീസ്സരസ്സിങ്കൽപ്രവേശിച്ചു
താണാശുമുങ്ങീനിവൻയഥാവിധി
വാരുണംമന്ത്രംജപിച്ചുകളിച്ചുപി
മ്പാരുണംബിംബംവിലോകിച്ചുമെല്ലവെ
വാരിയുംസാദരംകോരിയുത്തിങ്ങൊട്ടു
കേറിയില്ലായതിൻമുമ്പെജലോദരെ
മഗ്നമായിട്ടുള്ളവിപ്രജംഘാതലെ
ലഗ്നനായാനൊരുനക്രംപരാക്രമീ

എല്ലുകൾക്രൂടിപ്പിളൎത്തുക്രൎത്തുള്ളവ
ബല്ലുകൾകൊണ്ടുകടിച്ചുവലിച്ചവൻ
മുക്കവാനായിത്തുടൎന്നുതദന്തരെ
മുഖ്യനാംവിപ്രഷിവേദനപ്പെട്ടഹൊ
ദുഃഖദാതാവൊരുദുഷ്ടൻബലംകൊണ്ടു
തക്കമോത്തെന്റെകാലിന്മേൽകടിച്ചുടൻ
താഴ്ത്തുവാനായ്‌വലിയ്ക്കുന്നുവൃഥാകഷ്ട
മോൎത്തുകണ്ടാലിവനേവൻമഹാഖലൻ
മുഗ്ദ്ധൻചതിയ്ക്കുവാൻമായംകലൎന്നുള്ള
നക്തഞ്ചരന്മാരിലേകനൊദൈത്യനൊ
വിക്രമോപേതനാംമററൊരുശത്രുവൊ
നക്രമൊകുത്സ്യനായുള്ളൊരുമത്സ്യമൊ
എന്നുചിന്തിച്ചുകരയ്ക്കുകേറീടിനാ
നെന്നനേരംനക്രവീരനെകാൺകയാൽ
ഹസ്തയുഗംകൊണ്ടുവേറാക്കിവിട്ടുടൻ
ക്രുദ്ധനായിശ്ശപിച്ചീടിനാനിങ്ങിനെ
മന്നിലേററംദുഷ്ടമാകുംസരസ്സിതി
ലിന്നിമേലാരിറങ്ങീടുന്നതാരവൻ
ശാൎദ്ദൂലമായ്ഭവിയ്ക്കട്ടെമദുക്തിയാ
ലോൎത്താലിതിന്നില്ലഭേദമെന്നിങ്ങിനെ
തല്പ്പയോദേവതയോടരുൾചെയ്തങ്ങു
നിൎഭയാത്മാവാംദ്വിജൻനടന്നീടിനാൻ
സത്യംദ്വിജോദിതംതൽപ്രഭാവത്തിനാ
ലിത്ഥംപുലിതാംഹയേന്ദ്രനണ്ടായഹൊ
ഉത്തരംരണ്ടുചോദ്യത്തിനുംകേട്ടപോ
ലിത്തരംഞാൻപറഞ്ഞീടിനേനാദരാൽ
നിന്നിച്ചൊല്ലുവാനുണ്ടതീവാജിയ്ക്കു
തന്നുടെരൂപംലഭിച്ചതാണായതു
വിസ്തരിയ്ക്കുംകഥതന്നിൽവന്നീടുമെ

ബദ്ധമോദമനുഗ്രഹിച്ചാലുമെന്നിങ്ങിനെ
തല്ക്കഥാശേഷംകഥിച്ചുതുടങ്ങിനാൻ
പുഷ്കരാക്ഷന്റെവയസ്യനാമർജ്ജുനൻ
വ്യാഘ്രരൂപംപൂണ്ടുഘോരംപരാക്രമാ
ലാക്രമിച്ചീടുന്നവാജിയെകാൺകയാൽ
എന്നൊരുവിശേഷമെപ്പാർത്താലിതെന്തെന്നു
മുന്നേതിലുംവിഷാദിച്ചുചൊല്ലീടിനാൻ
എത്രയുംകഷ്ടംകാര്യ്യമെന്നായിഞാ
നിത്രനാളുംപണിപ്പെട്ടതെന്തിന്നഹോ
വ്യർത്ഥംസമസ്തമെന്നാകയൊതൽഫലം
വ്യത്യസ്തമായാൽസഹിയ്ക്കുന്നതെങ്ങിനെ
കൂറുകാരെനിങ്ങളുംനോക്കുവിൻവൻപുലി
ക്രൂരനായല്ലൊമഖാശ്വംമഹാത്ഭുതം
ചാടിക്കടിച്ചുകഴിയ്ക്കുമൊന്നൊന്നമ്മളെ
പാടില്ലതുംപൊരുത്തീടുവാനാകയാൽ
ബാണമെയ്തങ്ങൊഴിപ്പാനുമാമല്ലിതിൻ
പ്രാണനാശംഭവിച്ചാലതുംസങ്കടം
സത്രമെന്നുള്ളതങ്ങസ്തമിയ്ക്കുംനൂന
മത്രഞാനെന്തിനിച്ചെയ്യുന്നുദൈവമെ
എങ്കൃഷ്ണശൌരെവിപൽപാശബന്ധനം
സങ്കൃന്തമാക്കുംഹരെനിന്തിരുവടി
മത്ഭയംതീർത്തുകാക്കേണമെഞങ്ങളി
ലുത്ഭവിയ്ക്കുംമാലൊഴിച്ചുപാലിയ്ക്കുവാൻ
തിങ്ങുന്നകാരുണ്യശാലിയാസ്ലാഴന്നൊ
രങ്ങുന്നതന്നെയതിന്നില്ലസംശയം
ദുര്യ്യോധനാദിശത്രുക്കളാലുണ്ടായ
ദുര്യ്യോഗദുഃഖങ്ങളെല്ലാംനശിപ്പിച്ചു
ധൈര്യ്യോദയംപുരാപാർത്ഥരിൽചേർത്തചാ
തുര്യ്യോപകാരകർത്തായുള്ളതമ്പുരാൻ

രത്നാസനസിംഹാകോലാദികോലംപൂണ്ട
പൊൽത്താർമകൾക്കുള്ള കാന്തൻപുരാതനൻ
മത്സ്യത്രവാഹത്തിനിത്ഥമുണ്ടായ്വന്ന
ദസ്തുതപത്രപംകളഞ്ഞുകാത്തങ്ങിനെ
നയ്മയോടുംനടത്തട്ടെയുധിഷ്ഠിരൻ
തന്മഖത്തെയെന്നപേക്ഷിച്ചുമാനസെ
നിശ്ചലംനിന്നുനോക്കീടുംക്ഷണത്തിങ്ക
ലച്യുതസ്വാമികടാക്ഷിയ്ക്കകാരണം
അശ്വരത്നംയത്നമെന്നിയെപൂർവ്വമാ
മശ്വരൂപംപൂണ്ടുനിന്നതുകാൺകയാൽ
സന്തോഷമുത്ത്കലന്നാഹയത്തിനെ
കുന്തീസുതാദികൾമുമ്പെനടത്തിച്ചു
വയ്മ്പേറുമുഗ്രവാദ്യാദിഘോഷംപൂണ്ടു
പിമ്പെനടന്നൊട്ടുദൂരംകടന്നവർ
എത്രയുംപൂജ്യമാംസ്ത്രീരാജ്യമുൾപുക്കു
ചിത്രഭാവംപൂണ്ടുനോക്കുംദശാന്തരെ
യൌവനശ്രീചേർന്നുരൂപലാവണ്യാദി
ഗർവ്വവുംകയ്ക്കൊണ്ടുദേശങ്ങൾതോറുമെ
ധിക്കരിച്ചാക്ഷമെട്ടുക്കവാനാകാതൊ
രുൾക്കരുതോടുംനിറഞ്ഞുനിരക്കവെ
നില്ക്കുന്നസൈനികസ്ത്രീകളെവീക്ഷിച്ചു
വൾക്കുള്ള വൈഭവംകണ്ടുകൊണ്ടാടിനാർ
എങ്കിലീവൃത്തംമനംവെച്ചുകേട്ടാലു
മെങ്കൽനിന്നേററംവിചിത്രംവിശാമ്പതെ
പ്രാജ്ഞയാകുന്നൊരുനാരിതാനങ്ങുള്ള
രാജ്ഞിയുംരാജ്യൈകശ്രേയുംസന്തതം
സുന്ദരശ്രീപൂർണ്ണലക്ഷണാംഗംകൊണ്ടു
കിന്നരസ്ത്രീയോടുതുല്യതാനായവൾ
കന്യ കാമന്നിൽപ്രസിദ്ധേതിവിശ്രുതാ

പുണ്യകാൎയ്യജ്ഞാനയജ്ഞാഗ്നണത്രിതാ
ജന്യശക്താശ്ശരൊദ്രികതാന്തമസ്തസൌ
ജന്യയുക്താലോകരക്താരതാതഥിനീ
മഞ്ജുളത്വംപൂണ്ടിരിയ്ക്കുന്നാമന്മഥ
മഞ്ജരിയെന്നുള്ള മന്ത്രിണീമൌലിയെ
സന്നിധൌവച്ചുതൻകാൎയ്യമാലോചിച്ചു
മന്നിടംകാത്തുപോരുന്നുനിരന്തരം
എങ്ങുമില്ലാപുമാനായുള്ളൊരുത്തനു
മങ്ങുചെല്ലുന്നവൻജീവിയ്ക്കയില്ലഹൊ
തിങ്കൾബിംബത്തിനോടങ്കംതുടൎന്നനി
ശ്ശങ്കംജയിയ്ക്കുന്നചിത്രവക്ത്രങ്ങളും
കങ്കുമംപോലുള്ള ദന്തഛദങ്ങളും
പൊങ്കുടംമണ്ടുന്നകൊങ്കത്തടങ്ങളും
ഭംഗിതേടുംകൊച്ചുകല്ലോലമാലകൾ
മങ്ങിയോടുംപുരികങ്ങളുംകൂടവെ
നന്മക്കൂട്ടംകരിമീനുങ്ങൾപോലൊരു
നന്മമാടുംനല്ലദീൎഘനേത്രങ്ങളും
പുഞ്ചിരിപ്പൂനിലാവിൻെറവിലാസവും
കൊഞ്ചിയോത്തുംകോമളോക്തിപീയൂഷവും
ചിത്തമേശംദ്രവിയ്ക്കുന്നസംഗീതവും
നൃത്തവുംവക്ത്രാരവിന്ദസൌരഭ്യവും
വസ്ത്രഭൂഷാവിശേഷാദിയുംചൊല്ലുകി
ലിത്രയെന്നില്ലിവയെല്ലാംയഥാരസം
കണ്ണുകൎണ്ണംഘ്രാണമെന്നിവകൊണ്ടുതാൻ
തിണ്ണമനുഭവിച്ചുള്ളമയങ്ങിയും
കൺമുനതെല്ലടികൊണ്ടുനടുങ്ങിയും
മന്മഥൻവയ്ക്കുന്നലാക്കിൽകുടുങ്ങിയും
കൎമ്മയോഗംകൊണ്ടുതത്രവാണീടുന്ന
പെണ്മണിക്കൂട്ടത്തിൽവീഴുന്നപൂരുഷൻ

മുപ്പത്തുനാലുംവരെഭോഗിയായ്‌വാണീടു
മൂപ്പുറംജീവിക്കയില്ലെന്നനിർണ്ണയം
ശങ്കനല്ലെന്നായ്‌വലഞ്ഞലഞ്ഞങ്ങിനെ
ചാത്തണഞ്ഞീടുമെധർമ്മരാജാലയം
കള്ളമല്ലൂഴത്തായുള്ളയൌവന
ത്താളലൂപംകൊണ്ടെഴുംമെയ്ക്കണ്ണിമാരവർ
മദ്യാദ്യംസേവിച്ചുമത്തഭാവത്തൊടു
മൃത്യമൊച്ചോപ്പംരതംതകത്തീടുമെ
ഒട്ടുമെതൃപ്തിയാകാഞ്ഞിട്ടുപിന്നെയും
വട്ടുമാറീടാതഹങ്കരിച്ചങ്ങിനെ
സംഭ്രമംകൈക്കൊണ്ടുതുല്യമാകുംവിധം
തന്ത്രിയൻതങ്കൽസ്വയംപ്രയോഗിക്കുമെ
വർദ്ധിച്ചുകാണുന്നകൊങ്കരണ്ടുംചെത്തി
മർദ്ദിക്കയുംബലാൽകെട്ടിപ്പിടിക്കയും
സ്പർദ്ധിച്ചുപോലുടൽഞെക്കിമുറുക്കയും
കുത്തിത്തിറക്കുംനഖവ്രണംചേർക്കയും
വക്ത്രത്തിലൊത്തുയുംചുംബിക്കയുംദന്ത
വസ്ത്രത്തിലേററംകടിച്ചുമുറിക്കയും
മുഷ്ടിയുഗംകൊണ്ടിടിക്കയുംഹാപുറ
ത്തിട്ടുളകംനാക്കകൊണ്ടുതാഡിക്കയും
പൃഷ്ഠിയേറുന്നവീൽകാരംപൊഴിക്കയും
പട്ടിപോലേറെവീഴ്പ്പിട്ടുകിതക്കയും
കണ്ഠദേശംകൊണ്ടുപാരംപെരുപ്പിട
ക്കിണ്ടലേകീടുമാരാവംതകക്കയും
ഹന്തഞാൻകാന്തപാതേതിജല്പിക്കയു
മന്തരാഹസ്തങ്ങൾകൂപ്പിവന്ദിക്കയും
തപ്താസിഞ്ജാനനാവാഗാഞ്ചലങ്ങൾകൊ
ണ്ടുദ്ദേശമുൾക്കൊണ്ടുനോക്കിലജ്ജിക്കയും
വന്നുനേരെഭവാനങ്ങുപോയീപരി

ത്തിന്നു ചിന്തിയ്ക്കുന്നതേതൊരു നാരിയെ
നസ്സുഃയോടും ഭവൽപ്രാപ്തയായ് വന്നവ
ളമ്മയൊടശോകയേറും സ്വസാവൊസഖെ
കയ്ക്കൊണ്ടതില്ലമനോഭിലാഷം ഭവാൻ
പൊയ്ക്കൊൾകമൽഗ്ഗൃഹത്തിങ്കൽനിന്നിപ്പൊഴെ
എന്നിവണ്ണം ചിലവാക്യം കഥിയ്ക്കയും
നന്ദിയോടും പുനരേററം രമിയ്ക്കയും
നിത്യവുമിങ്ങിനെചെയ്തു പുരുഷനെ
മൃത്യുവിന്നായിക്കൊടുക്കുന്നു നാരിമാർ
സ്സിദ്ധനായുള്ളവൻതന്റെ ശവം തദാ
ദഗ്ദ്ധമാക്കുന്നു ചിതോപരി ചേർത്തവർ
മംഗളം ചിന്തിച്ചു കാന്തനോടൊന്നിച്ചു
തങ്ങളും തദ്ദഹനത്തിൽ പതിച്ചുടൻ
ചുട്ടെരിയ്ക്കുന്നു ശരീരം ശരിയ്ക്കിതു
ശസ്ത്രമെന്നാൽ മരിയ്ക്കാത്തൊരു മാനിനീ
ശിഷ്ടയായിട്ടിരുന്നീടുമോർത്താലവ
ളിഷ്ടമായിട്ടുള്ള ഗർഭം ധരിച്ചവൾ
പെണ്ണിനെത്തന്നെ പെറുന്നു ചിവാദമി
ല്ലെണ്ണിയാലററമില്ലീശമായയ്ക്കഹൊ
എന്നീപ്പറഞ്ഞവധൂമണ്ഡലത്തിന്റെ
മുന്നിൽ പതിച്ചു തുരംഗവും പാർത്ഥനും
വയ്‌മ്പടക്കൂട്ടവുമന്നേരമർജ്ജുനൻ
കമ്പമുൾക്കൊണ്ടു തൻകൂട്ടരോടോതിനാൻ
കണ്ടീലയൊ മഹാവീരരെ നിങ്ങളും ചൊ
ല്ക്കൊണ്ടിടുമീവധൂജാലം മഹാബലം
മങ്കമാരേററം ഭയങ്കരിമാരിവർ
ശങ്കയില്ലാ വിഷകന്യകമാരഹൊ
നൊമ്മളീക്കൂട്ടത്തിലുൾപ്പെട്ടുപോയാത്രെ
നമ്മുടെ വാജിയെ കയ്ക്കൊണ്ടുപോമിവർ

ഒട്ടംവിവാദമില്ലെങ്ങിനെനാംപെട
വെട്ടംവധുക്കളോടെന്നറിഞ്ഞീലഹൊ
ഇങ്ങനെ പാൎത്ഥൻപറഞ്ഞുനോക്കുന്നേര
മങ്ങിനെകാണായമല്ലൂണ്ണിമാരവർ
ചെമ്പകപ്പൂവിന്റെവൎണ്ണവുംപൂൎണ്ണനാ
മമ്പിളിയ്യൊത്തമുഖങ്ങളുംപൂണ്ടവർ
മന്നംമനോഹാരിഹാരാദിപൂഞ്ചേല
യെന്നുള്ളലങ്കാരമെല്ലാമണിഞ്ഞവർ
മന്ദഹാസാദിവിലാസംകലൎന്നവർ
കുന്തങ്ങൾക്കൊങ്കകൾകൊണ്ടുതുള്ളുന്നവർ
കമ്പമില്ലെന്നാഭാവത്തോടുതൂണീര
മമ്പുവില്ലെന്നിവയെല്ലാംധരിച്ചവർ
തുള്ളുംതുരംഗപൃഷ്ഠങ്ങളിൽചേൎന്നവർ
കൊള്ളുന്നവേഗാലടുത്തുവന്നീടിനാർ
ചിത്രമാംവാജിയെപ്പാൎത്തിട്ടുസൌവൎണ്ണ
പത്രവൎണ്ണങ്ങളെവായിച്ചറിഞ്ഞവർ
മന്ദംചിരിച്ചുപിടിച്ചുനിസ്സംശയം
മുന്നാടത്തിക്കൊണ്ടുചെന്നുസഭാതലെ
ലക്ഷത്തിലൎദ്ധമാംമത്തനാഗങ്ങളും
ലക്ഷണംചേൎന്നുള്ളലക്ഷമശ്വങ്ങളും
സാശ്വങ്ങളായിട്ടിരുപതിനായിര
മാശ്ചൎയ്യശോഭതേടീടുംരഥങ്ങളും
എണ്ണങ്ങളില്ലാതവൎണ്ണംമിടുക്കുള്ള
പെണ്ണങ്ങളായുള്ളകാലാൾഗണങ്ങളും
വട്ടത്തിലൊപ്പംവളഞ്ഞുംവിളങ്ങുന്ന
ചട്ടററചാമരഗ്രാഹിണീസഞ്ചയം
മന്ദമന്ദാകങ്കണൌഘംകിലുങ്ങവെ
നിന്നങ്ങുവീശിയുംനാനാവധൂജനം
അത്തൽപ്രകാരേണഭാവിച്ചുസേവിച്ചു

മിത്ഥംപ്രകാശിച്ചിരിക്കുന്നരാജ്ഞിയെ
കുമ്പിട്ടുവന്ദിച്ചുവാജിയെക്കാണിച്ചു
മുമ്പിട്ടൊരാർത്തിയുണർത്തിച്ചുസാദരം
ദേവികേൾക്കേണമേധർമ്മജന്മാവെന്ന
കേൾവിപൊങ്ങുന്നരാജാവാംയുധിഷ്ഠിരൻ
വാജിമേധത്തിന്നുകോപ്പിട്ടയച്ചൊരു
വാജിതന്നോടിവൻപാർത്ഥനുളേണമെ
നിർജ്ജരശ്രേഷ്ഠന്റെപുത്രനാമർജ്ജുനൻ
ദിഗ്ജയത്തിന്നുപുറപ്പെട്ടവൻബലാ
തന്നിയോഗംകൊണ്ടുതൂർണ്ണംപിടിച്ചിങ്ങു
സന്നിധൌകാണിച്ചുദിവ്യനാംവാജിയെ
ബന്ധനംചെയ്കയോവേണ്ടുന്നതെന്തെന്ന
ചിന്തനംചെയ്താശുകല്പിക്കവേണമെ
എന്നുകേട്ടാലോകനംചെയ്തുരാജ്ഞിയും
നന്നുകൊള്ളാമതെന്നോർത്തുചൊല്ലീടിനാൾ
ബന്ധിക്കശാലയിൽകൊണ്ടുചെന്നിട്ടുനീ
സന്ധിക്കുമൊപ്പമാപുത്രൻപ്രതാപവാൻ
യുദ്ധത്തിനായപ്പുറപ്പെട്ടുന്നേരമ
മിത്ഥംനിയോഗിച്ചശേഷംസസംഭ്രമം
മന്ത്രമഞ്ജരിയോടുംവിചാരിച്ചു
തന്മതംകേൾപ്പിച്ചുസേനാധിനാഥയെ
ക്ഷിപ്രമാദേശിച്ചയയ്ക്കവാലായവ
[illegible]ംപ്രമാദംവെടിഞ്ഞാശുപോയപ്പൊഴെ
യുദ്ധനൈപുണ്യവുംതാരുണ്യശക്തിയു
മൊത്തനല്ലാർസമൂഹങ്ങളേയുംക്രമാൽ
എണ്ണമില്ലാതെയൊരുക്കിനിർത്തീടിനാ
ളർണ്ണവംപോലെപരന്നുപടജ്ജനം
എന്നനേരംരാജ്ഞിയാകുംപ്രമീലയും
നന്ദിയോടെയുദ്ധവേഷംവഹിച്ചുടൻ

തന്മണിത്തേരിലേറീടിനാരപ്പൊഴെ
പെ ണ്മണിക്കൂട്ടംചുഴന്നുനിരന്തരം
പുഷ്ടവേഗംപൂണ്ടുപായുംഹയശ്രേഷ്ഠ
പൃഷ്ഠഭാഗംതോറുമേറ യിട്ടുള്ളവർ
എത്രയുംവീയ്യംകലന്നവർവെണ്മതി
വക്ത്രകളായുള്ളവർകൾന്തുറായിരം
തങ്ങളിൽപ്പോർചെയ്യുതട്ടിക്കളിയ്ക്കുന്ന
തുംഗപീനോരോജകുംഭങ്ങളെബലാൽ
നൊട്ടപ്പിച്ചുമഹതാംപരീക്ഷയ്ക്കു
കെന്നകാര്യത്തിനായെന്നപോലങ്ങിനെ
കുംഭിപൃഷ്ഠങ്ങളിൽകേറ്റത്തിളങ്ങുന്ന
വമ്പെഴുംശ്യാമകളേകന്തുറായിരം
സ്യന്ദനംതോറുംകരേറിമുമ്പിൽചെന്ന
സുന്ദരീരത്നങ്ങളേകന്തുറായിരം
ഖഡ്ഗശൂലങ്ങൾവേൽകുന്തങ്ങളിത്യാദി
വർഗ്ഗമേന്തിക്കൊണ്ടുകാലാൾകളായവർ
സംഖ്യയില്ലാതോളമെന്നിവരൊന്നിച്ചു
ലംഘ്യയല്ലാതുള്ളദേവീയശസ്വിനീ
ചഞ്ചത്തൃംഗഞ്ചലാചാരുവീയ്യോജ്ജ്വലാ
നെഞ്ചിൽകരുത്തുപൂണ്ടുള്ളശാതോദരീ
യുദ്ധവാദ്യങ്ങളെക്കൊട്ടിച്ചുഘോഷിച്ചു
പൃത്ഥ്വിയെയിട്ടൊന്നുളക്കിപ്പുറപ്പെട്ടു
സംഗരസ്ഥാനംപ്രവേശിച്ചുതങ്ങളിൽ
സംഗമിച്ചാത്തുനല്ക്കുന്നസൈന്യങ്ങളെ
സന്നാഹമുൾക്കൊണ്ടുവേണ്ടുംപ്രകാരേണ
നിന്നാഹവംചെയ്യുമാറങ്ങുറപ്പിച്ചു
വില്ലുംവലിച്ചുമുഴക്കംനെഭസ്സുലും
ചെല്ലുന്നശിഞ്ജിനീശബ്ദവുംകേൾപ്പിച്ചു
മന്ദ്രസ്വരശെവന്നനേകന്മാമുഖ്യനാ

മന്ത്രികോൻനന്ദനൻതന്നെയുംവീക്ഷിച്ചു
ഉഗ്രാഭഗവതിപോലെനിന്നീടിനാ
ളക്കാലമജ്ജുനൻവിഖ്യാതവിക്രമൻ
വൃത്തമെല്ലാമറിഞ്ഞപ്പോംകയർത്തങ്ങു
മത്തനായ്സൈനികന്മാരുമായങ്ങിനെ
വെക്കംരണസ്ഥലംപൂക്കനോക്കുംനേര
മുഗ്രംക്കമ്പമെന്നിയെയുദ്ധമാടീടുവാൻ
ചൊൽക്കൊണ്ടവണ്ണംമുത്തുന്നുമുഷ്ക്കരംകൊണ്ടു
നില്ക്കുന്നപെൺചമൂവർഗ്ഗങ്ങളേക്കണ്ടു
നിസ്സാരമാണിവൾക്കുള്ളാരുവീര്യമെ
ന്നുത്സാഹഹീനനായ്നിന്നുപോയപ്പൊഴെ
നേരിട്ടണഞ്ഞുകിരീടിയെനാരികരം
പോരിന്നുതട്ടിവിളിച്ചുചൊല്ലീടിനാർ
വമ്പേറ്ചുടുംമൗലിരത്നമെചൊല്ലുകൊണ്ടൊ
രുമ്പർകോൻപുത്രനെത്രെവോനെങ്കിലോ
സ്വസ്ഥനായ്നില്ക്കുന്നതെന്തിന്നുവില്ലെടു
ത്തസ്ത്രശങ്കംനല്ലസംഗരംചെയ്കെടൊ
പോരുമെന്നാകിലീഞങ്ങടെപോർമദം
തീരുമാറസ്ത്രംപ്രയോഗിയ്ക്കുകിങ്ങിനെ
ഭീരുഭാവംഭവാനൊക്കില്ലചൊൽക്കൊണ്ട
പോരുപാഴിൽകളഞ്ഞാലതുനല്ലതോ
എന്നുചൊല്ലിച്ചുഴന്നീടിനാരന്നേര
മിന്ദ്രപുത്രൻമഹാവീരചൂഡാമണി
എന്നേവിചിത്രമേനന്നുനന്നിത്തരം
സന്ദേഹഹീനമീക്കാണുംവധൂഗണം
വന്നെതൃത്താഹവംചെയ്വാൻവിജൈത്രനാ
മെന്നെയുണ്ടല്ലോവിളിയ്ക്കുന്നുദൈവമേ
എന്തിവൾക്കുള്ള വീര്യംഞാനെതൃക്കുകിൽ
പിന്തിരിഞ്ഞോടുമെന്നുള്ള തോന്നിണ്ണയം

പോർമദംതെല്ലുണ്ടിവക്കുള്ളപോക്കവാൻ
കാർമുകംഞാനെടുത്തീടുന്നതെങ്ങിനെ
സ്ത്രീകളിൽബാണം പ്രയോഗിയ്ക്കയെന്നതു
ലോകർകേൾക്കുമ്പോൾപരിഹസിച്ചീടുമെ
കത്തവ്യമെന്തെന്നുചിന്തിച്ചുവേഗത്തി
ലുത്തുംഗഗൌരവംപൂണ്ടുതേരോടിച്ചു
വന്മ്രതാപംപൂണ്ടുനില്ക്കുന്നരാജ്ഞിതൻ
മുന്മ്രദേശംപുക്കുനിന്നുചൊല്ലീടിനാൻ
രാജഭാവംപൂണ്ടരാമാശിഖാമണെ
രാജബിംബാനനെരാജീവലോചനെ
എന്തിനായോളുടങ്ങുന്നധീസാഹസം
ചിന്തിച്ചുതെത്രയുംമൂഢത്വമല്ലയോ
മുപ്പാരിനീശനാമിന്ദ്രനെത്തന്നെയു
മപ്പോരിൽമുന്നംമടക്കിയനമ്മോടു
കെല്പോടുനേരിട്ടുടുത്തുയുദ്ധംചെയ്തു
നില്പാനഹോനിങ്ങളെന്നേമഹാത്ഭുതം
നൂറുമാൻപേടകളൊന്നിച്ചുപോരിന്നു
കേറുമെന്നാകിലുംകേസരിക്കെന്തഹോ
സ്ത്രീനിസർഗ്ഗംകൊണ്ടുവേണ്ടാസനംചെയ്തു
ഹാനിയുണ്ടാകേണമെന്നില്ലശോഭനെ
ബുദ്ധിയുംവേണ്ടകാര്യാകാര്യബോധവും
ശക്തിയുംനീതിയുംസ്വാതന്ത്ര്യവുംമുള്ള
സ്ത്രീജനത്തിന്നില്ലതജ്ജയത്തിന്നില്ല
പൂജനീയത്വമെന്നാല്ലതുചെയ്യുകിൽ
ഭോഷനാണിന്നിവൻതാനെന്നുകേട്ടവർ
ദൂഷണംചെയ്തു ചിരിയ്ക്കുമെന്നാകയാൽ
ഞാനരയ്ക്കുംഹിതംനീയനുഷ്ഠിയ്ക്കേണം
മാനമെന്നാലങ്ങുമിങ്ങുമില്ലോമലെ
മാനമാത്സര്യംവെടിഞ്ഞെന്റെവാജിയെ

മാനസെസമ്മതംപൂണ്ടിങ്ങുതന്നെനീ
മന്ത്രിണീമാലികെസേനയോടുംരാജ
ധാനിയിൽപുക്കുരമിച്ചുവസിയ്ക്കനീ
എന്നവാക്യംകേട്ടുനേരംമറിച്ചതെ
മന്ദഹാസംചെയ്തുരാജ്ഞിമനോഹരി
മാധവീകാന്തന്റെസർവ്വാംഗഭംഗിയും
ബോധവീരതാദിനാനാഗുണങ്ങളും
സാദരംകണ്ടുകാമിയ്ക്കയാൽകാമപ്ര
സാദമുണ്ടായുള്ളിലേററമെന്നാകിലും
മൂന്നാമിവീരവാദംചെയ്തുവീരരാം
മന്നവന്മാരണിഞ്ഞീടുന്നതാമെ
നന്ദനനെന്നോടുനാണംവിനാഭവാൻ
ചൊന്നതസ്ത്രങ്ങൾകൊണ്ടാണിതിന്നുത്തരം
മർദ്ദനംചെയ്യുന്നതല്ലാതിനിയ്ക്കൊന്നു
മത്ത്യചൊൽവാനില്ലവല്ല്യഹീനാകൃതെ
മത്തനാകുംഭവാനസ്ത്രങ്ങൾകൊള്ളു
ഹസ്തസാമർത്ഥ്യാദിവേദിയല്ലുമെ
നിങ്ങളോടേററുപോർചെയ്യുന്നിന്നീടുവാ
നിങ്ങതെല്ലുംക്രൂസലില്ലറിഞ്ഞീലയോ
താപസവാശത്തെപ്പിടിച്ചിങ്ങുബന്ധിച്ച
തെന്മനോബാഹ്യപ്രതാപമൊന്നല്ലയോ
തന്മോചനംകൊതിയ്ക്കുന്നുഭവാനിത്ര
ദർമ്മോഹമുണ്ടോപലിയ്ക്കില്ലിതൊന്നുമെ
എന്നോടുപോർതുടർന്നാലുംഭവൽബല
മന്നാരശേഷംമുടിയ്ക്കുവൻഞാനാടൻ
വസ്ത്രനാകുംഭവാൻവീര്യവാനെങ്കിലോ
ധൈര്യമോടുംസഹിച്ചാലുമെൻതാഡനം
എന്നിവണ്ണംപറഞ്ഞാററംവിളങ്ങുന്ന
വെൺനിലാവഞ്ചുന്നപുഞ്ചിരിപൂണ്ടവൾ

മുന്നാമെപാൎത്ഥനെമൎദ്ദിക്കളായുള്ള
തന്നൊടെനെത്രകൊണങ്ങൾകൊണ്ടങ്ങിനെ
ഒന്നമൎദ്ദിച്ചുടൻചുമുകാരാഗ്രമാ
യുങ്ങനിനയുംപിളൎത്തീടുന്നൊരമ്പിനാൽ
മാറിടംപൊട്ടിച്ചുരക്താൎത്തനാക്കിനാ
രേറിടംവീൎയ്യംകലൎന്നതിൻവണ്ണമെ
നേരിടുംപഞ്ചമഹാരഥന്മാരോടു
പോരിന്നേററിട്ടുള്ളമററുള്ളനാരികൾ
ചിത്തതാരിൽക്രുൎത്തശത്രുബാണങ്ങൾകൊ
ണ്ടത്തലേറുന്നമാററല്പംമുറിഞ്ഞവർ
ക്രുദ്ധമായിട്ടുള്ളഭാവവുമെത്രയും
സ്സ്വൎദ്ധയുംകയ്ക്കൊണ്ടെരിഞ്ഞുതെരുതെരെ
വില്ലുതോറുംതൊടുത്തുഗ്രബാണങ്ങളെ
തെല്ലുനേരംചൊരിഞ്ഞാക്രമിച്ചങ്ങിനെ
ഭിന്നങ്ങളാക്കിവീഴ്ത്തീടിനാർപാൎത്ഥൻെറ
സൈന്യങ്ങളെകണക്കില്ലതിന്നേത്തുമെ
മേല്ക്കുമേൽവീഴുംശരങ്ങൾകൊണ്ടക്കണ്ട
പോക്കളെംപൂൎണ്ണമായേകക്ഷണാന്തരെ
ഒന്നിളക്കീപടക്കൂട്ടമന്നേരത്തു
മന്നിന്നീശൻഹംസകേതുക്ഷിതീന്ദ്രനും
പ്രദ്യുമ്നനുംതഥാസാലപാനജാതനാം
ദൈത്യേന്ദ്രനുംദ്രപ്തനാകുംസുവേഗനും
രൌദ്രബാണങ്ങളേററംഗംമുറിഞ്ഞവ
രത്രനില്ക്കാവതല്ലെന്നുറച്ചങ്ങിനെ
രക്തപൂരത്തിലാറാടിമാറീടിനാർ
ശക്തരായീലനിന്നീടുവാനത്ഭുതം
കൎത്തവ്യമെന്തെന്നുഴന്നങ്ങൊഴിഞ്ഞുപോ
യത്തൽപ്പിലക്കണ്ടകൎണ്ണൻെറപുത്രനും
പുഷ്ടഘോഷാമുഴങ്ങീടുമാറന്നേര

മട്ടഹാസംപൊഴിച്ചീടിനാർയോഷകൾ
രാജ്ഞിയുംപൊട്ടിച്ചിരിച്ചുകൊണ്ടപ്പൊഴെ
യാജ്ഞസേനീജീവനാഥനോടോതിനാൾ
എന്നെയാരെന്നറിഞ്ഞീലയെല്ലൊഭവാൻ
മന്ദയാണെന്നുകല്പിയ്ക്കുണ്ടുപാണ്ഡവ
ന്നറിഞ്ഞാലുംഭവാനെജ്ജയിച്ചുഞാ
നെന്നുടെദാസനാക്കീടുവൻവിദ്രുതം
എന്തിനുസാഹസ്യമീയദ്ധ്വരംചെയ്യുകൊ
ണ്ടന്ധത്വമെല്ലാമുപേക്ഷിച്ചുസാദരം
എന്നോടുകൂടൊന്നിച്ചുമുഖ്യമാകുംമധു
തന്നെനുകർന്നുകൊണ്ടാലുംമഹാമതെ
മുമ്പങ്ങുകാണാതിരിയ്ക്കുംമഹാസുഖം
കമ്പംഭവിയ്ക്കാതനുഭവിപ്പിയ്ക്കുവൻ
സ്പഷ്ടമായേവംനിജാശയംനേരത്ത്യ
പുഷ്ടനേർവാണിയാൾചൊല്ലുംദശാന്തരെ
തത്വംധരിച്ചുചൊല്ലീടിനാനർജ്ജുന
നിത്ഥംകഥിയ്ക്കുന്നതെന്തിനുനീവൃഥാ
ത്വത്സംഗമംചെയ്തിടുന്നൊരാളപ്പൊഴെ
ന്നിസ്സംശയംചത്തുപോകുമെന്നിങ്ങിനെ
തന്ത്വംഗികേട്ടിരിയ്ക്കുന്നുഞാനർജ്ജുന
ന്നിന്നങ്ങിനെഗതിവന്നുപോയെങ്കിലൊ
എവനീവാജിസംരക്ഷണംചെയ്യുവാൻ
ദേവിനീചിന്തിയ്ക്കകേവലംമാനസെ
പിന്നെയുംചൊന്നാൾപ്രമീലതാനർജ്ജുന
ചൊന്നവാക്യംനന്നറിഞ്ഞിതുഹൊവാസ്തവം
രണ്ടുപക്ഷംനിനച്ചാലുംഭവാനിനി
ക്കൊണ്ടുപോകില്ലൊട്ടുജീവിതംസംഗരെ
എന്നുടെബാണങ്ങളൊക്കടാക്ഷങ്ങളൊ
ന്നുമെയ്യിൽതറയ്ക്കുമ്പോൾമരിയ്ക്കുമെ

ഒന്നാമതു വന്നുകൂടീടും ഭവാനിപ്പോ
ളെന്നോടു ചേൎന്നുള്ള സൌഖ്യമൊമ്മൃത്യുവൊ
വൃത്തമെൻകൃത്തബാണാന്തരച്ചാൎത്തനായ്
ഛാതാകനാലതൊരോഷതാമാസ്ത്രകം
വല്ലതും ഞാൻ കഥിയ്ക്കില്ലെൻ വചോവശ
നല്ലതെല്ലാം ഭവാനെന്നു വന്നാലുടൻ
ഭല്ലങ്ങളാലെ ഭവാനെ വീഴിയ്ക്കുവ
നല്ലങ്കിലൊരതത്താലെ ജയിയ്ക്കുവൻ
സത്യം ധരിയ്ക്ക കണ്ടോടു കൂടീലെങ്കി
ലത്യന്തമാൎത്തയായ് ഞാൻ മരിച്ചീടുമെ
കണ്ടനേരം തന്നെ തീൎച്ചയായിന്നമു
ക്കിങ്ങലും ക്ഷിപ്രമെത്തീടുന്നാമൃത്യുവും
എന്നാമൂലം ഭോജ്യമാകുമെൻ യൌവനം
മന്ദശങ്കം ഭുജിച്ചാലും ഭവാനിനി
കന്ദൎപ്പപീഡകൊണ്ടിത്ഥം കഥിയ്ക്കുന്ന
കന്നൽകരിങ്കുഴലാളായരാജ്ഞിയെ
ധിക്കരിച്ചും കൊണ്ടു നോക്കി ധനഞ്ജയ
നാരംക്കരുത്തെഴുന്നാധീരൻ ധനുൎദ്ധരൻ
ക്രുദ്ധഭാവം പൂണ്ടു ലക്ഷ്മണൻ തന്നെയും
മത്തയാം രാവണസോദരി തന്നെയും
ചിത്താദരം കൊണ്ടു കണ്ടശേഷം ഗൎവ്വ
മസ്തമാക്കീടുവാനാറു ബാണങ്ങളെ
വിട്ടങ്ങയച്ചമാത്തട്ടിൽ പ്രവേശിച്ചു
ചട്ടയ്ക്കു ഭംഗം വരുത്തുമാറപ്പൊഴെ
കുട്ടിച്ചകോരാക്ഷിയാളാം പ്രമീലയും
പൊട്ടിച്ചിരിച്ചുമാററമ്പെയ്തു സത്വരം
വന്നാടകന്നാതിൻമുന്നമെ ഖണ്ഡിച്ചു
മന്നിടത്തിൽ ചേൎത്തു പാൎത്ഥബാണങ്ങളെ
അത്രയല്ലുഗ്രങ്ങളാകുമുഗ്രങ്ങളു

ള്ളസ്ത്രമെഴൊപ്പംതൊടുത്തയച്ചീടിനാം
ഒന്നിച്ചുഫല്ഗുനൻഖണ്ഡിച്ചതൊക്കവെ
മന്നിൽപതിപ്പിച്ചുകാൺകയാലപ്പൊഴെ
ക്രുദ്ധനായ്മേന്മേലസ്ത്രജാലംചൊരി
ഞ്ഞതലോകംമറ്റിലർജ്ജുനൻതന്നുടൽ
ബദ്ധവേഗംമൂടിയാർത്തീടിനാളുടൻ
ക്രുദ്ധനായർജ്ജുനൻനാണിച്ചുസത്വരം
തന്നുള്ളിലോർത്തവൾതന്നെമയക്കുവാൻ
മിന്നുംമഹാമോഹനാസ്ത്രംധനുസ്ഥലെ
വെക്കുംതൊടുത്തുവലിയ്ക്കുന്നതിൻമുമ്പി
ലക്കണ്ഡസായകംതാണൊട്ടുക്രൂടവെ
ഒന്നിച്ചുഖണ്ഡിച്ചുവീഴിച്ചുപാർത്ഥനൊ
ടന്നിച്ചുഹാസംപൊഴിച്ചുചൊന്നാളവൾ
മോഹനാസ്ത്രപ്രയോഗംകൊണ്ടുസാദ്ധ്യമെ
ന്നാഹവംചെയ്യുവാനാവതുണ്ടെങ്കിലൊ
ദേഹനാശംവരുത്തീടുംശതാസ്ത്രസ
ന്ദോഹവർഷംചെയ്തുസന്ദേഹമെന്നിയെ
ഒന്നുകാണട്ടെഭവൽപാടവംപാർത്ഥ
വന്നുക്രൂടില്ലാവധ്യവധംനിർണ്ണയം
എന്നദോഷംവരുത്താതെകഴിയ്ക്കമീ
ചൊന്നതൈണാനങ്ങളെന്നുകേട്ടർജ്ജുനൻ
ഗർവ്വംകുറച്ചില്ലിവൾക്കപാർത്താലതു
സർവ്വംകുറയ്ക്കുവനെന്നുകയർത്തുടൻ
ജ്യാബദ്ധമാക്കിദ്ധരിച്ചുഗാണ്ഡീവമാം
ചാപത്തിലെത്രയുംചാതുര്യപൂർവ്വകം
ദുർവ്വാരദിവ്യബാണൌഘംതൊടുത്തങ്ങു
ചെവ്വോടയച്ചാൻതുടങ്ങുംദശാന്തരെ
കേൾക്കായിപോലശരീരിവാക്യംകേൾക്ക
പോക്കായിനിക്കുംയശോനിധെപാണ്ഡവ

സ്ത്രീവധംചെയ്യുവാനോൎക്കുന്നസാഹസ
മീവിധംയോഗ്യമല്ലൊട്ടുംഭവാനിഹ
യുദ്ധംനിവൃത്തനാതെത്രെഗുണാപഹ
മിത്ഥംവൃഥാപണിപ്പെട്ടുഴന്നീടേണ്ട
ശങ്കയില്ലാപതിനായിരംവത്സരം
തങ്കരപ്രാഭവംചേൎന്നുപോർചെയ്കിലും
മങ്കയാളാമിവളെന്നൊജ്ജയിയ്ക്കയി
ല്ലെങ്കിലിഷ്ടംവരുംവണ്ണംവരിയ്ക്കൊടൊ
തിങ്കൾബിംബാനനെദേവിനല്ലാർമുടി
ത്തങ്കമെനിന്നൊഞാൻവേട്ടിനിസ്സത്വരം
കൊണ്ടുപോകാംപുരിയ്ക്കെന്നുചൊല്ലീടുകി
ക്കണ്ടഭോഗാൎത്ഥിനിതന്നോടുസാദരം
ജീവിച്ചുപോകുവാനിച്ഛയുണ്ടെങ്കിലൊ
ഭാവിച്ചുയോജിച്ചുകൊള്ളുകെന്നോവത്രു
എന്നിവണ്ണംകേട്ടുകേടററപാണ്ഡവൻ
തന്നാരിയോടാശുചിരിച്ചുചൊല്ലീടിനാൻ
നല്ലനല്ലാർമൌലിമാലാകലാപമെ
കല്യശീലെകലാകല്യാണദീപമെ
പോരുംരണംനമ്മിലെന്തുള്ളവൈരമെ
ന്താരുണ്യലാവണ്യപുണ്യപൂൎണ്ണാകൃതെ
തല്പട്ടതാംകണ്ടുകൊള്ളുവനത്ര്യഞാ
നല്പനേരംരണംചെയ്യേനിതോൎക്കണം
എന്നാലിനിക്ഷണംപാണിഗ്രഹംകഴി
ച്ചിന്ദീവരേക്ഷണെനമ്മുടെകൌതുകം
മംഗളത്തോടുംനടത്തിവയ്ക്കാമത്ര
സംഗമംകൎത്തവ്യമല്ലെന്നിറവല്ലഭെ
ധൎമ്മശീലെസുവ്രതസ്ഥിതൻഞാനിന്നു
ധൎമ്മജന്മാവാകുമഗ്രജൻപോലവൊ
സത്രകാൎയ്യംകഴിഞ്ഞാശുഞാൻനമ്മുടെ

ചിത്രമാകുംപുരത്തിങ്കൽവച്ചങ്ങിനെ
ഒത്തവണ്ണംരമിപ്പിയ്ക്കുവൻനിന്നെഞാ
നത്രമേനീയിതുസമ്മതിയ്ക്കേണമെ
സിദ്ധമാകുംകൃഷ്ണവീക്ഷണംകൊണ്ടുട
നസ്തമാകുംഭവദ്ദോഷംസമസ്തവും
താദൃശത്തിങ്കലീവണ്ണംവിളങ്ങുമീ
സാധുസഞ്ചയത്തിന്നുംയഥാഹിതം
മല്പുത്രനെവെച്ചുകല്മഷംവേരററു
സൽഭർത്തൃസൌഖ്യമുണ്ടാസ്സുതാംഗശോഭനെ
എന്നിവണ്ണംഹിതാഭാഷണംചെയ്തുയാ
ഛന്നതാനന്ദംകലർന്നുകളന്നുടൻ
മന്നിടംപ്രാപിച്ചുസമ്മതിച്ചുംകൊണ്ടു
നിന്നനിസ്തുല്യയായീടുംപ്രമീളയെ
യുദ്ധരംഗെവെച്ചുയുക്തമാകുംവിധം
സത്വരംകല്യാണവേഷംധരിപ്പിച്ചു
സത്തമന്മാരായഹംസധ്വജാദിക
ളൊത്തദേശെമാംഗല്യഘോഷാദിപൂവ്വകം
പാണിഗ്രഹംചെയ്തശേഷംമുഖംതാഴ്ത്തി
നാണിച്ചുനിന്നവളുംതന്നെക്കടാക്ഷിച്ചു
ക്ഷോണീസുധാകരൻപാൎത്ഥനോതീടിനാ
നേണീവിലോചനെദേവിചന്ദ്രാനനെ
ഞാനാശ്രുവേർപിരിഞ്ഞീടുമ്പൊഴേതുമെ
ദീനാശയംപൂണ്ടുനീതപിച്ചീടൊലാ
എന്നോടുമൊന്നിച്ചുപോരേണമെന്നുള്ളി
ലെന്നോമലെനിനക്കിച്ഛയുണ്ടെങ്കിലൊ
നന്നായിഞാനങ്ങുകൊണ്ടുപോയീടുവൻ
നിന്നാലിനിയ്ക്കുമാനന്ദമുണ്ടാകുമെ
സ്നേഹത്തിനാലുരച്ചീടാമിതല്ലെങ്കി
ലാഹസ്തിനാപുരംപുക്കവാണീടുനീ

കുന്തിയാമമ്മയെക്കണ്ടുവന്ദിച്ചുനീ
യന്തികെകാണുന്നപാഞ്ചാലിതന്നെയും
എല്ലാവരാലുംസുഖംനിനക്കുണ്ടാക
മെല്ലാവരാക്കുമതെദുഃഖംവരാദൃഢം
ഒട്ടേകാലംസഹിച്ചാലുംവിയോഗമെ
ന്നിഷ്ടശീലെധൈൎയ്യമുൾക്കൊണ്ടിരിക്കുനീ
വിട്ടുതന്നാലുംഹയേന്ദ്രനെഞാനങ്ങു
പുഷ്ടമോദേനപോകട്ടെദിഗന്തരെ
ഭൎത്തൃവാക്യംകേട്ടുസന്തുഷ്ടയാമവൾ
പത്തനേനിന്നുവരുത്തിവാജീന്ദ്രനെ
ഭദ്രങ്ങളായിട്ടുദിവ്യങ്ങളാംഹേമ
സദ്രത്നവസ്ത്രാദിവസ്തുക്കൾപൂൎവ്വകം
തൻപതിക്കന്തികെവെച്ചുപാദാബ്ജലെ
സമ്പതിച്ചിട്ടുജ്ഞാനസ്ഥയായങ്ങിനെ
വന്ദനംചെയ്തുണൎത്തിച്ചാളിനിക്കുള്ള
മന്ദിരസ്വൎണ്ണരാജ്യാദിസൎവ്വത്തിനും
നാഥനാംശാസ്താവുമങ്ങുന്നുതാനതി
പ്രീതനായെല്ലാംപരിഗ്രഹിക്കേണമെ
കല്പിതംപോലെനടക്കുവൻഞാനിങ്ങു
മല്ലതെമാന്യനാകുംഭവാനങ്ങിനെ
ശ്രീഷ്ഠതാപമേറുംപരാക്രമംകാണിച്ചു
ചുറ്റാദിഗ്ജയംസാധിച്ചുമോദിച്ചു
ഹസ്തിനാഭിഖ്യമായീടുംപുരത്തിങ്ക
ലെത്തിയാലുംകീൎത്തിയോടുമെന്നിങ്ങിനെ
ഭക്തിയുംകൈക്കൊണ്ടുണൎത്തീവധൂരാജ്യ
ശ്രേഷ്ഠിയായുള്ളമഹാരാജ്ഞിയാമവൾ
സ്യന്ദനാരൂഢയായേററംതനിക്കുള്ള
സൈന്യസന്ദോഹങ്ങളോടുംനിവൎത്തിച്ചു
പത്തനംപ്രാപിച്ചുസൈന്യാധിനാഥയെ

ബന്ധുവേഗംവിളിച്ചാശയംകേൾപ്പിച്ചു
സംഭാവനംചെയ്തു രാജ്യരക്ഷാദിയാം
തൻഭാരമായവർതന്നിൽഘടിപ്പിച്ചു
നിങ്ങളെല്ലാവരുംയോഗംതുടങ്ങുവോ
ളങ്ങണഞ്ഞീടുവിൻധർമ്മരാജാലയെ
എന്നുംഗ്രഹിപ്പിച്ചുമന്മഥമഞ്ജരി
യെന്നുള്ളമന്ത്രിണിയോടുംമഹീപതെ
മറ്റുംചിലവധൂവൃന്ദമോടുംചേൎന്നു
പറ്റുന്നവാഹനംകേറിയശോചിതം
ഹസ്തിനാഗാരംകുറിച്ചുപോയാളവ
ളിട്ടിനെചിന്തിയ്ക്കചിത്രംതദന്തരെ
വൃത്രഹന്താവിൻതനുജനാമൎജ്ജുനൻ
ജൈത്രശീലൻവാജിയോടുംനിവൎത്തിച്ചു
മിത്രഭൂപാലകന്മാരോടുമൊന്നിച്ചു
മിത്രദേവൻമറഞ്ഞീടുന്നാമുന്നമെ
വസ്ത്രജാലംകൊണ്ടുതീൎത്തകൂടാരമാം
വസ്തുമുൾപ്പുക്കകളിച്ചുസന്ധ്യാൎച്ചനം
ഭക്തിയോടെല്ലാംകഴിച്ചിട്ടുഭദ്രയാം
ഭുക്തിയുംചെയ്തങ്ങുറക്കംതുടങ്ങിനാൻ
എത്രയുംനന്മയോടിത്രയുംകേൾപ്പിച്ചു
തത്തയുംതൽസ്ഥലെസ്വസ്ഥയായ്മേവിനാൾ



# ജൈമിനീയാശ്വമേധം

## കിളിപ്പാട്ട്.

---

### മൂന്നാംഭാഗം

ഹരിഃ ശ്രീഗണപതയെനമഃ.

അവിഘ്നമസ്തു

—**—

ചൊല്ലെഴുംകിളിപ്പെണ്ണേശോഭനേകഥാശേഷം
ചൊല്ലുചൊല്ലുനീദോഷംനീങ്ങുവാൻമടിയ്ക്കാതെ
മല്ലവൈരിതൻകഥാപീയൂഷംകേൾക്കുന്നോരു
മില്ലലംഭാവംലേശംപോലുമെന്നറിഞ്ഞാലും
സന്തതമെസമസ്തവുംവിസ്മരിച്ചാനന്ദത്തിൽ
ചിത്തമേററവുംലയിച്ചീടുവാനിതിൻമീതെ
ഭക്തിയുള്ളവൎക്കുമറെറന്തിതാസ്വദിച്ചെന്നാൽ
മുക്തിയോവേണ്ടതാകുംനിദ്രയെന്നതുംതഥാ
സജ്ജനപ്രിയെസാധുശീലയായീടുന്നനീ
യിജ്ജനത്തിൻെറകൎണ്ണരന്ധ്രങ്ങളെല്ലാമിപ്പോൾ
നിഞ്ചൊല്ലാംമാധ്വീരസംകൊണ്ടുടൻനിറക്കേണം
തഞ്ചത്തിലെന്നുള്ളതിന്നൊത്രയുംകേതുഫലം
ഒട്ടുനേരമായുരയ്ക്കുന്നനീയുള്ളിൽക്ഷീണം
തട്ടുമെന്നിരിയ്ക്കയാൽതാമസിയ്ക്കാതെതന്നെ
മുന്തിരിങ്ങതൻപഴംമുഖ്യമാംകരിമ്പിൻനീ
രന്തരംവിനാസിതായുക്തമായെഴുംദുഗ്ദ്ധം
എന്നിവററയെഹിതംപോലെനീകഴിച്ചാലു
മിനിയുംവേണ്ടുന്നവഞ്ഞങ്ങളേകീടാമല്ലോ

വഞ്ചനംവെടിഞ്ഞേവംസ്ത്രീജനോദിതംകേട്ടു
പഞ്ചവർണ്ണയാമിളംതത്തയുംസന്തോഷിച്ചു
അംഗനാജനങ്ങളോടല്പവുംവിളംബിയ്ക്കാ
തങ്ങിനെകഥാസുധാഭാഷണംതുടങ്ങിനാൾ
സത്തമൻവേദവ്യാസശിഷ്യനാംമുനീശ്വര
നൾംതതമോപബന്ധംതിക്ഷ്മംസൽക്കഥാദീപാലയൻ
ഭക്തനാംപരീക്ഷിത്തിൻപുത്രനോടോതിടിനാ
നത്തമാത്മാവൈഭവാൻകേട്ടുകൊണ്ടാലുംശേഷം
വാസുദേവൻറസഖാവാസവാത്മജൻമഹാ
ഭാസുരപ്രതാപവാനിങ്ങിനെരണാജിതെ
സുന്ദരാംഗിമാർമൌലിമാലയാംപ്രമീലയെ
ചൊന്നാവണ്ണമേവേട്ടുവിട്ടയച്ചനന്തരം
വന്നരാത്രിയുംകഴിച്ചന്ന്യവാസരേയെ
വന്ന്യമാലിയാംവാസുദേവനെദ്ധ്യാനംചെയ്തു
സ്യന്ദനംതന്നിൽകേറിശ്ശൃംഗശംഖാദ്യങ്ങളാം
തന്നുടെവാദ്യങ്ങളെയൊക്കവെതൊഴിപ്പിച്ചു
രക്ഷകന്മാരാമൊട്ടുകിങ്കരന്മാരോടൊന്നി
ച്ചക്ഷണേഹയേന്ദ്രനെമുമ്പേവിട്ടതിൻപിമ്പേ
ദിക്കിടങ്ങളെവിറപ്പിയ്ക്കുന്നഘോഷത്തോടെ
നിർഗ്ഗമിച്ചനന്തരംമററുള്ളയോദ്ധാക്കളും
തങ്ങൾതങ്ങൾക്കുള്ളൊരുതേരുകൾതോറുംകേറി
തങ്ങളിൽക്രമംപോലെകൂടവെപുറപ്പെട്ടു
സ്തബ്ധമാകാതെപുറപ്പെട്ടുപിന്നാലെപരി
ക്ഷുബ്ധമാംസമുദ്രംപോലപ്പൊഴെസൈന്ന്യൌഘവും
എല്ലാരുമേവംനടകൊണ്ടുപോയകന്നപ്പോൾ
ചൊല്ലേറുന്നൊരുദേശംപുക്കുവിസ്മയംപൂണ്ടാർ
വർണ്ണവുംവളർച്ചയുമുള്ളവന്മരങ്ങളൊ
ട്ടെണ്ണമില്ലാതുണ്ടവയ്ക്കുള്ളിടംതോറുംമേലെ
മർത്ത്യന്മാരാണുങ്ങൾപെണ്ണുങ്ങളാനകൾഗോക്ക

ളത്ത്യന്തംവൃഷങ്ങൾമേഷങ്ങൾഗർദ്ദഭാദികൾ
സൽഫലായിതങ്ങളാസ്വാഴന്നുണ്ടിവയെല്ലാ
മല്പജീവികളാദിത്ത്യോദയെജനിയ്ക്കുന്ന
ത്തെയൌവനയുക്തരാകുന്നമദ്ധ്യാഹ്നത്തി
ലസ്തമിയ്ക്കുമ്പോൾവൃദ്ധന്മാരായിമരിയ്ക്കുന്നു
മററുമിത്തരംപലജാതികൾമരങ്ങൾതാൻ
പെററുനിത്ത്യവുംപതിച്ചീടുന്നുപൃത്ഥ്വീപതെ
മിയ്ക്കവാറുമീവിശേഷങ്ങളെക്കണ്ടുണ്ടാക
മുൾക്കുതൂഹലത്തോടുമൊട്ടുദ്ദൂരംപോയപ്പോൾ
മറെറാന്നുകാണായഹോചിത്തംവെച്ചതുകേൾക്ക
ചെററിന്നുചൊല്ലീടുവൻചിത്രമെൻമഹീപതെ
കർണ്ണലോചനങ്ങളുംവക്ത്രപാദകങ്ങളും
എണ്ണമെന്നിയെശരീരങ്ങളിൽപൂണ്ടുള്ളവർ
മുക്കണ്ണരാകുംചിലർമൂന്നായകാലുംകണ്ണും
കയ്യൊണ്ടുള്ളവർചിലരശ്വവക്ത്രന്മാർചിലർ
മൂക്കുനീണ്ടവർചിലർഗർദ്ദഭാസ്യന്മാർചില
രോക്കകന്ത്യന്മാർപലകൊമ്പുപൂണ്ടിരിപ്പവർ
ഒററക്കൊമ്പന്മാർവികൃതാകാരന്മാരായേവ
മററംവിട്ടെഴനാലോകങ്ങളെക്കണ്ടാരവർ
വന്നവിസ്മയത്തോടുമജ്ജുനൻമുമ്പായവർ
പിന്നെയുംകുറഞ്ഞൊന്നുചെന്നണഞ്ഞീടുംവിധൌ
മുന്നമേനടക്കുന്നവാജിപുംഗവൻകുഴി
കുന്നുകാടിതൊക്കവെപിന്നിട്ടുവേഗത്തൊടെ
പശ്ചിമാർണ്ണവംപുക്കുതത്തീരമാർഗ്ഗത്തൂടെ
നിശ്ചലംവടക്കോട്ടുതന്നെതാൻനടന്നാവൻ
ഭീഷണാത്മകൻബകൻതന്മകൻനിശാടേന്ദ്രൻ
ഭീഷണാഹ്വയൻവാഴുംപട്ടണംപ്രാപിച്ചല്ലൊ
കണ്ടപൂരുഷന്മാരെക്കൊന്നടൻതിന്നീടുന്ന
കണ്ടകന്മാരായവരെപ്പൊഴുംകോപിഷ്ടന്മാർ

ദുർമ്മദാഹങ്കാരികൾദീർഘജീവികൾനിത്യം
കല്മഷംചെയ്തീടുവാൻകൌതുകംകലർന്നവർ
കർബ്ബുരന്മാരായവർമൂന്നായതുകാടിതിയാളം
തല്പുരത്തിങ്കൽഭീഷണാശ്രയംചെയ്തീടുന്ന
ബ്രഹ്മരാക്ഷസൻമേദോഹാഭിധൻപുരോഹിതൻ
ജിഹ്മമാനസൻകാന്താരാന്തരെനടക്കുമ്പോൾ
മണ്ടിവന്നീടുംസത്വവാഹസത്തമൻതന്നെ
ക്കണ്ടിവൻതൻെറനെററിമേലുള്ളപത്രംനോക്കി
സർവ്വമാംവൃത്താന്തവുംബോധിച്ചുമോദിച്ചുള്ളിൽ
ഉർവ്വഹോതസാഹത്തോടുംസത്വരംയാനംചെയ്തു
ഭീഷണാലയംപുക്കാനെങ്കിലീരക്ഷസ്സിൻെറ
വേഷവുംചൊല്ലാംയതിയുള്ളപോലറിഞ്ഞാലും
പൂണനൂലിവന്നുണ്ടുമർത്ത്യന്മാരുടെകുട
ലാണെപോലതുകണ്ഠദേശത്തിൽഭയങ്കരം
മാനുഷർക്കുള്ള കപാലങ്ങളെക്കൂട്ടിക്കോർത്തു
കാണുമുഗ്രമാംജപമാലയുള്ളതുകയ്യിൽ
നേത്രഗോളകങ്ങളെക്കോർത്തമാലയുള്ളതു
മാത്രമങ്ങണിഞ്ഞിട്ടുമാർത്തട്ടിൽകിടക്കുന്നു
കർണ്ണമൂലംബിതങ്ങളായാഭപൂണ്ടാടീടുന്ന
കുണ്ഡലങ്ങളൊക്കെഭീയൊട്ടകങ്ങൾശ്വാനഹോ
ഹസ്തിതൻപുറത്തുനീണ്ടെരുയുംമുഴുത്തുള്ളാ
രസ്ഥിതാനെന്റെ ഹസ്തസംസ്ഥിതംദണ്ഡംചണ്ഡം
ശുഷ്കമായ്ക്കാണുംമഹാപ്രേതണ്ഡതുണ്ഡംതന്നെ
പുഷ്കരംനിറച്ചുള്ളമൂത്രമാംകമണ്ഡലു
ഞെട്ടിയേവരുംവീഴുംമട്ടിലീമഹാവേഷം
കെട്ടിയേററവുംഫലിപ്പിയ്ക്കുമീപുരോഹിതൻ
ചെന്നുതത്സഭാതലെരാജസൽക്കാരംവാങ്ങി
ച്ചുന്നതാസനെവസിച്ചിത്തരംചൊല്ലീടിനാൻ
ഭദ്രമസ്തുതെവത്സരകൾക്കനീനമുക്കെല്ലാം

പൗണ്ഡ്രസംഘമുക്തനാവാത്തയൊന്നോതീടുന്നേൻ
മന്നവൻവലാരാതിനന്ദനൻധനഞ്ജയ
നെന്നാവൻബലാധികൻതമ്പടക്കൂട്ടത്തോടെ
ധമ്മജൻതദഗ്രജൻവിട്ടയജ്ഞാശ്വേന്ദ്രനെ
നന്മയോടെങ്ങുംനടത്തിച്ചുകാത്തീടുന്നാവൻ
നമ്മുടെസമീപത്തിലെത്തിനാനെന്നാലിനി
മന്മനോരഥംപൂരിപ്പിയ്ക്കനീമഹാത്മ്യതെ
നിമ്പിതാവിനെക്കൊന്നനീചനാംഭീമന്നുള്ള
തമ്പിതാനിവൻതവാരാതിയെന്നറിഞ്ഞിനി
ലക്ഷണംസവ്വംതികഞ്ഞുള്ളിവൻതന്നെപ്പിടി
ച്ചിക്ഷണംയജ്ഞംനരമേധംനീചെയ്തീടണം
ഞാനതിന്നാചാര്യനാമാര്യന്മാർമററുംപലർ
മാനനീയന്മാർബ്രഹ്മരാക്ഷസന്മാരുണ്ടല്ലൊ
സൽകലീനന്മാരിവർസന്തതവ്രതസ്ഥന്മാർ
തക്കമെന്നിയെചാതുമ്മാസ്യമാചരിപ്പവർ
ഒത്തമദ്യവുംതഥാമാസൊപവാസംചെയ്യു
മുത്തമസ്ത്രീകൾക്കുള്ള രക്തവുംകുടിയ്ക്കയും
പച്ചയാമിറച്ചിഭക്ഷിയ്ക്കയുംചെയ്തുംകൊണ്ട
ങ്ങിഛയാംവണ്ണംവ്രതംശ്രാവണെനടത്തുന്ന
കന്നിയാംമാസംതന്നിൽബ്രഹ്മചര്യാഢ്യന്മാരാ
യ്ക്കണ്ണടച്ചിരിയ്ക്കുന്നസന്ന്യാസിശേഖരന്മാരെ
കൊന്നചോരയുംകുടിച്ചുള്ളപച്ചിറച്ചിയും
തിന്നകേവലംജീവിച്ചീടുന്നകേടെന്നിയെ
തുഷ്ടിപൂവ്വകംതുലാമാസത്തിലാസക്തിപൂ
ണ്ടിഷ്ടിമുമ്പാകുംകമ്മംചെയ്തകന്മഷംനീക്കി
വല്ക്കലങ്ങളുംപൂണ്ടുതാടിയുംജടാദിയു
മുൾക്കലന്നീടുംതപോനിഷ്ഠയാനിട്ടിക്കൊണ്ടു
പർണ്ണശാലയിൽഗൃഹസ്ഥാശ്രമത്തോടെവാഴും
വർണ്ണനീയന്മാരാകുംമാമുനിശ്രേഷ്ഠന്മാരെ

കയ്യേറ്റുകൊണ്ടു ഭക്ഷിയ്ക്കുന്നു കാൎത്തികേമ്പാലന്മാരെ
ചിക്കന്നെ കൊന്നുംതിന്നുംസ്വവ്രതംസാധിയ്ക്കുന്നു
എന്നകാരണംരക്ഷോനാഥനാംഭവാനേവം
വന്നപാൎത്ഥനെവാജിസൈന്യങ്ങളോടുംകൂടി
സത്വരംപിടിച്ചിങ്ങുതന്നാലുംചിരാതപി
ച്ചിത്തരംവ്രതംചെയ്തശുഷ്കഗാത്രന്മാരുണ്ടു
ശ്രുധരാസ്വാഴംബ്രഹ്മരാക്ഷസരിച്ചൊന്നാവർ
തൃപ്തരായ്വരുംവണ്ണംഭന്തിരാജാശ്വങ്ങളെ
ഒക്കവെഭക്ഷിയ്ക്കട്ടെമൎത്ത്യസംഘത്തെപ്പിടി
ച്ചുൾക്കടംകടിച്ചുത്തമാംഗത്തെപ്പറിച്ചുടൻ
തൽഗളസ്ഥലെനിന്നുകോഷ്ണമാംവണ്ണംതിള
ച്ചുൽഗളത്താകുംകടുംചോരയുംകുടിയ്ക്കട്ടെ
കമ്പമെന്നിയെമാംസംതിന്നൊന്നുതേട്ടീടട്ടെ
കുമ്പയുംവീൎപ്പിച്ചുള്ളകൃത്താട്ടംകാട്ടീടട്ടെ
പണ്ടൊരിയ്ക്കലീനരമേധമാംയജ്ഞംപങ്ക്തി
കണ്ഠനാംമഹാത്മാവുരാവണൻകഴിച്ചല്ലൊ
അന്നുതൃപ്തന്മാരായോരിക്കണ്ടകൂട്ടരെല്ലാ
മിന്നുസന്തോഷാലങ്ങമാചരിച്ചീടുന്നതിൽ
ഞങ്ങളെല്ലാരുംമഹാതൃപ്തന്മാരായീടുമെ
ന്നിങ്ങിനെപുരോഹിതൻഘോഷിയ്ക്കുംദശാന്തരെ
ഭീഷണൻതാനുംപറഞ്ഞീടിനാനഹോഭവൽ
ഭാഷണംസന്തോഷണംബ്രഹ്മരാക്ഷസപ്രഭോ
ഒക്കവെഭവാൻചൊന്നവണ്ണംഞാൻചെയ്തീടുവൻ
തൎക്കമില്ലതിന്നുണ്ടോതാമസംമഹാമതെ
വിദ്യയുംമഹത്വവുമുള്ളനിങ്ങളോടൊന്നി
ച്ചുദ്യഞാൻഗ്രഹിയ്ക്കുന്നോനജ്ഞനൻതന്നെക്ഷണാൽ
അന്തികംതന്നിൽത്താനെവന്നവൈരിയെപ്പിടി
ച്ചന്തരാവരുത്തീടാതങ്ങയച്ചീടാവതൊ
എന്നതിങ്ങിരിയ്ക്കട്ടെയൊന്നുഞാൻചോദിയ്ക്കുന്നോ

നിന്നാണെന്നർയ്യേണംയജ്ഞത്തിൽതവാശനം
എത്രകിട്ടേണംജിഷ്ണുസൈന്യത്തിൽനിന്നിട്ടുഞാ
നത്രയുംതന്നീടേണ്ടതല്ലയോഹിതംപോലെ
യജ്ഞമാചരിയ്ക്കുന്നോനിഷ്ടമിങ്ങോതീടുവാ
നജ്ഞനല്ലെല്ലോഭവാനല്പവുംമടിയ്ക്കേണ്ട
മോദോഹാലത്തുനേരംമന്ദഹാസവുംചെയ്തു
മേദോഹാവാകംബ്രഹ്മരാക്ഷസൻചൊല്ലീടിനാൻ
നീക്കമെന്നിയെപറഞ്ഞീടുവൻമമാശനം
കേൾക്കകേവലംനിശാടേന്ദ്രനിർമ്മലാകൃതെ
പുഷ്ടദേഹന്മാരാകുംപൂരുഷന്മാർകളേറ്റാര
ക്ലിഷ്ടമാംമേദസ്സുതാനിഷ്ടമിന്നിനിയ്ക്കേററം
മത്തനാഗാശേഷാഷ്ടങ്ങൾമർത്ത്യന്മാരിവർക്കുള്ള
പുത്തനാംമേദോഭരാർദ്രങ്ങളാംനേത്രങ്ങളെ
കിട്ടിയാൽമഹോത്സവംസപാദ്ദുകൊണ്ടിതിൽപ്പരം
തുഷ്ടിയായീടുംവസ്തുമററൊന്നില്ലശിയ്ക്കുവാൻ
പിന്നെയുംലഭിച്ചെങ്കിലായിരംകാലാൾകളെ
ത്തിന്നുവാൻമിടുക്കിനിയ്ക്കില്ലെന്നുതോന്നീടേണ്ടാ
ഒന്നിച്ചുതന്നെകടിച്ചൊക്കവെകഴിച്ചീടാം
മന്ദിച്ചുഭക്ഷ്യംകണ്ടാലിങ്ങുഞാനൊഴിച്ചീടാ
അത്രഞാനതിഭോക്താവല്ലമററവർപോലി
ങ്ങിത്രകിട്ടിയാൽമതിതൃപ്തിയായീടുംദൃഢം
ക്ഷുൽപ്രപീഡിതന്മാരാംഞങ്ങളിന്നെല്ലാവരും
ത്വൽപ്രസാദത്താൽസമ്പൂർണ്ണോദരന്മാരാകട്ടെ
ബ്രഹ്മരാക്ഷസപ്രോക്തംകേട്ടുഭീഷണൻതാനും
സമ്മതത്തോടുംചിരിച്ചങ്ങിനെതന്നെയെന്നാൻ
കർബുരേശ്വരൻപിന്നെപ്രീതരാമൃത്വിക്കുക
ളപ്പുരോഹിതാദികൾതൊട്ടക്കൂട്ടരോടൊത്തു
മണ്ഡപംമനോജ്ഞമായ്ത്തീർപ്പിച്ചുയജ്ഞോചിതം
മണ്ഡനംഹാരാദികൾകൊണ്ടുചെയ്തനന്തരം

മന്ത്രിരാക്ഷസന്മാരെയന്തികെവിളിച്ചാശു
മന്ത്രവുംകഴിച്ചങ്ങുവിട്ടയച്ചൊയാലവർ
യുദ്ധസന്നാഹത്തോടുംയുക്തമാംവട്ടംകൂട്ടി
യുദ്ധതന്ത്രമാരാസ്ഥനായയോദ്ധാക്കളോടുംകൂടി
ശക്തനാംകിരീടിയോടേൽക്കുവാൻപുറപ്പെട്ടു
ശബ്ദപൂർവ്വകംനടകൊണ്ടുസംശയിയ്ക്കാതെ
മുക്കോടിയോളംകാണംരാക്ഷസന്മാരെല്ലാരു
മുഷ്ക്കോടീരണത്തിന്നുകൂടവെപുറപ്പെട്ടു
ചെമ്പൊളിശ്മശ്രുവിചേരുംശ്മശ്രുകശൌഘംകൊണ്ടു
മമ്പിളിക്കലപോലുള്ളഗ്രദംഷ്ട്രകൾകൊണ്ടും
ചെങ്കനൽക്കണ്ണംചിന്നംവണ്ണമെമിഴിയ്ക്കുന്ന
വങ്കിണക്കിണയാകുംവട്ടക്കണ്ണുകൾകൊണ്ടും
കുണ്ഡവക്ത്രംത്തെട്ടമാനനങ്ങളുംകരി
ങ്കൊണ്ടലിൻനിറംകൊണ്ടുനീലപർവ്വതംപോലെ
സ്ഥൂലങ്ങളായിനീളംപൂണ്ടുള്ളകോലങ്ങളും
കോപ്പുന്നഘോരന്മാരായുള്ളവർനിരക്കവെ
മുൽഗ്ഗരങ്ങളുംമുസലങ്ങളുംകയ്യിൽക്കൊണ്ടററ
മുൽക്കടാഹങ്കാരംപൂണ്ടട്ടഹാസവുംചെയ്തു
തിക്കിയുംതിരക്കിയുംതങ്ങളിൽചാടിത്തുള്ളി
ദിക്കിടങ്ങളെയിളക്കിക്കൊണ്ടുകൂടീടിനാർ
ബ്രഹ്മരാക്ഷസന്മാരുമമ്മാറുകൂടിപ്പോയാ
രംബരാന്തരംപുകമാഘോഷത്തോടുമേവം
തൻഭടന്മാരാൽചുററപ്പെട്ടഭീഷണൻചെന്നു
കമ്പമെന്നിയെതുരംഗേന്ദ്രനെപ്പിടിപ്പിച്ചു
യുദ്ധാർത്ഥംമുതിന്നുനിന്നീടിനാനനന്തരെ
വൃത്താന്തംഗ്രഹിച്ചുവൃദ്ധശ്രവസ്സുതൻവീരൻ
ക്രുദ്ധനായ്ഹംസധ്വജൻതൊട്ടുള്ളകൂട്ടരോടും
സത്വരംസമസ്തമാംവമ്പടക്കൂട്ടത്തോടും
വന്നണഞ്ഞീടുന്നതിന്നന്തരെനിശാചരീ

വൃന്ദമെപ്പേരുംപൈശംക്കുന്നിൻെറമേലേകേറി
നിന്നുനോക്കുമ്പോൾപന്നാജന്യശ്ശൂരനാംപാൎത്ഥൻ
തന്നെയുംപരന്നുള്ളസൈന്യസഞ്ചയത്തെയും
കണ്ടനന്തരംകൊടിയ്ക്കങ്കമായ്തന്നെകൂടി
കൊണ്ടമർന്നീടുംരക്ഷോവൈരിയാംഹനുമാനെ
കണ്ണുകൊണ്ടറിഞ്ഞുപേടിച്ചോരരാത്രിഞ്ചര
പ്പെണ്ണുസംഭ്രമിച്ചുമററുള്ളവരോടുരചൊന്നാൾ
മണ്ടുവിൻകുതിച്ചങ്ങുമണ്ടുവിൻക്ഷിപ്രംനിങ്ങൾ
തെണ്ടുവിൻമഹാഗുഹാദേശമങ്ങൊളിയ്ക്കുവിൻ
മിണ്ടുവാനാകാഭയംകൊണ്ടിനിയ്ക്കിതാനിങ്ങൾ
കണ്ടുവോഹനുമാനെന്നുള്ളവങ്കപീന്ദ്രനെ
ലങ്കയാംപുരത്തിങ്കൽപണ്ടുസീതയെന്നുള്ള
മങ്കയാളശോകാഖ്യകാനനെവസിച്ചനാൾ
അങ്ങുവച്ചിവൻതന്നെകണ്ടറിഞ്ഞുഞാനിവ
നംഗനാമണിയ്ക്കേററംസങ്കടംകെടുത്തവൻ
സംഗരത്തിങ്കൽപലരാക്ഷസന്മാരെയടി
ച്ചംഗവൈകല്യംചെയ്തിട്ടങ്ങിനെമുടിച്ചതും
ശക്തനായീടുംപങ്ക്തികണ്ഠനെത്തൃണീകരി
ച്ചുസ്ഥലംസമസ്തവുംകത്തിച്ചുകരിച്ചതും
രാമനാദശാസ്യനെക്കൊന്നപോരതിൽപിന്നെ
ഭീമനായേററംബാഹുവിക്രമംകാണിച്ചതും
മുഷ്കരൻബലോൽകൃഷ്ടനാമിവൻതന്നെതന്ന
മിക്കരങ്ങളെന്നെയന്നുതൊട്ടുഞാൻപേടിയ്ക്കുന്നു
ത്രസ്തയാമവൾചൊന്നാസത്യഭാഷണംകേട്ടു
മത്തയായിരിയ്ക്കുന്നമറെറാരുനക്തഞ്ചരി
ഹസ്തങ്ങളോടെചരണങ്ങളുംകൃശങ്ങളാ
യത്യന്തംവയർത്തൂങ്ങിയങ്ങിനെകണ്ടുംനീണ്ടു
നല്പമാത്രമാംപൊക്കംപൂണ്ടോരുഭയങ്കരി
ചൊല്ലിനാൾനാണംവിട്ടുചൊന്നതെന്തെടീമൂഢെ

രാവണൻനിശാചരന്മാക്കരാജാവാംശേ
ഗ്രീവനെന്നോതമത്ത്യൻതന്നോടുയുദ്ധംതോററു
ചത്തുപോയെന്നുള്ളതെൻമുമ്പിൽവരച്ചാൽതീടൊല്ലേ
നിത്തുകീഭയംഞാനീഭീമവാംകരങ്ങളെ
തൊണ്ടയിൽതൊടാതെടുത്തിപ്പോഴുവിഴുങ്ങുവൻ
കണ്ടറിഞ്ഞീടേണമോമൽപരാക്രമംസപല്പം
എന്നുചൊന്നവളോടായന്യയുംചൊല്ലീടിനാ
ളെന്നോളംബലംനിണക്കില്ലചൊല്ലുവൻകൃശെ
എങ്കുചങ്ങളെപ്പാൎത്തുകാൺകനീതടിച്ചുനീ
ണ്ടങ്കുരിച്ചീടുംകരുത്തോടുമെൻപശ്ചാൽഭാഗെ
ഏകയോജനത്തോളംദ്ദൂരവെകിടന്നുഴ
ഞ്ഞാകവെമഹാശിലാവൃക്ഷാദിവസ്തുക്കളെ
വേഗമോടാകർഷിച്ചുംപൊട്ടിച്ചുംപൊടിച്ചുമി
ങ്ങാഗമിച്ചീടുന്നിവകൊണ്ടുഞാനടിച്ചാശു
വാനരത്തേയുംപാൎത്ഥൻതന്നെയുംവരെകാണു
മാനരന്മാരോടൊത്തസൈന്യസംഹരത്തെയും
ചൂൎണ്ണമാക്കുവൻനിങ്ങളാരുമെപേടിക്കേണ്ടാ
പൂൎണ്ണസന്തോഷംവരുംമൽപരാക്രമംകണ്ടാൽ
ഭീഷണൻനിശാചരാധീശനെന്നിരിക്കിലും
ദോഷനീയെന്നെയറിഞ്ഞിട്ടില്ലതെല്ലാളവും
മുമ്പനായേവംനരന്മാരോടുപോരാടുവാൻ
തമ്പടക്കൂട്ടത്തോടുംതാനെനിൎഗ്ഗമിച്ചല്ലൊ
കേടകന്നടൻകീശപൂൎവ്വകംനിജാരാതി
കീടകന്മാരെക്കൊന്നുകീൎത്തിയെനേടീടട്ടെ
യോജനസ്തനീഗിരംകേട്ടുമറെറാരുമാംസ
ഭോജനാൎത്ഥിനീമഹാരാക്ഷസീചൊല്ലീടിനാൾ
ശത്രുമർദ്ദനംചെയ്യുപേടിയെനിക്കീടുവാ
നത്രനീയെന്നോടുനേരാകമോനിരൂപിച്ചാൽ
തപൽകചംരണ്ടുംയോജനായതംദൃശംകൃശം

മല്ലു വാന്തികെവിലപത്തിന്റെകായകൾപോലെ
എങ്കു വങ്ങൾക്കെള്ളാരുചുമുകങ്ങൾക്കതന്നെ
നിങ്കു വത്തോളംനീളമുണ്ടല്ലോകണ്ടീടുവിൻ
കൈകിലില്ലൊന്നാടാരുമിക്ക വങ്ങളിലൊന്നു
പൊക്കുവൻപടക്കളെംപുക്കഞാൻബലത്താലെ
തയ്യുവൻതകൎത്തുവീഴ്ത്തീടുവൻകപീന്ദ്രനെ
നിൽക്കുവിൻധൈൎയ്യത്തോടെനിങ്ങളെല്ലാരുംപിന്നെ
എന്നിത്രമാത്രംപറഞ്ഞുഗ്രയാംനിശാചരീ
കുന്നിന്റെമേലേനിന്നുപാൎത്ഥസൈന്യത്തിൽചാടി
പൃത്ഥ്വിയിൽകിടക്കുന്നപീവരസ്തനങ്ങളെ
ശക്തിയോടൊപ്പംപൊക്കിയങ്ങിനെപിടിച്ചവൾ
നിൎദ്ദയംതുള്ളിച്ചവകൊണ്ടഹോസ്വപോത്തമ
മൎദ്ദനംതുടങ്ങിനാളായതേററുടൻതന്നെ
വീണുപോയനേകസൈന്യങ്ങളാനകളിവ
രേണുസന്നിഭങ്ങളായ്പൃഴവുംപറനൊല്ലോ
പിന്നെയുംതടിച്ചുള്ള കംഭിതേരശ്വങ്ങളെ
യുന്നതസ്തനങ്ങളെക്കൊണ്ടടിച്ചടിച്ചഹോ
മേല്പട്ടയയ്ക്കയുംവിക്രമംനടിയ്ക്കയും
കീഴ്പട്ടയ്ക്കത്തുംവിധൌകേവലംപിടിയ്ക്കയും
വക്ത്രഗഹ്വരത്തിങ്കലിട്ടുടൻകടിയ്ക്കയു
മെത്രയുംധാരാളമാംശോണിതംകുടിയ്ക്കയും
മററുമോരോരോമട്ടിലേകയാമവൾതന്നെ
ചുററുമേനടന്നങ്ങുമിയ്ക്കത്തുംമുടിയ്ക്കുമ്പോൾ
ജന്ന്യഭൂമിയിൽചാടിവീണുവിക്രമംകാണി
ച്ചന്ന്യമാംനിശാചരീസംഘവുംസൈന്ന്യങ്ങളെ
ശക്തിയ്ക്കുചേരുംവണ്ണംവക്ഷോജാതികൾകൊണ്ടു
മൎദ്ദിച്ചുസൎവ്വംമുടിച്ചാൎത്തുക്രുത്താട്ടംവിധൌ
ക്രവ്യഭോജികൾക്കുള്ള ക്രുട്ടവുംയഥാശക്തി
സവ്യസാചിതൻബലംമൎദ്ദിച്ചുവീഴ്ത്തീടിനാർ

ക്രുദ്ധനാംബകാത്മജൻപാൎത്ഥനെപ്പാൎത്തങ്ങണ
ഞ്ഞിദമോതിനാനങ്ങുനിൽക്കനീപൃഥാത്മജ
എന്നുടെഭാഗ്യംകൊണ്ടെൻമുന്നിലായിനീയെവ
മിന്നിനിൻപരാക്രമമൊന്നുമേഫലിക്കില്ലാ
മുന്നാമെൻപിതാവിനെഭീമനാംത്വദഗ്രജൻ
കൊന്നനാളതിന്നൊരുത്തരംചെയ്തീടുവാൻ
ശ്രേഷ്ഠനായുള്ള ഞാനാളാകാഞ്ഞതുകൊണ്ടു
വീരത്വംവെടിഞ്ഞതിന്നുള്ള രന്ധ്രവുംനോക്കി
പാൎത്തുപോരുന്നോനെന്നാലിന്നെന്റെബുദ്ധിക്ഷയം
തീൎത്തുവയ്ക്കുവാനുള്ള കാലമായെന്നോൎക്കണ്ടു
രണ്ടുപക്ഷമില്ലിനിനിന്നെഞാൻപിടിച്ചങ്ങു
കൊണ്ടുചെന്നാരംനരമേധമാചരിക്കുവൻ
എൻഭടന്മാൎക്കിന്നൊരുപൂതനാംപ്രാതൽക്കായി
നിൻപടക്കൂട്ടത്തെയുംനൽകുവൻനരാധമ
ഞാനനന്തരംത്വരംകണ്ടുചെന്നുടൻഭീമ
സേനനാംപിതൃദ്രോഹിതന്നെയുംപിടിച്ചാശു
തൽഗളംദംഷ്ട്രായുഗംകൊണ്ടുഞാൻകടിച്ചുട
ഞ്ഞുൾക്കലൎന്നീടുംമഹാദാഹംതീൎന്നീടുംവരെ
രക്തപൂരംകുടിച്ചീടുവൻമാംസത്തെയു
മത്യന്തമോദംകയ്ക്കൊണ്ടാകവെതിന്നീടുവൻ
നിൽക്കനീയരക്ഷണമെന്നുരച്ചുകൊണ്ടൻതാ
നൽക്കയെന്നതുപോലെമിന്നുന്നബാണങ്ങളെ
തൽക്ഷണെവില്ലിൽതൊടുത്തീടിനാൻതദന്തരെ
തക്ഷകക്രോധംപൂണ്ടുയോധവീരനാംപാൎത്ഥൻ
നിൽക്കെടാനിശാചരാനീചനിൻകളേബരം
നിഷ്കൃപാമുറിച്ചിങ്ങുനിൎജ്ജീവമാക്കിവീഴ്ത്തി
പക്ഷികൾതിന്നീടുമാറാക്കുവൻഞാനെന്നുര
ച്ചക്ഷികൾചുവപ്പിച്ചുയുദ്ധത്തിന്നൊരുങ്ങിനാൻ
ബാണവൎഷവുംതുടങ്ങീടിനാർപരസ്പരം

വാണിലാഘവംകാണിച്ചീടിനാരതിൻവണ്ണം
ഹംസകേതനൻമുമ്പായാഹവെമഹാശത്രു
വംശസൂദനന്മാരായുള്ളൊരുവീരന്മാരും
മററുരാക്ഷസന്മാരുമൊത്തുപോർതുടങ്ങിനാ
രററുവീണല്ലൊചപലമൌലികാൽകരങ്ങളും
ഛത്രചാമരങ്ങളുംഹസ്തിതേരശ്വങ്ങളും
ശസ്ത്രസഞ്ചയങ്ങളുംപത്തിസഞ്ചയങ്ങളും
ഛിന്നങ്ങളായുംപരംഭിന്നങ്ങളായുംവീണു
ഛന്നങ്ങളായിയുദ്ധരംഗങ്ങളെല്ലാമഹാ
കൌണപന്മാരായവർവജ്രസന്നിഭങ്ങളാം
കൈനഖാഗ്രങ്ങൾകൊണ്ടുംഘോരദംഷ്ട്രകൾകൊണ്ടു
മാന്തിയുംകടിച്ചുമശേഷഭാഗിസൈന്യങ്ങളെ
ചീന്തിയുംശസ്ത്രാദികൊണ്ടെത്രയുംപീഡിപ്പിച്ചും
ചാലവെദേഹങ്ങളിൽനിന്നുടൻചാടിപെരും
ചോലപോലൊലിക്കുന്നശോണിതംകുടിക്കയും
പച്ചമാംസവുംവസാജാലവുംഭക്ഷിക്കയു
മുച്ചമാന്ചിരിക്കയുംചാടുകയുംചാഞ്ചാടിയും
യുദ്ധമാടീടുംവിധൌപാർത്ഥവീരന്മാരവ
രത്തലോടേററംകയർത്തല്പനേരത്തിന്നുള്ളിൽ
ദിവ്യാസ്ത്രങ്ങളെവിട്ടുവിട്ടടൽക്കളം
തന്നിലങ്ങരക്കരെവീഴിച്ചുതുടങ്ങിനാർ
നിസ്തുലന്മാരാംയാതുധാനന്മാർകഴുത്തററു
ചത്തുവീണെല്ലാരണ്ടുലക്ഷത്തിൽപരംതദാ
ഫൽഗുനൻപ്രയോഗിക്കുമസ്ത്രങ്ങളാലെനേരെ
നില്ക്കുവാനാകാതായഭീഷണൻവേഗത്തോടെ
മുൽഗരംശൂലംശക്തികുന്തമെന്നിവകൊണ്ടു
മുൽക്കടദ്രുമാദ്രികൾകൊണ്ടുമർജ്ജുനൻതന്നൊ
ശിക്ഷയിൽപ്രയോഗിച്ചാനായതെല്ലാമേമഹാ
ദക്ഷനാംപാർത്ഥൻമുറിച്ചീടിനാൻതദന്തരെ

ഹനുമാനുമാവരാംശജനഞ്ജനാസുത
നണുമാത്രവുംതനിയ്ക്കുകമേപൊറുക്കാഞ്ഞു
കൊടിയമഘപോലങ്ങുടനെകിരീടിതൻ
കൊടിമേൽനിന്നുചാടിരണരംഗത്തിൽവീണു
വന്നരംഗങ്ങൾപോലെകേറുമീയരക്കന്മാ
ക്കന്തരംചെയ്ക്കീടുവാനത്രഞാനെത്രെയോഗ്യൻ
പന്തിയാകില്ലിങ്ങടങ്ങീടുകിൽപണ്ടേപരി
പന്ഥികൾനക്തംചരന്മാരെന്നഭാവത്തോടെ
മുഴക്കുരോഷംകാട്ടിദിക്കെട്ടുംഞെട്ടുംവണ്ണം
മുഴക്കെത്തട്ടുന്നട്ടഹാസഘോഷവുംകൂട്ടി
മുഷ്കുകാട്ടീടുംരക്ഷോനാരിമാരുടെമദ്ധ്യം
പുക്കനീണ്ടേററംതടിച്ചുള്ളതൻപുച്ഛംബലാൽ
മുമ്പിലയ്ക്കൂട്ടത്തിട്ടുപൊക്കിയങ്ങിനെപിടി
ച്ചമ്പിളിക്കലെയ്ക്കൊത്തദംഷ്ട്രകളോടുംകൂടി
ദന്തങ്ങളെല്ലാമിളിച്ചുഗ്രമാംമിഴിരണ്ടും
ചെന്തിയ്യിൻകണംചിന്നുംവണ്ണമേമിഴിച്ചുടൻ
സ്തബ്ധമായ്നോക്കുംമഹാരാക്ഷസീസമൂഹത്തോ
ടബ്ദമഞ്ചീടുംശബ്ദംകൊണ്ടുതാനോതീടിനാൻ
എന്നോടുതന്നെനിങ്ങൾനേർക്കുവിൻമലച്ചങ്ങു
നിന്നീടുന്നതുനന്നോരാക്ഷസീജനങ്ങളെ
ക്ലേശഹീനനാമെന്നെക്കേവലംനിസ്സാരനാം
കീശനെന്നല്ലനിങ്ങൾനിശ്ചയിച്ചതുകൊള്ളാം
രാവണാന്തകപാദരാജീവദാസ്യാശ്രയൻ
പാപനാശയൻനിശാടാന്ധകാരാഹസ്കരൻ
മാനനീയനാംവായുദേവൻറപുത്രൻഹനു
മാനഹംമഹാവീര്യശാലിതാനിതുപോട്ടെ
കാലദണ്ഡുംപോലിതാകാണുമീയിനിയ്ക്കുള്ള
ബാലമൊന്നിതാനിങ്ങൾകണ്ടിതോകണ്ടീടുവിൻ
ചണ്ഡമാമിതുകൊണ്ടുനിങ്ങളെകെട്ടിത്താഢി

ച്ചണ്ഡമെന്നതുപോലെപൊട്ടിച്ചധൂളിപ്പിച്ചു
കൈവെമൂടിയ്ക്കുവൻനിങ്ങളെവൃഥാവിട്ടാ
ലൊക്കകില്ലെന്നീവണ്ണംചൊല്ലിക്കൊണ്ടതിദ്രുതം
വാലുകൊണ്ടെല്ലാരേയുമൊന്നിച്ചുകെട്ടിപ്പൊക്കി
മാലുകൊണ്ടീടുംവണ്ണംതാഡിച്ചുധാത്രീതലെ
മുഷ്ടികൊണ്ടിടിയ്ക്കയുംദംഷ്ട്രയാകടിയ്ക്കയും
തട്ടിയുംപദംകൊണ്ടുനിർദ്ദയംചവുട്ടിയും
ഒട്ടുപേർകളെമൂടിക്കൂട്ടത്തിൽപിടിച്ചുമേൽ
പ്പട്ടുതാനുടൻപൊക്കിമസ്തകങ്ങളെത്തമ്മിൽ
ഒപ്പമൊന്നുഷോട്ടുമുട്ടിയ്ക്കയുംപൊട്ടിയ്ക്കയു
മുൽഭവിച്ചീടുംരക്തംതന്നിലാറാടിയ്ക്കയും
സ്വല്പമീവണ്ണംപ്ലവംഗേശ്വരൻമർദ്ദിയ്ക്കയാ
ലുൾഭയത്തോടെബലംകെട്ടരാക്ഷസീകുലം
ദർപ്പമെന്നിയേവിലാപിച്ചുഴന്നെല്ലാമല
ച്ചപ്പൊഴേമരിച്ചങ്ങുവീണുപോയ്പലർചിലർ
മുട്ടുകാലരകരമെന്നിവയൊടിഞ്ഞിട്ടു
മൊട്ടുപേർമുലതലയെന്നിവമുറിഞ്ഞിട്ടും
കെട്ടുവിട്ടേററംമൂടപ്പിച്ചിന്നിട്ടുംചിലർഗതി
കെട്ടുപാഞ്ഞിട്ടുംശേഷിച്ചുള്ളവർനിന്നീടാതെ
പററിനാർഗിരിദരിതോറുമേനിശാടന്മാർ
തെററിനാരകന്നങ്ങുമണ്ടിനാർഭയത്തോടെ
കർബ്ബുരന്മാരെമൂടിച്ചീടുന്നമന്ത്രംജപി
ച്ചുള്ളതംവരുംവണ്ണമർജ്ജുനൻവിചക്ഷണൻ
വിട്ടയച്ചീടുംബാണവർഷംകൊണ്ടുടൻമൂതി
പ്പെട്ടുടൽക്കളെംതന്നിൽവീണുപോയരക്കന്മാർ
ശിഷ്ടരായവർപേടിച്ചോടിയുംമറഞ്ഞപ്പോ
ളട്ടഹാസവുംചെയ്തുവീരനാംകപീശ്വരൻ
സത്വരംമേല്പട്ടുയ്ക്കചാടിയർജ്ജുനന്നുള്ള
സദ്ധ്വജാഗ്രത്തിൽതന്നെയെത്തിമേവിനാനപ്പോൾ

തോററുപോയവർമായകൊണ്ടേററംബലംധരി
ച്ചേററുപാർത്ഥനോടമർചെയ്യുവാനൊഴിയ്ക്കാതെ
ഗിരിയോടൊക്കംകരികിടിവങ്കരിമ്പുലി
ഹരിയൊട്ടകംഹയമ്മൂതലായവററിലും
കഴകാകോല്യകങ്ങൾമയിലെന്നിവററില്ല
മഴകോടേറിയ്യക്കോടലറിവേഗത്തോടെ
മഴുതോമരങ്ങൾവേലസികുന്തങ്ങൾമുമ്പാം
മൂഴമൂർച്ചകൾതേടുംവിവിധായുധങ്ങളെ
വിളയുംമദത്തോടെവിലസുംവണ്ണംപൊക്കി
വളയുംദശാന്തരെവലഹന്താവിൻമകൻ
തന്നുടെഭടന്മാരുമൊന്നിച്ചുനേത്രംകൊണ്ടു
നിന്നുനിശ്ശങ്കംരക്ഷോനാശനാശുഗങ്ങളെ
എണ്ണമെന്നിയെതൊടുത്തെത്തുമേഘങ്ങളെ
ചണ്ഡമാരുതനെന്നവണ്ണമെവേഗത്തോടെ
കണ്ടുരാക്ഷസന്മാരെമിയ്ക്കതുംമുടിയ്ക്കയാൽ
കൊണ്ടൽവർണ്ണത്തെപ്പൂണ്ടഘോരനാംബകാത്മജൻ
മർത്ത്യനാമിവനെ പാർത്താലിത്രവീരനോകൊള്ളാ
മർത്ത്യനാമയൻമഹാധീരനെന്നിരിയ്ക്കിലും
മല്ലരപ്രതാപധനംകൊള്ളുകിൽപ്രതാപംവി
ട്ടുടൽക്കരഞ്ഞുടൻമരിച്ചീടുമെന്നുറപ്പിച്ചു
സ്പർദ്ധയോടേററംകയർത്തുററംപൂണ്ടീടുന്നതൻ
പുത്തനാംമണിത്തേരിൽകേറിയുത്സാഹംപൂണ്ടു
എത്തിനാൻകിരീടിതന്നന്തികെവിഷംകൊണ്ടു
കത്തിനീറീടുംകാളസർപ്പംപോലെത്തുത്തുടൻ
എന്തെടൊധനഞ്ജയനീനിനച്ചീടുന്നത
ന്തകാലയംകാണ്മാനുള്ളൊരുകാലംവന്നു
ശകതനെന്നാലീയെനൊന്നീതടുത്തെതൂത്താലു
മിത്തരംപറഞ്ഞേഴുതീക്ഷ്ണസായകങ്ങളെ
തന്നുടെവില്ലിൽതൊടുത്തെതങ്ങുവിട്ടാനവ

ചെന്നനാലശ്വങ്ങളോടൊന്നിച്ചുസൂതനേയും
സത്വരംകിരീടിതൻമാൎത്തടത്തേയുംബലാൽ
ദ്ധ്വജസ്ഥനാംഹനൂമാനല്ലമൂൎത്തിയേയും
ഒട്ടനൊന്തീടുംമട്ടിൽപൊട്ടിച്ചുരക്തംപുറ
പ്പെട്ടുവന്നീടുന്നതിലിട്ടുമുക്കീടുംവിധൌ
ചെന്നന്നഞ്ഞത്തമ്പെയ്തുനേരിട്ടോരുഹംസധ്വജ
നെന്നമന്നവനേയുംമാൎത്തടംപിളൎത്താശു
പിൻമടക്കിയശേഷംനേരിട്ടനീലധ്വജൻ
തന്മനംഭ്രമിപ്പിച്ചുതള്ളിവിട്ടനന്തരം
കണ്ടയൌവനാശ്വനാംവീരനെസ്തംഭിപ്പിച്ചു
ശന്റദയാടനസാലശ്വനെന്നാശ്ശൂരനെപ്പിന്നെ
കൺമുറംപോലെതുള്ളച്ചിട്ടുകണ്ണജൻതന്നെ
ബിംബശോഭമാംകടുംചോരയിൽകുളിപ്പിച്ചു
രുഗ്മിണീകമാരനാംപ്രദ്യുമ്നവീരന്റെ
രുഗ്മരമ്യമാംകിരീടത്തെയുംശീൎഷത്തേയും
പൊട്ടിച്ചുശൈനേയന്റെചാപവുംകളഞ്ഞിട്ടു
ചെട്ടെന്നപാരംമുറിയേല്പിച്ചുകൈരണ്ടിലും
കൃതവൎമ്മാവിന്നടലാപാദചൂഡംമുറി
ച്ചുഗ്രവന്മദംതേടുംമേഘവൎണ്ണനെബ്ബലാൽ
രുധിരംവമിപ്പിച്ചുവീഴ്ത്തിനാൻധരിത്രിയി
ലിതിരക്ഷോധീശനാംഭീഷണൻവീരന്മാരെ
മുഴവൻപീഡിപ്പിച്ചുമൂതിരുംമദാംബുധൌ
മുഴകിക്കളിപ്പതിന്നിടയിൽധനഞ്ജയൻ
എന്തിതാരിവനിത്രശക്തനോമദിച്ചോരു
ദന്തിപോലണഞ്ഞേവംനമ്മുടെസൈന്യങ്ങളെ
പേടിപ്പിച്ചിഷുക്കളെക്കൊണ്ടഹോവീരന്മാരെ
പീഡിപ്പിച്ചീടുന്നപോലെങ്കിലീപടുത്വത്തെ
വേറാക്കിഞാനെൻബാണവഹ്നികൊണ്ടിവൻതന്നെ
നീറാക്കിനീക്കന്നതുണ്ടെന്നുള്ളൊരുള്ളത്തോടെ

വന്നാക്കോപംകൊണ്ടേററമാർത്തനായൊരുകൃഷ്ണ
പന്നഗോപമംവളഞ്ഞുള്ള ചില്ലികളോടും
രക്തവർണ്ണങ്ങളാകുംനേത്രങ്ങളോടുംകൂടി
രൌദ്രകാലാഗ്നിജ്വാലയെന്നപോലെരിഞ്ഞുടൻ
പൊന്തടിൽപ്രഭങ്ങളാമാശുഗങ്ങളെത്തൊട്ടു
ത്തന്തരംവെടിഞ്ഞുവർഷിച്ചൊരുഞൊടിക്കുള്ളിൽ
മത്തനാമരക്കന്റെകയ്യിലുള്ളൊരുചാപം
കൃത്തമാക്കിനാനുടൻഗാത്രവുംപിളർത്തൊ
പെട്ടെന്നു ചാടുംകട്ടച്ചോരതൻപ്രവാഹത്തി
ലിട്ടൊന്നുമുക്കിഭ്രമിപ്പിച്ചുകൂടവേതന്നെ
നന്മതേടീടുംസൂതവാഹങ്ങളോടുംകൂടി
പൊന്മനോഹരമാകുംതേരതുംതിലംപോലെ
സംഭിന്നമാക്കിക്കളഞ്ഞീടിനാനന്നേരത്തു
ഡംഭിന്നനാശംവന്നഭീഷണൻഭയപ്പെട്ടു
പുഷ്കരംപ്രവേശിച്ചുമേഘമണ്ഡലംതന്നിൽ
തസ്കരൻതാനെന്നപോലന്തർദ്ധാനവുംചെയ്തു
നിസ്തുലപ്രഭാവയാംതന്മായകൊണ്ടാശുമു
പ്പത്തുമുക്കോടിദേവന്മാരെയുമിന്ദ്രനേയും
വഹ്നിമുമ്പാകുംദിൿപാലന്മാർമുതൽക്കുള്ള
വന്ദനീയന്മാരേയുംനിർമ്മിച്ചുതേജസ്സോടെ
എന്നതിൽപ്രധാനമാമിന്ദ്രരൂപംകൈക്കൊണ്ടുതാ
നന്തപ്രതാപനായുഗ്രമാംവജ്രത്തോടും
പൊക്കമുള്ളൈരാവതംതന്നുടെഗളസ്ഥലം
പുക്കതാനഭ്രാന്തരെന്നിന്നുഗൌരവത്തോടെ
മന്നിടത്തിങ്കൽനിൽക്കുംഫൽഗുനൻമുമ്പായുള്ള
മന്നവന്മാരോടുചൊല്ലീടിനാൻമർത്ത്യന്മാരെ
പിന്തിരിയുവിൻനിങ്ങൾപോർവെടിഞ്ഞല്ലെങ്കിലോ
നന്തരിക്കുമേജയംകൈവരാധരിക്കുവിൻ
വിഷ്ടപത്രയീശനാംവൃത്രാരിയാകുന്നു ഞാ

നൊട്ടൊഴിഞ്ഞീടാതുള്ള ദേവന്മാരോടുംകൂടി
അത്രഭീഷണൻതന്റെസ്നേഹത്വയുംതുണയ്ക്കുവാ
നസ്തുസംശയംകോപ്പിട്ടിത്തരംപുറപ്പെട്ടു
ഞങ്ങളുംപുകഴ്ന്നുള്ള നൈരൃതന്മാരാമവർ
തങ്ങളുംവിചാരിച്ചാലേകവംശ്യന്മാരത്രെ
ഞങ്ങളിൽ ചിലകാലമുള്ള മാത്സര്യംകൊണ്ടു
തങ്ങളിൽപിണക്കമുണ്ടെങ്കിലുംപരന്മാരാൽ
ബാധിതന്മാരായിദായാദികളവരെന്നാ
ലാധിതട്ടീടുംഞങ്ങൾക്കൊട്ടുമേസഹിയ്ക്കില്ല
എന്നറിഞ്ഞൊഴിച്ചില്ലാനിങ്ങളെന്നാലേ ഞങ്ങ
ളൊന്നൊരുങ്ങീടുംപോരിന്നോവരുംഘനാന്തരെ
ട്ടെകൌണന്മാരെക്കൊന്നനിങ്ങളെയെല്ലാം
വിട്ടയയ്ക്കാതെമുടിച്ചീടുവൻകൂട്ടത്തോടെ
എന്മകൻകിരീടിയെന്നുള്ള വാത്സല്യംകാണി
ല്ലെന്മനസ്സിങ്കൽതെല്ലുംസംഗരംതുടങ്ങിയാൽ
മുന്നംപാണ്ഡവാരണ്യംകത്തിച്ചനാളിൽതാത
നെന്നുള്ള ഭാവംകാട്ടീലെങ്കിലീധനഞ്ജയൻ
ഇത്തരംകഥിയ്ക്കുന്നവാക്യംകേട്ടനന്തര
മുത്തമൻധനഞ്ജയൻമേല്പട്ടുനോക്കുംവിധൌ
ജംഭവൈരിയാംതാതൻതന്നെയുംചുഴന്നുള്ളൊ
രുമ്പർസഞ്ചയത്തേയുംകണ്ടുവിസ്മയംപൂണ്ടു
നിശ്ചലംനിനച്ചുംകൊണ്ടങ്ങിനെനിന്നീടിനാ
നച്ചരിത്രത്തെക്കണ്ടുകൃത്രിമൻപുരന്ദരൻ
ക്രുദ്ധനായ് വജ്രംപ്രയോഗിച്ചുപാർത്ഥോരസ്സിങ്കൽ
സ്പൎദ്ധയോടതിൻവണ്ണംമററുള്ള ദേവന്മാരും
തത്തദായുധങ്ങളെവർഷിച്ചാർതദന്തരെ
തത്വമങ്ങറിഞ്ഞോരുബുദ്ധിമാൻപ്രഥാസുതൻ
തൻഭടന്മാരോടുചൊല്ലീടിനാൻനിങ്ങൾക്കിതി
കമ്പമുണ്ടായീടേണ്ടഭീഷണൻതന്നാലിഹ

നിർമ്മിതന്മാരായുള്ള മായാത്രൂപികൾ ദേവ
സമ്മിതന്മാരീക്കണ്ടീടുന്നവരെല്ലാവരും
സമ്മതംവരുത്തുവൻകാണ്മിനെന്നുറപ്പിച്ച
സന്മഹസ്സേറുന്നൊരുഗാന്ധർവ്വാസ്ത്രഗമാസ്ത്ര
തന്നുടെവില്ലിൽതൊടുത്തങ്ങുമേല്പട്ടയ്ക്കു
മിന്നമായതുകൊള്ളിമീമ്പോലാകാശംപുക്ക
ദേവദിക്പാലന്മാരാംമായാത്രൂപികളോടും
ദേവരാജത്വംപൂണ്ടുനിന്നാരാക്ഷസൻതന്നെ
എത്രയുംപീഡിപ്പിയ്ക്കകാരണംക്ഷണംമായാ
കൃത്രിമത്വവുംവെടിഞ്ഞായവൻഭയപ്പെട്ടു
കണ്ണുമായൊളിച്ചങ്ങുമണ്ട നാനാഥസാക്ഷാ
ലങ്ങർകോൻതാനുംഹന്തനിർജ്ജരന്മാരെല്ലാരും
നമ്മളുംമായാമയന്മാരെന്നുകല്പിച്ചേററം
നന്മയേറീടാംപാർത്ഥനെയ്യുള്ള ബാണംബലാൽ
വന്നുബാധിച്ചാലെന്തുചെയ്യുംനാംവലഞ്ഞുപോ
മെന്നുപേടിച്ചങ്ങൊളിച്ചീടിനാർമേഘാന്തരെ
ഹന്തമൽസംബന്ധികളാദിതേയന്മാരെല്ലാ
മന്തരാഭയംവഹിച്ചന്ധരായ്മറഞ്ഞല്ലൊ
അത്രഞാന്മാത്രംനിന്നാലത്തലാമിനിയ്ക്കക
ലസ്രമേറേയ്ക്കാമെന്നുഭീതനായതുപോലെ
വിശ്വമെപ്പേരുംജ്വലിപ്പിയ്ക്കുന്നൊരാദിത്യനും
പശ്ചിമാബ്ധിയിൽചെന്നുമുങ്ങിയങ്ങൊളിച്ചെല്ലൊ
പാരിടംസമസ്തവുമജ്ഞമാനസംപോലെ
ക്രൂരിരുട്ടതുകൊണ്ടുപൂർണ്ണമായതുകണ്ടു
നിഷ്ഠുരൻനിശാചരൻപിന്നയുംമറഞ്ഞുനി
ന്നിട്ടുതന്നുടെമായാശക്തിയെപ്രയോഗിച്ചു
പൃത്ഥ്വിയിൽതദാപൃഥാപുത്രൻറനേരെകട
ത്തദ്രിയൊ●●ണ്ടായിപോലത്രയല്ലുടൻതന്നെ
ശാദ്ദൂലങ്ങളുംമഹാഹരിശാർദ്ദൂലങ്ങളും

കരിസൈരിഭങ്ങളുംകരടിക്കൂട്ടങ്ങളും
കിരിവൃന്ദവുംഭയങ്കരമാംഭാവത്തോടെ
ഗിരികന്ദരംവെടിഞ്ഞലറിക്കൊണ്ടുവന്നു
പടുതപംകാണിച്ചുകണ്ണുരുട്ടീകിരീടിതൻ
പടക്കൂട്ടത്തിൽകടന്നിരുട്ടിൽതെരുതെരെ
കടിച്ചുംപിടിച്ചുമൊട്ടടിച്ചുംസൈന്യങ്ങളെ
മുടിയ്ക്കുന്നതുകണ്ടുമുഴക്കംവേഗത്തോടെ
ക്രുദ്ധനാംധനഞ്ജയൻക്രുത്തസായകങ്ങൾകൊ
ണ്ടർദ്ധനാഴികയ്ക്കുള്ളിലക്കണ്ടക്കൂട്ടങ്ങളെ
ഒന്നിച്ചുപാടെനശിപ്പിച്ചുനോക്കീടുംവിധൌ
കന്നിന്റെമേലേദേവദീർഘികാതടസ്ഥലെ
സർവ്വലക്ഷണംകലർന്നുള്ളൊരുപുണ്യാശ്രമെ
ശർവ്വനോടൊക്കുന്നൊരുയോഗ്യനാംയോഗീശ്വരൻ
പുള്ളിമാൻതോലിട്ടിരുന്നന്തേവാസികൾക്കേററ
മുള്ളിലാനന്ദംവരുംബ്രഹ്മോപദേശംചെയ്തു
വാഴുന്നതുംനേരെതെളിഞ്ഞുകണ്ടുപാർത്ഥൻ
വിളഞ്ഞഭക്തിയോടുംവണങ്ങീപതുക്കവെ
തന്നുടെപേരങ്ങുണർത്തീടിനാനനന്തരം
ധന്യനാംതപോധനൻപാർത്ഥനെസ്സംഭാവിച്ചു
മന്ദഹാസത്തോടരുളീടിനാൻഭവാനിങ്ങു
വന്നതെത്രയുംകൊള്ളാംവീരരത്നമേപാർത്ഥ
ഭദ്രമസ്തുതേകേൾക്കകത്രമേരാത്രിഞ്ചരോ
പദ്രവത്താലെതപോനിഷ്ഠയാവസിയ്ക്കുവാൻ
ഞെരുക്കംശിഷ്യന്മാർക്കുംപിറക്കുന്നില്ലാസുഖം
പെരുക്കംഭയാദികൾപൊറുക്കുന്നതിനാമോ
അതുകൊണ്ടൊട്ടുനാളിങ്ങഴലുള്ളതുതീർപ്പാ
നതുലാകൃതേഭവാനഴകോടിരിക്കേണം
പലബാഹുജന്മാരാംനർവീരന്മാർപണ്ടെ
ഖലനാംവിനാമുനിനികരാശ്രമങ്ങളിൽ

ഖലരാക്ഷസസത്വാദികളാലഹർന്നിശം
കലരുംതപോവിഘ്നംകളയുന്നതിന്നായി
ഫലമൂലാദിഭക്ഷിച്ചബലസാതിരയ്ക്കുന്ന
ബലശാലികളായിവിലസീടുന്നമേൽമേൽ
നൃപതേസിദ്ധ്യാദികൾനിനയ്ക്കുംവിദ്യാസാര
മുപദേശിയ്ക്കാംപഠിച്ചുടനെശോഭിച്ചാലും
ജപപൂർവ്വകംധ്യാനിക്കിലീമന്ത്രംകൊണ്ടു
രിപുസംക്ഷയംതാനെവരുമെന്നറിഞ്ഞാലും
അത്രപാർത്ഥവാനിപ്പോളർഹനല്ലല്ലോഭവാൻ
ഹസ്തിനാഗാരംനോക്കിസ്സത്വരംഗമിച്ചാലും
ഹംസകേതനനുള്ളസൂനവാംസുധന്വാവും
ശംസനീയമാംബലംസംഗരെകാണിയ്ക്കയാൽ
തത്സഹായാർത്ഥംരക്ഷാകർത്തൃഭൂതനാംകൃഷ്ണൻ
ദുസ്സഹാശയഭ്രമംകൊണ്ടിങ്ങുപോന്നീലയോ
എന്നതിന്നിടയ്ക്കങ്ങുശത്രുക്കളാകുംചിലർ
ചെന്നതിദ്രുതംയാഗശാലയിൽകടന്നഹോ
കേവലംവ്രതത്തോടുമങ്ങുവാണീടുംശ്രോദ്ധ
ദേവപുത്രനായുള്ളോരായുധിഷ്ഠിരൻതന്നെ
ദേവിയാംപാഞ്ചാലിയോടൊന്നിച്ചുഗാഢംപിടി
ച്ചാവിലംവരുംവണ്ണംകൊണ്ടെങ്ങോപോയീടിനാർ
ഭീമസേനനുംമാദ്രീപുത്രരുംകണ്ടീലറി
ഞ്ഞാമയത്തോടുംതിരഞ്ഞോടീടുംദശാന്തരെ
നന്ദപുത്രനായുള്ളബന്ധുവുംതിരിച്ചങ്ങു
ചെന്നുചിത്രമായുള്ളവൃത്താന്തംചെവിക്കൊണ്ടു
മററുദുഃഖിതന്മാരുമൊത്തുഴന്നന്വേഷിച്ചു
കൊററുമില്ലാതെചുഴന്നിപ്പൊഴുംകഴങ്ങുന്നു
ജ്ഞാനലോചനംകൊണ്ടുകണ്ടൊരീവിശേഷമ
ങ്ങുനമെന്നിയെപറഞ്ഞീടിനെൻപാർത്ഥാലിനി
എന്തുദിഗ്ജയമെന്തുയജ്ഞാശ്വമെന്തുയുദ്ധ

മെന്നുയജ്ഞമിതൊന്നുംവേണമെന്നില്ലെന്നായി
ജിതപരൻഭവാനങ്ങുചെന്നുകൃഷ്ണനെക്കണ്ടു
സതപരംവേണ്ടുംകാൎയ്യംവീണ്ടുമൊന്നാലോചിച്ചു
ത്തുരണ്ടാളുംകൂടിദ്ദതട്ടുവിൻപെട്ടന്നുക
ണ്ടെത്തുമേനരേന്ദ്രനെയെന്നനുഗ്രഹിക്കുന്നോൻ
ബന്ധുഭാവത്തോടേവംചൊന്നതെപ്പേരുംകേട്ടു
കുന്തിതൻകുമാരനൊന്നുച്ചത്തിൽചിരിച്ചുടൻ
ഹന്തവൃന്നോൎത്താലിവൻകൃത്രിമൻതാനെന്നുള്ളി
ലന്ധതപംവെടിഞ്ഞുറച്ചപ്പൊഴെമടിയ്ക്കാതെ
രുഷ്ടനായസികൊണ്ടുദുഷ്ടരാക്ഷസമായാ
സ്പൃഷ്ടനാംയോഗീന്ദ്രനെനഷ്ടനാക്കീടുംവിധൌ
മലയുംമരങ്ങളുംശിലയുംകെട്ടുള്ള
നിലയുംമറഞ്ഞുപോയുടനെപുരസ്ഥലെ
സ്പന്ദനംതന്നിൽചാപധാരിയായട്ടത്തങ്ങ
വന്നുദൃഷ്ടനായ്നിന്നാധൃഷ്ടനാംനിശാചരൻ
ചൊല്ലുന്നാനെടാപാൎത്ഥപോകനീപോയീടായ്കി
ലില്ലിന ത്വദീയമാമായുസ്സെന്നായീട്ടുമെ
ശക്തനല്ലനീമൎത്ത്യകീടനന്നിനിയ്ക്കുള്ള
ളുക്തമെന്നറ ഞ്ഞാലുമെന്നെനീജയിക്കുമോ
പൊണ്ണനായൊരുപുരുഷാധമൻമഹാഭോക്താ
വണ്ണനായഹോനിനക്കുള്ളവൻതാനിന്നില്ലെ
ഭീരുവോപാൎത്താലവനശരക്ഷണത്തിന്നു
പോരുവാൻമടിച്ചതെന്തായതെത്രയുംകഷ്ടം
ക്ഷുത്തുകൊണ്ടേററംപരാധീനനായ്ത്തളൎച്ചയോ
ടൊത്തുവാഴുമെൻവയോവൃദ്ധനാംപിതാവിനെ
ഭക്ഷണംകൊതിച്ചുവഞ്ചനത്താലെകൊന്നാ
ദക്ഷനാമരാതിയെകിട്ടിയില്ലെന്നാകിലും
തത്സഹോദരനാകുംനിന്നെനിഗ്രഹിച്ചിന്നു
മൽസമീഹിതംപാതിസാധിച്ചീടുന്നേനഹം

എൻമുമ്പിലല്പനേരംനിൽക്കനീയെന്നിങ്ങിനെ
സംമുഢദുർഭാഷണംചെയ്തഭീഷണൻതന്നെ
സ്പഷ്ടമങ്ങിനെകണ്ടമാത്രയിൽകിരീടിയും
പുഷ്ടമാംരോഷംകയ്ക്കൊണ്ടിത്തരംചൊല്ലീടിനാൻ
ചൊല്ലെഴുംശൂരൻമഹാശക്തൻനീഭയപ്പെട്ടു
വല്ലദിക്കിലുംമറഞ്ഞീടൊല്ലെന്നുടെനേരെ
നില്ലരക്ഷണംമൂതിയെന്നിയെനിലനില്പാ
നില്ലരക്ഷണംനിണക്കെന്നേഞാനാക്കീടുവൻ
ഒട്ടുപോരിഹതമ്മിൽചെയ്തിലനേരംതീർച്ച
പ്പെട്ടുപോമിഹാശക്തനാരെന്നുള്ളതുന്തനം
ദുർജ്ജയൻമദഗ്രജൻചെന്നുനിമ്പിതാവിനെ
സജ്ജനക്ഷയംതീർത്തുകൊള്ളുവാൻകൊന്നീടിനാൻ
തൽക്രമംനിനയ്ക്കുമ്പോൾനിന്നെഞാൻകൊന്നീടണം
തക്കമില്ലതുചെയ്യാതങ്ങുഞാൻപോയീടുമോ
പ്രാണനിർയ്യാണഭ്രമംകൊണ്ടുനീയസംബന്ധം
നാണമെന്നിയെചൊല്ലീടുന്നതിന്നിനിക്ഷണാൽ
ബാണതാഡനമൊന്നാണത്തരംനിശാചര
കാണകെന്നുരച്ചുംകൊണ്ടെയ്തുനാരാചങ്ങളെ
ഛിന്നാങ്ങളാക്കീയാശരേന്ദ്രനുംശരങ്ങളെ
കുന്നിന്മേൽപെയ്യുംമഴയെന്നപോലെയ്തീടിനാൻ
എണ്ണമെന്നിപോലെയവഖണ്ഡിച്ചുധനഞ്ജയൻ
മർമ്മണിശരംകൊണ്ടുതാഡിച്ചുപീഡിപ്പിച്ചു
സ്യന്ദനംപൊടിച്ചുസൂതാശ്വങ്ങളേയുംകൊന്നു
ധന്വാവുംമുറിച്ചിട്ടുദിവ്യമാംശരത്താലെ
കണ്ഠനായുഴന്നങ്ങുനിന്നഭീഷണനുള്ള
കണ്ഠവുംഖണ്ഡിച്ചുവീഴ്ത്തീടിനാനനന്തരം
ശംഖവുംവിളിച്ചുസംക്രന്ദനാത്മജൻകൊടി
സ്സങ്കമാംഹനുമാനുമാനന്ദശബ്ദംതുകീ
ഘോഷമേറീടുംജയഭേരിയുമടിച്ചുസ

ന്തോഷമേന്തീടുംപടയാത്ത്രദിക്കമ്പോൾ പാത്ത്രു
പേടിച്ചുശേഷിച്ചുള്ള യാതുധാനന്മാരെല്ലാ
മോടിച്ചെന്നൊളിച്ചു കാന്താരഗഹ്വരാന്തരെ
ധനുപാണിയായുള്ള ധന്യനാംധനഞ്ജയൻ
മന്നവൻഹംസദ്ധ്വജൻതൊട്ടുള്ള ക്രുട്ടരോടും
രാക്ഷസേശ്വരൻതന്റെരാജധാനിയിൽകട
ന്നീക്ഷണംചെയ്യുംവിധൌസാലഗോപുരങ്ങളും
ശ്രീമയങ്ങളാംമണിപ്രാസാദശയ്യാഗാര
ഹോമമണ്ഡപശാലാജാലാദിദേശങ്ങളും
മുത്തുവന്നീടുംവണ്ണംപാത്ത്രുകണ്ടനന്തരം
മുത്തുമാലകൾമുമ്പാംമുഖ്യഭ്രൂഷണങ്ങളും
കുണ്ഡലാദികൾകിരീടങ്ങളെന്നിവകളും
കുണ്ഡികാദികൾകാഞ്ചനാദിഭാജനങ്ങളും
ഭണ്ഡാരഭാണ്ഡങ്ങളിൽപൂൎണ്ണങ്ങളായിക്കാണും
സ്വൎണ്ണാദിനാനാവൎണ്ണരത്നാദ്യൎണ്ണങ്ങളും
ശയനാസനദിവ്യവസനാദിയുമേവം
നയനാമോദംനൾകുംനിഖിലവസ്തുക്കളും
ഛത്രചാമരങ്ങളുംസ്യന്ദനായുധങ്ങളു
മത്രയല്ലനേകാന്ദോളാദിവാഹനങ്ങളും
എതിരില്ലാതോരുതിത്തിരികന്മാഷങ്ങളാം
കുതിരക്കൂട്ടങ്ങളുള്ളവയുംകയ്ക്കലാക്കി
ചിന്തിരിഞ്ഞനന്തരംവസ്ത്രമന്ദിരംപുക്ക
ബന്ധുരാജാക്കന്മാരുമൊന്നിച്ചുമോദത്തോടെ
ഉടലിൽചേൎത്തിരിയ്ക്കുംകവചാദികളഴി
ച്ചുടനെകുളുത്തുള്ള ഗിരിനിൎജ്ഝരോദകേ
കളിയുംപാനാശനാദികളുംകഴിച്ചങ്ങു
തെളിയുംമനസ്സോടുംശയനംചെയ്തുറങ്ങീ
സുപ്തഭാവവുംവിട്ടുഭാസ്കരോദയേപാൎത്ഥൻ
ഇപ്തനായെഴുന്നേററുദൈവമാംമുകുന്ദനെ

ഏററുകൊണ്ടുടനോൎത്തുവിദ്രുതംകളിച്ചാൎത്തു
നിസ്തുലാംബരച്ഛത്രമദ്ധ്യദേശത്തിൽചേൎത്തു
മുത്തുമാലികാവലയാദിയുംകിരീടവു
മൊത്തുശോഭിയ്ക്കുംമട്ടിൽമററുള്ളവസ്തുക്കളും
തനുത്രാണവുംതഥാതനിച്ചതൂണങ്ങളും
ധനുസ്സുംബാണങ്ങളുംധരിച്ചുതേരിൽകേറി
ഉത്തമൻതഥാപുറപ്പെട്ടുള്ളഹംസധ്വജ
നന്ദനൻപ്രദ്യുമ്നനിത്യാദിവീരന്മാരോടും
മുന്നമെഹയേന്ദ്രനെവിട്ടുവിഷ്ടപംഞെട്ടീ
ടുന്നവണ്ണമേശംഖസംഘവുംവിളിപ്പിച്ചു
ശൃംഗകാഹളതാളഭേൎയ്യാദിനാനാവാദ്യ
മംഗളധ്വാനങ്ങളെമേല്ക്കുമേൽഘോഷിപ്പിച്ചു
തങ്ങളിൽതടഞ്ഞാൎത്തുകൂടവെകൂടുന്നാനാ
ലംഗമാംസൈന്യത്തോടുംസഞ്ചാരംതുടങ്ങിനാൻ
സ്വഛന്ദസഞ്ചാരിയാംവാജിയെത്തുടൎന്നുംകൊ
ണ്ടിച്ഛ്യാനായോദ്ധാക്കന്മാർഭൂമിയെവിറപ്പിച്ചു
ഒന്നിച്ചുഘോരംനടന്നദ്രികാന്താരങ്ങളെ
പിന്നിട്ടുദൂരാൽദൂരംപുക്കനോക്കീടുംവിധൌ
സ്വഛന്ദമല്പംചാടിയോടിയുംചാഞ്ചാടിയും
സച്ചന്ദ്രബിംബംപോലെസഞ്ചരിച്ചീടുംഹയം
ശുഭ്രവാഹനാത്മജൻബഭ്രുവാഹനാഭിഖ്യ
നഭ്രവാഹനാധികനത്ഭുതപ്രതാപവാൻ
മന്നവൻവസിയ്ക്കുന്നധന്യമാംമണിപുരം
തന്നുടെസമീപത്തിലുള്ളൊരുദ്യാനംപുക്ക
പുല്ലുതിന്മാനായ്നിന്നാനപ്പുരംഹരിപ്രിയം
ചൊല്ലുതിങ്ങീടുംസമസ്തൈശ്വൎയ്യലക്ഷ്മീമയം
ഭക്തിയുള്ളവൎക്കായിഭക്തവത്സലൻഹരി
പൃഥ്വിയിൽദ്വിതീയമാത്തീൎത്തവൈകുണ്ഠംപോലെ
മേരുശൃംഗങ്ങളൊക്കൊത്തഗോപുരങ്ങളുംപൊക്ക

മേരുമുത്തമങ്ങളാംതോരണധ്വജങ്ങളും
ചൂഴവുംസാലങ്ങളുംപ്രാസാദജാലങ്ങളും
താഴികക്കുടങ്ങളുംദ്വാരസോപാനങ്ങളും
ശാലികാസുകൂട്ട മകുഢ്യമണ്ഡപങ്ങളും
മാളികാഭേദങ്ങളുംവീഥികാങ്കണങ്ങളും
ശ്രീമഠങ്ങളുംമററുമുള്ള വനാനാമണി
ഹേമനിർമ്മിതങ്ങളായെത്രയുംവിളങ്ങുന്നു
മാല്യവിട്ടനേകസന്തുഷ്ടിപുഷ്ടികളോടും
നാലുജാതിയിലുള്ള മാലോകർതിങ്ങിവിങ്ങി
യാതൊന്നിൽവാണീടുന്നഹൃദ്യമാംനിത്യോത്സവം
യാതൊന്നിലത്യുത്സാഹശാലിയാംബലത്തോടെ
വീരവീരന്മാർപാലിച്ചീടുന്നുയാതൊന്നിനെ
സാരമായീടുംരാജശാസനംപോലെസദാ
യാതൊന്നിൽവാണീടുന്നമർത്ത്യന്മാരെല്ലാവരും
സാധുത്വമേറുന്നവർപുണ്യപൂർണ്ണന്മാരെല്ലൊ
സത്യസന്ധന്മാർവേദശാസ്ത്രാദിതത്വജ്ഞന്മാർ
നിത്യവുംമഹാവിഷ്ണുചിന്തനംചെയ്യുന്നവർ
കൃത്യദേവതികൾകീർത്തനീയന്മാരേററംപാതി
വ്രത്യശാലികൾസമസ്താബലാജനങ്ങളും
കുന്തളത്തേയുംപൂക്കളേയുംതൻഗോക്കളേയു
മന്തരാഗത്തിൽകൃപായുക്തന്മാരെന്നപോലെ
ബന്ധനംചെയ്തീടുന്നു വല്ലഭായുതന്മാരായ്
ചന്തമേറീടുംക്രീഡാശാരിസംഘാതത്തേയും
ഒറക്കത്തിലുംകൂടിയൊരുത്തൻപോലുംപൊളി
യുരയ്ക്കുന്നവനില്ലെന്നുറപ്പിച്ചുരയ്ക്കാമെ
മത്തകാശിനീജനത്തിൻെറഹൃത്തിലുംസദാ
മസ്തകത്തിലുംതഥാനാസികാഞ്ചലത്തിലും
ബദ്ധകോകിലാരാവവൈരമാംഗളത്തിലും
മുഗ്ദ്ധയാംമുക്താവലിയെത്രയുംശോഭിക്കുന്നു

രാജപൂജിതന്മാരായുണ്ടങ്ങശോഭിയ്ക്കുന്നു
രാജിതന്മാരായനേകാജിശ്ശൂരന്മാരവർ
വിക്രമാധിക്യംകൊണ്ടുസന്തോഷിപ്പിയ്ക്കുംനേത്താ
ല്യുഗ്രനാംമഹാകാലൻതന്നേയുംമടങ്ങാതെ
എന്നുമേരണത്തിങ്കൽനിന്നുമൎത്ഥികൾമുമ്പിൽ
നിന്നുമേത്തുമഭീയാപിന്നോക്കിവാങ്ങില്ലിവർ
ഏതൊരാളെന്നാകിലുംചോദിച്ചാൽദേഹത്തെയും
വീതസന്ദേഹംദാനംചെയ്യുസമ്മാനംപൂണ്ടു
ദാനകർത്തൃകന്മാരിലുത്തമന്മാരെന്നുള്ള
പീനകീൎത്തിയെലഭിച്ചീടുന്നുകേടെന്നിയെ
പ്രാകൃതാനനങ്ങളിൽനിന്നുവന്നീടുംചൊല്ലും
ലോകസമ്മതംമഹാസംസ്കൃതംമഹീപതെ
ഈവിശേഷങ്ങളെല്ലാമുള്ളോരിപ്പുരിയ്ക്കീശ
നാവിശാംപതിപാൎത്ഥപുത്രകൻമഹാഭാഗൻ
കംസസൂദനഭക്തോത്തംസനാമിവന്നായി
ഹംസകേതനമുഖ്യന്മാരായരാജാക്കന്മാർ
കപ്പമേകുന്നുകൊല്ലംതോറുമായിരംവണ്ടി
യൊപ്പമേനിറച്ചുള്ളദിവ്യമാംസുവൎണ്ണൗഘം
എങ്കിലീമണിപുരംകണ്ടുകണ്ടടുത്തുഹൃ
ത്തിങ്കലേറീടുന്നോരുവിസ്മയത്തോടുംപാൎത്ഥൻ
സംസ്പൃഹംഹംസധ്വജൻതന്നോടുചോദിച്ചുനാ
മിപ്പൊഴീപ്രവേശിച്ചിടിക്കേതീമഹാപുരം
ഏതുരാജാവിന്നുള്ളതൊക്കവൈഭവാൻതിരി
ച്ചോതുകിങ്ങറിഞ്ഞുകൊണ്ടീടുവാൻമഹാമതെ
പാൎത്ഥഭാഷിതംകേട്ടുചൊല്ലിനാൻഹംസധ്വജ
നാത്തസന്തോഷംകേൾക്കപാൎത്ഥ ഞാൻചൊല്ലീടുവൻ
മുമ്പിലീക്കാണുംപുരംമുഖ്യമാംമണിപുരം
കുംഭിനീതലംതന്നിൽനിസ്തുലംകണ്ടീലയൊ
സ്വല്പമല്ലിതിന്നുള്ളൊരൈശ്വര്യംചൊല്ലീടുകിൽ

തല്പിതാവിളപ്പെട്ടംവിത്തേശനല്ലംചുടും
തന്മണിസ്ഫുടാഭകൊണ്ടക്കചന്ദ്രഭങ്ങളെ
സന്മഥിച്ചേററംതോല്പിപ്പാനെന്നതോന്നുംവണ്ണം
നന്മയേറീടുംഗോപുരാദികൊണ്ടിത്തനേരോ
ടംബരത്തോളംപൊങ്ങിയങ്ങിനെവിളങ്ങുന്ന
ഹർമ്മ്യസഞ്ചയത്തിൻെറപൃഷ്ഠങ്ങൾതോറുംചെന്ന
രമ്യമാസ്സസിയ്ക്കുന്നരാജസുന്ദരീജനം
തന്മുഖവ്രജംകൊണ്ടുതാഡിച്ചരാജാവായ
വെണ്മതിക്കനന്തമാകുംക്ഷയംവരുത്തുന്ന
കെല്പുകൂടീടുംബഭ്രുവാഹനൻഭവൽപുത്ര
നിപ്പുരിയ്ക്കധീശനായുള്ളവൻമഹാരാജൻ
വൃത്തവാനിവൻവിദ്വാൻവൃദ്ധശാസനസ്ഥിത
നദ്ധതപ്രതാപവാനുത്തമോത്തമൻബലീ
പരസ്ത്രീപരാങ്മുഖൻധരിത്രീതലേപുകൾ
പരത്തീടുന്നവീരൻപരന്മാക്കൊരുകാലൻ
വേദാത്ഥംപോലെനടക്കുന്നവൻനിജപ്രജാ
മോദാത്ഥംപ്രയത്നവാനുദേവഗോദ്വിജാച്ചകൻ
ദാനശൌണ്ഡത്വംകൊണ്ടുകല്പകദ്രുമത്തിന്നു
ദീനഭാവത്തെവരുത്തുന്നവൻദിനംതോറും
ശ്ലാഘ്യനാമിവന്നുണ്ടുയോഗ്യനാംമന്ത്രീസുമ
ത്യാഖ്യനായവൻവിക്രമാദിസൽഗ്ഗുണാന്വിതൻ
മല്ലവീരന്മാർമഹാധീരന്മാർഭടന്മാരു
മല്ലലററീടുംനാനാസേനാധിനാഥന്മാരും
ഒട്ടല്ലചട്ടററുള്ളസൈന്യസന്ദോഹങ്ങളും
തിട്ടത്തിലോതീടുവാൻപററുകില്ലനന്തനും
മുക്കണ്ണർതന്നൊകയത്തങ്ങടുത്താലുംനേത്തു
നില്ക്കുന്നതല്ലാതൊഴിയ്ക്കില്ലിവരെന്നോവേണ്ടു
ന്നൊറിഞ്ഞാലുംഭവാനായിരംവണ്ടിനിറ
യ്ക്കുന്നഹേമംഞാനാണ്ടുതോറുമാദരത്തോടെ

കപ്പമായേകുന്നുണ്ടുബഭ്രുവാഹനനീവണ്ണ
മർപ്പണംചെയ്തീടുന്നുമററുമന്നവന്മാരും
നമ്മുടെഹയത്തിനെകയ്യേക്കൊണ്ടിക്കൂട്ടരിപ്പോൾ
സന്മുഖന്മാരായെത്തുത്തീടുകിൽജയിയ്ക്കുവാൻ
അത്രവേഗത്തിൽപററില്ലാപത്തിലാകുംനമ്മ
ളിത്രയുംപറഞ്ഞുനില്ക്കുന്നതിന്മദ്ധ്യേബലാൽ
രൌദ്രനാമൊരുഗൃദ്ധ്രംമൃത്യുസൂചകനായി
ത്തത്രവന്നിരുന്നല്ലോപാർത്ഥസൽകിരീടാഗ്രേ
പാർത്ഥസൈനികന്മാരീദുർന്നിമിത്തത്തെക്കണ്ടു
ഖിന്നചിന്തയാനടുങ്ങീടിനാരെല്ലാവരും
എന്നതിന്മദ്ധ്യേപുരോദ്യാനത്തിലോടിച്ചാടി
വന്നയജ്ഞിയാശ്വത്തെക്കേട്ടുവിസ്മയത്തോടെ
മന്നവൻചിത്രാംഗദാനന്ദനൻപിടിയ്ക്കുവാൻ
തന്നുടെഭടന്മാരെത്തൽക്ഷണംവിട്ടീടിനാൻ
ചെന്നുവീരന്മാരവർകണ്ടുസാദരംപിടി
ച്ചിന്ദുശോഭനാംഹംസോത്തംസനെനിശാഗമെ
മിന്നുമാസ്ഥാനേരത്നകാഞ്ചനാസനേവസി
യ്ക്കുന്നമന്നവൻതിരുമുമ്പിലങ്ങാക്കീടിനാർ
സൽസമാകീർണ്ണംസമസ്താസമാഭയാപൂർണ്ണം
തത്സഭാതലംമഹാശോഭനംശുഭാവഹം
സർവ്വകാഞ്ചനപ്രൌഢരത്നമണ്ഡലീമയം
സർവ്വമോഹനംനാനാഭാവദർശകംചിത്രം
സ്വർണ്ണരത്നങ്ങൾകൊണ്ടുനിർമ്മിതങ്ങളായുള്ള
സുന്ദരങ്ങളാംഹംസകോകകോകിലങ്ങളും
മംഗളാകാരങ്ങളാംകീരശാരികാചകോ
രങ്ങളുംമുതല്ക്കുള്ളപക്ഷികൾസമൂഹവും
കുംഭികേസരിവ്യാഘ്രകോലാദിസത്വങ്ങളും
ജൃംഭിതങ്ങളാംനക്രമത്സ്യാദിജന്തുക്കളും
ജീവനുള്ളവപോലെയാതൊന്നിൽപ്രകാശിച്ചു
ഭാവനീയങ്ങളായിദർശിക്കപ്പെട്ടീടുന്നു

പത്രപല്ലവഫലപുഷ്പാദിപൂർണ്ണങ്ങളായ്
ചിത്രവല്ലികൾചേൎന്നു ചിന്നുന്നകാന്തിയോടും
കൃത്രിമങ്ങളായ്പിളങ്ങീടുന്നാദിവൃക്ഷങ്ങളാം
സൃഷ്ടമങ്ങളുംയഥാർത്ഥങ്ങളെന്നിവപോലെ
ഹേമരത്നജാദിയാംദീപസഞ്ചയംകൊണ്ടും
ഭൂമിപാലകാരായുധായതപ്രഭകൊണ്ടും
വിലസീടുന്നുയാതൊന്നൊരുമിച്ചുദിയ്ക്കുന്ന
പലസൂൎയ്യേന്ദുക്കൾകൊണ്ടുലകെന്നതുപോലെ
കർപ്പൂരാദികളാകുംഗന്ധപത്തികളേററം
കെല്പേറുമ്പടികത്തിവീണീടുംകണങ്ങളാൽ
മുഖ്യമായ്പിരിച്ചുള്ള ഭൂമികംബളംനീല
രക്തവർണ്ണമായ്പിളങ്ങുന്നുയാതൊന്നിൽതദാ
ചന്ദനംകറുത്തകിൽതൊട്ടുള്ള വസ്തുക്കൾകൊ
ണ്ടുന്നമിപ്പിയ്ക്കുംധൂപസാരസൌരഭ്യംകൊണ്ടും
പുഷ്പകസ്തൂരിമുഖ്യവസ്തുസൌഗന്ധ്യംകൊണ്ടും
സഭ്യമാനസംമയക്കീടുന്നുയാതൊന്നഹൊ
ആവിശിഷ്ടയാംസഭയ്ക്കുള്ള സൽഗുണങ്ങളി
ലാവിരാനന്ദംകയ്ക്കൊണ്ടല്പംഞാൻചൊല്ലീടിനേൻ
അപ്പുറംധരിച്ചാലുംബഭ്രുവാഹനാംനൃപ
നത്ഭുതാദയത്തോടുമപ്പൊഴങ്ങെഴന്നേററു
മുത്തുചാമരാദിയാംവസ്തുകൊണ്ടണിഞ്ഞുള്ളോ
രത്തുരംഗമചക്രവൎത്തിതൻചാരെചെന്നു
നെററിമേൽകാണുംസ്വൎണ്ണപത്രസ്ഥവൎണ്ണങ്ങളെ
തെററുകൂടാതെനോക്കിവായിക്കുംശേഷം
ചിത്തമേശത്തിൽചേൎന്നതപമെപ്പേരുംധരി
ച്ചസ്തുസംശയംപ്പ്രാലിച്ചേവരുംകേൾക്കുംവണ്ണം
തന്നുടെസുബുദ്ധിയാംമന്ത്രിയോടോതീടിനാൻ
നന്നുവൃത്താന്തംകേൾക്കനിന്ദിവർദ്ധനംതന്നൊ
ആപൃതാശ്രയൻവിശപവിശ്രുതൻവിദപാൻവലി

യജ്ഞനായുധിഷ്ഠിരൻഹസ്തിനേശ്വരൻധീരൻ
അച്ഛനാദികൾചെയ്തദിഗ്ജയത്തിനായ്വിട്ടു
ള്ള ശ്വരാജനാണിവനാരാല്യൻധരാതലെ
ശത്രുവൃന്ദത്തെമുടിച്ചത്രവിക്രമംപൂണ്ടീ
സത്രവാജിയെവേണ്ടുംവണ്ണമേനടത്തുവാൻ
ജംഭശാസനാത്മജൻപാൎത്ഥനൎജ്ജുനൻതന്നെ
തൻഭടന്മാരോടൊന്നിച്ചാഗമിച്ചിരിയ്ക്കുന്നു
വില്ലെടുത്തവർകളിലേററമുള്ളോരുമുമ്പും
മുല്ലസായകവൈരിയോടെതൃത്തൊരുവയ്മ്പും
മല്ലസൂദനൻതന്നെസ്സതന്നൊക്കിപ്പണ്ടു
നല്ലസംഗരെമഹാസായകാഗ്നിയെക്കൊണ്ടു
കൌരവപ്പടക്കാടുചുട്ടുള്ള വൈദഗ്ദ്ധ്യവും
കൈരവപ്രിയനഞ്ചുംസദ്വശോവൈശദ്ധ്യവും
സവ്യസാചിത്വംമുമ്പാംസഞ്ചിതപ്രഭാവവും
ദിവ്യഗാണ്ഡീവാദിയുമഞ്ചിതസ്വഭാവവും
കയ്ക്കൊണ്ടുശാൎങ്ഗധൻസ്സേഹത്തുന്നവൈകുണ്ഠനോ
ടൊക്കുന്നൊരീപുണ്യവാൻമല്ലിതാവറിഞ്ഞാലും
എന്നുടെമാതാവിനെത്താണ്ഡവെതാളംപിഴ
ച്ചെന്നതൽപിതാകുപിതാത്മനാശപിച്ചിത്തു
പുത്രിനീയൊരുനക്രനാരിയായ്ചിരാകാലം
പൃത്ഥ്വിയിൽപ്രമുഖ്യമാംതോയത്തിൽകിടക്കപോയ്
മജ്ജനംചെയ്തീടുവാനങ്ങുവന്നിറങ്ങീടു
മൎജ്ജുനൻതന്നിയ്ക്കുള്ള കാലിന്മേൽപിടിയ്ക്കുവാൻ
വന്നീടുംയോഗംനിനക്കേകദാതദാമോക്ഷം
തന്നീടുംമഹാഭാഗനാകുമായവൻപിന്നെ
നിന്നുടെഭൎത്തൃതാപവുംകയ്ക്കൊള്ളുംവികല്പമി
ല്ലെന്നതൽഗിരംകേട്ടുമാതാവുമവ്വണ്ണമേ
നക്രനാരിയായ്ക്കിടന്നീടിനാൾനീരിൽചിരം
ശക്രനന്ദനൻതന്നാൽമുക്തയായനന്തരം

തൽപതിയായാളന്നുതൽബീജഗർഭത്തിൽനി
ന്നുല്പന്നനായീഞാനീയെന്നെയുംവെടിഞ്ഞവൾ
തത്രധർമ്മജാന്തികംനോക്കിപ്പോയനല്പമാം
ക്ഷത്രബീജത്തിൻബലംകൊണ്ടുഞാൻവർദ്ധിച്ചേവം
പ്രാജ്യാനുമോദത്തോടുംപ്രാജ്ഞരത്നമമഹാ
രാജ്യാദിസമ്പന്നനാംരാജാവായെന്നേവേണ്ടു
ഏതെങ്കിലിന്നേററംപിഴച്ചീടിനേനഹോകഷ്ട
മെങ്കലുള്ളഹങ്കാരംമൂലമെന്നോർത്തീടാതെ
എമ്പിതാനടത്തുന്നവന്ദ്യനാംഹയേന്ദ്രനെ
വയ്മ്പിനാലേവംപിടിപ്പിച്ചുഞാനടക്കിനേൻ
എന്തിതിൽപരംകാൎയ്യദോഷമിങ്ങേല്പാനുള്ള
തെന്തിനിക്ഷേമാൎത്ഥമാംകൃത്യമെന്നാലോചിച്ചു
ബുദ്ധിമാനാകുംഭവാൻനമ്മോടുചൊല്ലേണമെ
ന്നിത്ഥമാദരത്തോടുംകല്പിച്ചുസിംഹാസനേ
ചെന്നിരുന്നനന്തരംചിന്തിച്ചുമന്ത്രീന്ദ്രനും
മന്നവൻതന്നോടുണൎത്തീടിനാൻമഹീപതേ
മുമ്പിലോൎക്കാതെപരനെന്നപോലേവംഭവാൻ
വെമ്പലോടിഹചെയ്തതെത്രയുംകുററംതന്നെ
ചിത്തസംശയംവേണ്ടാശിഷ്ടനാംഭവാൻപ്രായ
ശ്ചിത്തമൊന്നിതിന്നിനിസ്ത്രീഘ്രമാചരിക്കേണം
തന്നുടെഗുരുക്കളിൽമുഖ്യനാംപിതാവിനെ
ച്ചെന്നുകണ്ടനേകരത്നാദികാഴ്ചയുംവെച്ചു
മുന്നമേഹയോത്തമൻതന്നെയുംസമൎപ്പിച്ചി
ട്ടിന്നവൻതാനെന്നുള്ളപേരുമങ്ങുണൎത്തിച്ചു
മസ്തകത്താലെനമസ്കാരംചെയ്തെഴുന്നേററു
സത്യഭാഷണംകൊണ്ടുസന്തോഷിപ്പിച്ചീടേണം
സതപരംതനിയ്ക്കുള്ളരാജ്യാദിസൎവ്വസ്വവും
ഭക്തിപൂൎവ്വകംപിതാവിങ്കലെസമൎപ്പിച്ചു
പുഷ്ക്കരേക്ഷണപ്രിയമിത്രമാംകിരീടിയെ

സല്ക്കരിച്ചൊരുമുഖ്യവാഹനംവസിപ്പിച്ചു
വെഞ്ചാറക്കുടകൊടിചാമരംമുതല്ക്കുള്ളൊ
രങ്ങങ്ങളൊടുംവാദ്യഘൊഷങ്ങളൊടുംകൂടി
പുഷ്കരെക്ഷണാപ്രിയമിത്രമാംകിരീടിയെ
സല്ക്കരിച്ചിഹകൊണ്ടുവന്നാവന്ദനംചെയ്തു
മൃഷ്ടഭൊജനാദികൾകൊണ്ടുസമ്പൂജിച്ചേറ്റ
മിഷ്ടവുംപ്രസാദവുംവൎദ്ധിപ്പിച്ചനന്തരം
ഒത്തുപോകേണംഹയത്രാണാൎത്ഥമാവൊളവു
മുദ്യതാത്മാവായേററുയുദ്ധവുംചെയ്തീടണം
ശ്രദ്ധയോടഹന്നിശംതാതനെക്കുറിച്ചുള്ള
കൃത്യമാചരിച്ചുംകൊണ്ടാശ്രയിച്ചിരിക്കേണം
ചിത്തചഞ്ചലംവേണ്ടാപുത്രകാൎയ്യമായുള്ളൊ
രുത്തമംധൎമ്മംതാതാരാധനംധരാതലെ
താതനെശ്ശുശ്രൂഷിച്ചുവൎത്തിയ്ക്കുംസുതന്നുണ്ടാം
സാതവൈഭവംപറഞ്ഞാലൊടുങ്ങീടുന്നതോ
എന്നുടെപക്ഷംപറഞ്ഞീടിനേൻക്ഷേമംകോൾവാ
നൊന്നുമില്ലിതിൽകവിഞ്ഞെങ്കിലൊപുറപ്പെടാം
അന്തണശ്രേഷ്ഠന്മാരുമാചാൎയ്യന്മാരുംചമ
ഞ്ഞന്തരംവെടിഞ്ഞുള്ളനാരികൾനരന്മാരും
മത്തദന്തികൾക്കുള്ളപൃഷ്ഠങ്ങൾതോറുംകേറി
യൊത്തകന്ന്യകൌതുഹലവുംമുന്നാമെഗമിയ്ക്കട്ടെ
നൎത്തകീജനംതാളമേളങ്ങളൊടുംകൂടി
ച്ചിത്തകൌതുകംവളൎന്നീടുമാറാടിക്കൊണ്ടും
നല്ലഗായകന്മാരാമായവർപാടിക്കൊണ്ടു
മുല്ലസിച്ചീടുംവണ്ണംകൂടവെനടക്കട്ടെ
നാഗരന്മാരുംഭടന്മാരുമായുധക്കാരു
മാഗമിയ്ക്കട്ടെമഹാവാദ്യവാദകന്മാരും
ക്രുദ്ധനായെത്തുകെന്നമുന്നമെപാൎത്ഥൻചൊഴ
മണ്ഡലത്തിനായ്നമുക്കപ്പൊഴെഗമിക്കേണം

മന്ത്രീശസൂക്തംകേട്ടുതാൻഭൃശംപ്രശംസിച്ചു
സന്തോഷപൂരംപൂണ്ടപാൎത്ഥിപൻപാൎത്ഥാത്മജൻ
അത്ഭുതപ്രഭങ്ങളാംവട്ടങ്ങളെല്ലാംകൂട്ടി
യപ്പോഴെപുറപ്പെട്ടാനച്ഛനെക്കണ്ടീടുവാൻ
ജാതിനാലഘുമുള്ളവിപ്രാദിലോകങ്ങളും
ജ്യോതിഷക്കാരുംകലാവേദികൾമററുള്ളോരും
പ്രീതയോടാഢ്യന്മാരായീടുമാചാൎയ്യന്മാരും
നീതിബോധകളാകുംമന്ത്രിസത്തമന്മാരും
പൌരുഷംകൂട്ടുംപലനാഗരന്മാരുംപല
പൌരസത്തമന്മാരുംരാജസേവകന്മാരും
വന്ദിമാഗധന്മാരുമായുധക്കാരായിട
മെന്നിയെനിറഞ്ഞുള്ളനല്പകമ്പടിക്കാരും
ദണ്ഡകാരികൾവേത്രപാണികൾദിവ്യസ്വൎണ്ണ
ദണ്ഡധാരികൾമുമ്പായുള്ളോരീവഹക്കാരും
ധന്വികൾഭടന്മാരുംപാട്ടുകാരാട്ടക്കാരു
മന്വിതന്മാരാംകൊട്ടുകാരുടെക്കൂട്ടക്കാരും
സൽഗന്ധതൈലാക്തമാംരത്നദീപികാൎക്ക
ളൊക്കുന്നവണ്ണംപിടിയ്ക്കുന്നകിങ്കരന്മാരും
സ്വൎഗ്ഗസ്ത്രീസമാനമാംമംഗലസ്ത്രീവൎഗ്ഗവും
തക്കത്തിൽചമഞ്ഞുകോപ്പിട്ടുടൻപുറപ്പെട്ടു
വെണ്മതിപ്രഭങ്ങളാംഛത്രചാമരങ്ങളും
നന്മതിങ്ങീടുംകൊടിക്കൂറാദിചിഹ്നങ്ങളും
വെള്ളിമാമലപോലെശുഭ്രങ്ങളായിമദി
ച്ചുള്ളദുൎല്ലഭങ്ങളാംനല്ലദന്തീന്ദ്രന്മാരും
കൎണ്ണങ്ങൾതോറുംകറുത്തങ്ങിനെവെളുത്തുള്ള
വൎണ്ണങ്ങളാലെവിളങ്ങുന്നവാജീന്ദ്രന്മാരും
കണ്മയങ്ങീടുംപലശില്പങ്ങൾചേൎന്നിട്ടുള്ള
പൊന്മയങ്ങളാംജവംപൂണ്ടതേർക്കൂട്ടങ്ങളും
ചന്ദനാഗരുചന്ദ്രകസ്തൂരികദംബവും

കന്ദമാലതീചമ്പകാദിസൽപുഷ്പങ്ങളും
ക്ഷൌമകൌശേയങ്ങളുംപട്ടുകംബളങ്ങളും
ഹൈമതന്തുജങ്ങളാംകോമളാംബരങ്ങളും
സകലസുവർണ്ണരത്നങ്ങളുംനിറച്ചുള്ള
ശകടങ്ങളുമിടകലരുംഘോഷത്തോടെ
പടഹാദികളെല്ലാമുടനെഘോഷിപ്പിച്ചു
നടകൊണ്ടിതുരാജാനിജവാഹനംകേറി
കുതിരതേരാനകളുപരിവസിച്ചുംകൊ
ണ്ടിതരന്മാരുംചുഴന്നഴകോടൊത്തീടിനാർ
വാദിത്രസംഗീതാദിശബ്ദവുംപരസ്പരം
വാദിച്ചുവായിയ്ക്കുന്നവീണാദിശബ്ദങ്ങളും
ജയമംഗളകളധ്വനിസംപൂരങ്ങളും
ജയവർദ്ധനങ്ങളാംഹരികീർത്തനങ്ങളും
മുഴങ്ങീവാരാംഗനാജനങ്ങളാട്ടങ്ങളും
കുഴങ്ങീടാതെതന്നെതുടങ്ങീമന്ദംമന്ദം
മുമ്പിലെത്രയുംസുഗന്ധംപരന്നീടുംവണ്ണം
ജൃംഭിതങ്ങളായ്യൊങ്ങുംധൂപനഭസ്ഥങ്ങളും
എത്രയുംപരക്കവെവാർവർഷിച്ചുംഗൾവ്വാ
പത്രസങ്കുലങ്ങളാംചട്ടററലാജങ്ങളെ
കരികണ്ഠങ്ങൾതോറുംമേരുവുംകുമാരികാ
കരമുക്തങ്ങളായിവരമൌക്തികങ്ങളും
മന്നിടംകലുങ്ങുമാറിത്യാദിഘോഷത്തോടും
ചെന്നുകൌന്തേയൻനിൽക്കുംദിക്കിലൊട്ടടുത്തപ്പോൾ
മന്നവൻമഹാഭക്തൻവാഹനംവെടിഞ്ഞുഭൂ
തന്നിലങ്ങിറങ്ങിനാനന്നേരമവ്വണ്ണമേ
എറങ്ങീയൊപ്പംവന്നസകലജനത്തോടും
പതുങ്ങീടാതെപദംകൊണ്ടുസഞ്ചാരംചെയ്തു
ശംബരാസുരാരാതിരുഗ്മിണീസുതൻമഹാ
നംബുരാശിയോടൊത്തഗംഭീരൻവൃഷധ്വജൻ

സത്യകാത്മജൻഹാർദ്ദിക്യാനുസാല്വന്മാർമുമ്പാം
യുദ്ധകാമുകന്മാരാംതന്നുടെഭടന്മാരെ
മുമ്പിലങ്ങുറപ്പിച്ചുപൌരഘോഷോദയംകൊണ്ടു
വയ്മ്പുലിയ്ക്കൊപ്പംജ്വലിച്ചായുധങ്ങളുംപൂണ്ടു
ഹംസകേതനനോടുമൊന്നിച്ചുനിന്നീടുന്ന
പുംസമർത്ഥനായുള്ളസവ്യസാചിയെക്കണ്ടു
തുഷ്ടിയുംഭയഭക്തിപുഷ്ടിയുംകേളുർക്കുന്ന
ദൃഷ്ടിയുംമഹാബഹുമാനബുദ്ധിയുംപൂണ്ടു
ഏവരുംനൃപാദികൾനോക്കിനിൽക്കവെ ബഹു
സാവധാനനായ്മൌലികൊണ്ടുതാൻകൂപ്പികൂപ്പി
മന്ത്രിമുഖ്യന്മാരോടുമാർദ്രമാംമനസ്സോടു
മന്തികെപുരസ്ഥലംപുക്കുവിശ്വാസത്തോടെ
സത്രവാജിയോടൊത്തുതാൻകൊണ്ടുചെന്നിട്ടുള്ള
സത്തമങ്ങളാംഹേമരത്നാദിവസ്തുക്കളെ
കാൽക്കലങ്ങിനെകാഴ്ചയാക്കിവച്ചസംശയം
ദീർഘമായീടുംനമസ്കാരവുംചെയ്തീടിനാൻ
സൈപരമറ്റുണ്ണംനമിച്ചീടിനാർകിരീടിയെ
പൌരനാഗരാദികളേവരുംതദന്തരെ
മംഗലധ്വാനംമുഴക്കീടിനാർവിപ്രന്മാരു
മംഗലാക്ഷണംതേടുംകന്യകൾകരങ്ങളാൽ
പുഷ്പമൌക്തികങ്ങളെവർഷിച്ചാർമനോജ്ഞമാ
യല്പഭാഷിണീജനംകൃഷ്ണകീർത്തനംപാടി
മുങ്ങിനാർജനങ്ങൾസന്തോഷമാംസമുദ്രത്തി
ലങ്ങിനെനമിച്ചുള്ളൊരർജ്ജുനാത്മജനപ്പോൾ
തങ്കചവ്രജംകൊണ്ടുതമ്പിതാവിന്റെപാദ
പങ്കജപ്രമാർജ്ജനംചെയ്തുകൌതുകത്തോടെ
തദ്രജോഭരംകളഞ്ഞാനന്ദബാഷ്പംകൊണ്ടു
ഭദ്രകൃത്തിതെന്നാഭിഷേകവുംചെയ്തീടിനാൻ
പിന്നെയങ്ങെഴുന്നേററുകൈകളുംകൂപ്പിക്കൊണ്ടു

നിന്നുഭക്തിയോടശ്രുകണ്ഠനായുണർത്തിനാൻ
താതഹേമഹാവീരമൌലിമൌക്തികക്കല്ലേ
ശീതരശ്മിതൻവംശദീപമെപ്രസീദമെ
ബാലകൻഭവൽപുത്രൻബഭ്രുവാഹനാണിവൻ
മാലകന്നലൂപിയാലങ്ങിനെവളൎന്നവൻ
തീർത്ഥയാത്രയിൽപണ്ടുദൈവയോഗത്താൽഭവാ
നാസ്ഥയാവരിച്ചചിത്രാംഗദപെററുള്ളവൻ
എന്നുടെഭടന്മാർചെന്നിത്തുരംഗത്തെപ്പിടി
ച്ചിന്നതെന്നറിഞ്ഞീടാതെൻമുമ്പിലാക്കീടിനാർ
നന്ദിയോടെഴുന്നേററുചെന്നുഞാൻനെററിത്തടം
തന്നിലീമിന്നുംഹൈമപത്രലേഖനംകണ്ടു
ചിത്തകൌതുകത്തോടുംവായിച്ചശേഷംസർവ്വ
വൃത്തവുംബോധിച്ചപ്പോളുണ്ടായമോദത്തോടെ
നിന്തിരുവടിതന്നെവന്നുകണ്ടസംശയം
ചെന്തിരുവടിതന്നിൽവീണുവന്ദനംചെയ്തു
തത്വവൃത്താന്തംസർവ്വംസാദരംധരിപ്പിച്ചു
സത്വരംഹയത്തെയുംതന്നുനിന്നപേക്ഷിച്ചു
പത്തനംനയിച്ചുസംപൂജിച്ചുസേവിയ്ക്കുവാൻ
ചിത്തനാംകുതൂഹലംവർദ്ധിയ്ക്കുകൊണ്ടീവണ്ണം
അടിയൻകോപ്പിട്ടുകൊണ്ടതിന്നുവന്നീടിനേ
നടിയുംക്രുപ്പീടിനേന്നറിയാദയനിധെ
അരിശംഭവാനുള്ളിലരുതെപൊറുക്കേണ
മറിയാതിവൻചെയ്തോരപരാധങ്ങളെല്ലാം
പുത്രനായവനെന്തുചെയ്കിലുംവാത്സല്യംകൊ
ണ്ടത്രയുംപൊറുക്കുന്നതല്ലാതെപിതാവിന്നു
എങ്ങിനെവിരോധമാംഭാവമുണ്ടാകുംഭവാ
നിങ്ങിനെകാലംകളഞ്ഞീടാതെകനിഞ്ഞിനി
ഭക്തനാംഭവൽപുത്രനാകുമെന്നെയുമെൻെറ
പത്തനാദികളേയുംരാജ്യങ്ങളേയുംക്രമാൽ

സ്വീകരിച്ചോറംരക്ഷിക്കേണമേവണങ്ങുന്നാ
ലോകരിൽ ചതിചെയ്യാതുള്ള സത്തമാകൃതെ
ഭദ്രമാമനുഗ്രഹംതന്നരുളീടേണമെ
രുദ്രസേവകരുശ്മിണീശമിത്തോത്തംസമെ
ശാശ്വതപ്രഭാവസമ്പന്നിധെമററില്ലി നി
യ്ക്കീശ്വരൻതാനെന്നെല്ലാമിഷ്ടയോടണത്തിച്ച
പിന്നെയുംപഠെപതിച്ചിനിനിയ്ക്കുണ്ടായൊരു
ദൂർന്നയംസഹിയ്ക്കേണമെന്നിരന്നീടുംവിധൌ
പാർത്ഥസൈനികന്മാരാംപ്രദ്യുമ്നാദികളെല്ലാ
മാത്തവിസ്മയംമനക്കാമ്പഴിഞ്ഞടങ്ങാതെ
ക്രൂരവീക്ഷണത്തോടുംപുത്രനെന്നുണ്ടാകുന്ന
ക്രുദ്ധകന്നടങ്ങാതെനിൽക്കുംപാർത്ഥനെനോക്കി
ചൊല്ലിനാരിതെന്തഹൊകൌന്തേയകാരുണ്യമ
ങ്ങില്ലയെന്നാവാനെന്തുകാരണംമഹാമതെ
എത്രയുംഹിതംചൊല്ലിസേവമാശ്രയിയ്ക്കുന്ന
പുത്രനെഭവാൻഗ്രഹിയ്ക്കുന്നില്ലകഷ്ടംഗന്നെ
മാനിതാനെന്നാകിലുംതാതഭക്തികൊണ്ടിവൻ
താനിതാരണ്ടാമതുംഭൂമിയിൽപതിച്ചെല്ലൊ
ക്ഷിപ്രമിക്കാണുംബഭ്രുവാഹനെയെഴുന്നേല്പി
ച്ചുംപ്രസാദോല്ലസിതനായൊന്നനുഗ്രഹിച്ചാലും
തേജസാസാമ്യംവിട്ടുകാണുമീവീരനുള്ള
രാജസാമ്രാജ്യശ്രീയെക്കണ്ടുസന്തോഷിച്ചാലും
നീലകേതുവുംയൌവനാശ്വനുംപ്രദ്യുമ്നനും
ബാലനായുള്ള വൃഷകേതുവുംശൈനേയനും
ഹാർദ്ദിക്യസാല്വാനുജന്മാരുമാർദ്രതവംകയ്ക്കൊ
ണ്ടാസ്തിക്യമേറുംവണ്ണംചൊന്നവാക്കൊന്നെങ്കിലും
പാർത്ഥനേററീലെന്നായഹംസകേതനന്താനും
ചീർത്തസംഭ്രമത്തോടുമിത്തരംചൊല്ലീടിനാൻ
ദീനവത്സലവത്സനാകുമാത്മജനോടു

ഹീനമത്സരഭാവംഭാവുകപ്രദമല്ലെ
കുററമില്ലിവന്നേതും കോപമെന്തിനുമൂല
മററവൃക്ഷംപോലിവൻകാക്കൽവിണതുകാങ്കെ
വൈരിയെന്നിരിയ്ക്കിലുംകാല്ക്കൽവീണവൻതന്നെ
സ്വൈരിയെന്നാക്കീടേണംസ്വാമിതാനെന്നാകയാൽ
പ്രാർത്ഥിയ്ക്കുന്നതുകണ്ടുകൊള്ളാതിവൻതന്നെഭവാ
നാത്തിയ്ക്കുമാത്രംപാത്രമാക്കീടുന്നതുനന്നൊ
മൂത്തിയ്ക്കുനാശംവന്നുകൂട്ടമെന്നാലുംകൊള്ളാം
കീത്തിയ്ക്കുഭംഗംവരുത്താവതല്ലെന്നേവേണ്ടു
ധമ്മമല്ലൊരിയ്ക്കലുമാശ്രിതത്യാഗംപാർത്ഥ
തന്മകൻതനിയ്ക്കുള്ളകൌതുകംനൽകേണമേ
ഹംസകേതനൻചൊന്നവാക്കുമാദരിയ്ക്കാതെ
കംസസൂദനപ്രിയൻകൌന്തേയൻധനഞ്ജയൻ
മത്തചിത്തനായുത്തുള്ളമൂർഛനാപരി
ഗ്രസ്തനാകയാലതിക്രുദ്ധനായ്മടിയ്ക്കാതെ
തമ്പദസ്ഥലേപതിച്ചങ്ങിനെകിടക്കുന്ന
വയ്പെഴുംസ്വപുത്രനാംബഭ്രുവാഹനൻതന്നെ
മസ്തകത്തിങ്കൽചവിട്ടീടിനാൻപാദംകൊണ്ടു
മർദ്ദനംചെയ്തങ്ങുവിട്ടീടിനാൻദൂരസ്ഥലേ
വന്നസംഭ്രമത്തോടുമന്നേരമേററിട്ടങ്ങു
നിന്നാതനുടെമൃത്യുഭൃതനാമവൻതന്നെ
കത്തിയാളീടുംരോഷവഹ്നിയാംവിദ്വേഷവും
നിത്തിയാലേതുംനില്ക്കാതുല്പതിയ്ക്കയാലഹോ
ധിക്കരിച്ചിതംപറഞ്ഞീടിനാനെടമൂഢ
നില്ക്കദൂരവെമഹാനിന്ദ്യമാനുഷകീട
കൃത്രിമത്തൊഴിൽകൊണ്ടുസാദ്ധ്യമെന്തെടാനിന്റെ
ബുദ്ധിമത്വംമേചിത്രമാരുനീയതിഭീരു
എന്മകൻതാനെന്നൊല്ലൊചൊല്ലിനീയതുകേട്ടി
ട്ടെന്മനാലജ്ജിയ്ക്കുന്നതെന്തുഞാൻചൊല്ലീടേണ്ടു

വൈശ്യബീജംകൊണ്ടുളവായവൻ ത്വനംനാനാ
വശ്യയാം ചിത്രാംഗദയെന്നവൾക്കെന്നോവേണ്ട
മുന്നംമാരാതെത്തുരഗേന്ദ്രനെപ്പിടിച്ചുനീ
തന്നുടെബലംകൊണ്ടുസാഹസത്താലെപിന്നെ
മല്പരാക്രമപ്രഭാവങ്ങളെബ്ബോധിയ്ക്കയാ
ലുൾഭയംമുഴുത്തുവല്ലാതുഴന്നുഴറോടെ
യുദ്ധമേല്ക്കാതെജീവരക്ഷണം ചെയ്തീടുവാ
നത്തമാവപായംചിന്തിച്ചീവിധംപുറപ്പെട്ട
ക്ലീബപൌരുഷൻനീയോക്ഷത്രിയൻപാർത്ഥാത്മജൻ
ഭൂപസാന്നിദ്ധ്യേനിണക്കീവണ്ണമാതാവതോ
ഭദ്രയാംസുഭദ്രപെററിട്ടുയാതൊരുബാല
നത്രജാതനായതിബുദ്ധിമാൻപരാക്രമീ
ധർമ്മവാൻമഹാകീർത്തിപൂണ്ടവൻപരന്തപ
നംബുജക്ഷണപ്രിയൻനിർഭയൻമമപ്രിയൻ
മത്തനാംഗജോത്തമന്ദ്വ്യാനംകണക്കിന്നെ
ബദ്ധമാം ചക്രവ്യൂഹംഭേദിച്ചുയുദ്ധാങ്കണെ
ദ്രോണകർണ്ണാദ്യന്മാരാം വീരപുംഗവന്മാരെ
ബാണതാഡനംകൊണ്ടുമണ്ടിച്ചുദൂരത്താക്കി
ക്ഷീണമെന്നിയെനിന്നുസാധിച്ചുയൌധിഷ്ഠിര
ത്രാണമായവനഭിമന്യുമൽബീജോത്ഭവൻ
നീയവന്നേതും നേരാകില്ലകേസരിയെങ്ങു
മായമേറീടുംക്രോഷ്ടാവെങ്ങുകേട്ടാലുംഭേദം
മത്ഭല്ലജാലംകൊണ്ടുനിന്നുടെവക്ഷസ്ഥലം
നിർഭിന്നമായീലവീണീലനിഞ്ചെമൃഗണം
ദുഷ്പുത്രഭാവംമൂലമിത്രവിത്രാസംനിണ
ക്കല്പനമായെന്നറിഞ്ഞീടിനെൻഭരാത്മാവെ
ക്ഷാത്രമാംതേജസ്സില്ലാതെല്ലുമേനിണക്കനീ
ധാത്രിയിൽഭാരംവളർത്തീടുവാൻജീവിക്കുന്ന
തെന്നകാരണംരാജധാനിയുംരാജ്യാദിയും

എന്തൊരാപാരംഭവൽകർമ്മമീദൃശമെന്നോ
മറന്നതെന്നുള്ളിൽ സഹിച്ചീടിനേനതൊക്കവെ
ഒന്നുമാത്രമേ സഹിച്ചീലതോ സഹിയ്ക്കുകി
ല്ലിന്നു നിർല്ലജ്ജൻ ഭവാനല്പജ്ഞനെൻകനക്കിന്നെ
നിശ്ചലം മഹാഘോഷമമ്മയിൽ ചൊല്ലീടിനാ
നച്ഛനെന്നോടു ഭക്തിഭാരമെന്തിന്നിനി
ക്ഷാത്രവീര്യംകൊണ്ടുള്ള പുത്രനാവണ്ണ കിടെൻറ
പൃത്ഥ്വീനാഥനെന്നുള്ള തത്ര ചെററിടയ്ക്കുള്ളിൽ
നിർണ്ണയംവരുത്തുന്നതുണ്ടുയുദ്ധത്തിന്നൊരു
ങ്ങുകമെന്തിനിയ്ക്കിതിൽപേടിയില്ലെല്ലാളവും
എന്നുരച്ചുടൻ തിരിഞ്ഞങ്ങിനെനിന്നീടുന്ന
തന്നുടെജനങ്ങളോടോതിനാൻഘനത്തോടെ
കന്യകാജനങ്ങളും പൗരനാഗരന്മാരു
മന്യരാം വിപ്രന്മാരും മന്ദിരേ പോയീടുവിൻ
നില്പിനെൻഭടന്മാരെ നിങ്ങളീഹയേന്ദ്രനെ
കെല്പിനോടിനിക്ഷണം ബന്ധിച്ചു സൂക്ഷിയ്ക്കുവിൻ
പടനായകന്മാരെ പടുവിക്രമംകൂട്ടം
പടയെവരുത്തുവിനണിയായ് നിരത്തുവിൻ
ഭടപുംഗവന്മാരെ പടവില്ലേന്തീടുവി
നടവെല്ലാമെനിങ്ങളുടലിൽകാട്ടീടുവിൻ
സുമതേനയാംബുധേസുദ്ധംഭവാദൃശർ
സമരശ്രമംവഹിച്ചരികേവാണീടുവിൻ
ഭർത്തൃശാസനം ചെവിക്കൊണ്ടതിൻവണ്ണംതന്നെ
സത്വരം സമസ്തരും കൃത്യമാചരിച്ചെല്ലോ
ബഹുവാഹനന്നുള്ള സൈന്യസന്ദോഹം ക്ഷണം
ഭദ്രവാർദ്ധികൾക്കുള്ള ഗംഭീരഘോഷംതൂകി
ഒന്നിച്ചുകൂടീ ജഗൽഭീഷണം വേറേവേറെ
മിന്നിച്ചുകാട്ടുംനാനാഭൂഷണങ്ങളുംപൂണ്ടു
ബദ്ധചാമരംഭദ്രാക്ഷൌമഫലകകങ്കണാങ്കിത

മുദ്ധതംമഹോത്സാഹപൂരിതംമഹീപതെ
കംബളങ്ങളുംഹയങ്ങളസംഖ്യങ്ങളുംപൂണ്ട
നിർമ്മലങ്ങളായൊത്തമത്തവേതണ്ഡേന്ദ്രന്മാർ
അർബ്ബുദത്തോളംകാണുമശ്വകോടിയോളമു
ണ്ടത്തുംഗതരംചാരുതേരുകളൊരുപോലെ
ചന്തത്തിൽനികത്തുള്ള സൈന്ധവോത്തമന്മാരോ
ചിന്തിച്ചാലവരന്തരണ്ടർബ്ബുദത്തോളംതന്നെ
കെല്പുതട്ടീടുംകാലത്രാപികൾകാലാളുക
ളർബ്ബുദത്രയത്തോളമുണ്ടുനിർണ്ണയംതന്നെ
ശത്രുഹാരികൾപുഷ്ടിതുഷ്ടികൾപൂണ്ടുള്ളവർ
സത്യനിഷ്ഠന്മാർശക്തിജുഷ്ടന്മാർപരസ്പരം
സ്നിഗ്ദ്ധശീലന്മാർഹിതകാരികൾവീര്യംകൊണ്ടു
യുദ്ധവൈദഗ്ദ്ധ്യത്തോടുയുക്തന്മാരെല്ലാവരും
വ്യൂഹിതന്മാരായ്ബഭ്രുവാഹനാലത്യന്തമു
ത്സാഹിതന്മാരായനേകായുധങ്ങളെനീട്ടി
പാർത്ഥസൈന്യത്തെവളഞ്ഞീടിനാർജഗത്തിനെ
ചീർത്തമാനസക്ഷോഭമോഹങ്ങളെന്നപോലെ
സന്നദ്ധനായിട്ടപ്പോൾബഭ്രുവാഹനൻതാനും
ധനുരസ്ത്രജാലങ്ങളുംകയ്ക്കൊണ്ടുതേജസ്സോടെ
തമ്പടത്തേരിൽകേറിതേരതെത്രയുംദിവ്യം
പൊമ്പതാകാലങ്കാരചിത്രിതംത്രിഭൂമികം
ശസ്ത്രപൂരിതംഭൂരിഹാരകിങ്കിണീവൃതം
ചിത്രലംബിതാനേകചാമരംമനോഹരം
സത്വരംമയൂരാശ്വവാഹനംസുരേശനു
ള്ളാത്തേരതിലുംരമ്യംവിദ്രുതംനടത്തിച്ചു
വളർക്കശ്ശവിചേർന്നചന്ദ്രമണ്ഡലഭ്രമം
വളർക്കുംനല്ലവെള്ളക്കുടയുംപിടിപ്പിച്ചു
വിളങ്ങും വെൺചാമരദ്വയവുംവീശിച്ചു
ഝില്ലാബാവിട്ടുവേണ്ടുംമോടിയിൽപുറപ്പെട്ടു

മുമ്പുറംതന്നിൽകടന്നങ്ങുനിന്നനന്തര
മമ്പരുംനടുങ്ങുന്നസൈന്യൌഘശബ്ദങ്ങളും
യുദ്ധവാദ്യങ്ങൾകൊട്ടിവർദ്ധിയ്ക്കുംഘോഷങ്ങളും
ചിത്തഭീഷണങ്ങളാംവീരാട്ടഹാസങ്ങളും
മുഴക്കംയുദ്ധോത്സാഹമുള്ളവർകൂട്ടീടുന്ന
മുഴക്കംപെരുത്തുള്ളശിഞ്ജിനീനാദങ്ങളും
തങ്ങളിൽതട്ടിപ്പൊരക്കുന്നാതങ്ങിനെകേട്ടും
സംഗരപ്രവൃത്തന്മാരായുള്ളശൂരന്മാരെ
മുമ്പിലെത്രയുംകണ്ടുമുമ്പർകോൻപുത്രൻതാനും
കമ്പമെന്നിയെമഹാപൌരുഷത്തോടുംകൂടി
തമ്പടക്കൂട്ടത്തേയുംവ്യൂഹമായുറപ്പിച്ചു
പിമ്പെടാതേററീടുവാനാജ്ഞയെചെയ്താനപ്പോൾ
ഏകമാനസന്മാരായേവരുംകൂടിജഗ
ത്താകവെമുഴങ്ങുന്നവാദ്യാദിഘോഷംകൂട്ടി
വേഗമോടെത്തുനിന്നീടിനാരേവരെണ്ടു
ഭാഗമുള്ളവർതമ്മിലാഹവംതുടങ്ങിനാർ
പുരികംചുളിച്ചുകൊണ്ടെടനില്ലെടനേരെ
തിരികെന്നടെശരപ്രഹരംതട്ടുക്കെട
പെരുകംമിടുക്കുകാട്ടീടുകെന്നേവംശൌര്യം
മുറുകംവാക്യങ്ങളുമുടനെതൂകീടിനാർ
രഥികന്മാരോടൊപ്പംരഥികന്മാരങ്ങെത്തു
ന്നധികംവേഗംകയ്ക്കൊണ്ടതിപാടവത്തോടെ
കണക്കില്ലാതെകട്ടത്തൊരുകാർമ്മുകങ്ങളി
ലിണക്കിത്തൊടുത്തുകൊണ്ടിഷ്ടസംഖ്യേയങ്ങളെ
മഴപോലെയ്യേറ്റേററംപൊരുതാരതിൻവണ്ണ
മഴകോടാനപ്പുറത്തമരുംഭടന്മാരും
തമ്മിലേറെറാപ്പംശസ്ത്രാസ്ത്രങ്ങളെപ്രയോഗിച്ചു
സമ്മതംവരുംസമത്ഥാഹവംചെയ്തീടിനാർ
കുതിരപ്പുറത്തുള്ളവിരുതന്മാരുംതമ്മി

ലെതിരിട്ടസികൊണ്ടങ്ങതിതഞ്ചെത്തിരുതന്നെ
ഗളക്രാന്തനമാകുമസമരംചെയ്തീടുകള
കളമോടിതികാലാളുകളുംപരസ്പരം
എതിർത്തുവെട്ടുംകുത്തുംമുതലായുള്ളയുദ്ധം
മുതിർത്തുമൂച്ച്ക്രുട്ടംനാനാകലായുധംകൊണ്ടു
ബലമേറീടുംഭടന്മാരിവർപരസ്പരം
പലതുംകാട്ടീടിനാരടവുംശൌര്യങ്ങളും
നലമോടവയെല്ലാംവിവരിച്ചുരചെയ്യാ
നലമെന്നാകില്ലഹിതിലകൻതാനാംഭുഷം
വളരുംമഴപോലുള്ളിഷുസഞ്ചയംകൊണ്ടു
മളവററുള്ളമററുള്ളധികായുധംകൊണ്ടും
കിളരുംപൊടികൊണ്ടുംനിബിഡങ്ങളായടൽ
കളമൊത്താകാശാദിഗചലയാന്തരങ്ങളും
കുലശൈലങ്ങൾപോലെയുന്നമൊത്തുയർന്നുള്ള
കുലയാനകളോരോകുതിരക്കൂട്ടങ്ങളും
ചലനംവിട്ടുനേക്കുംചതുരന്മാരായപോ
ത്തലവന്മാരുമേവംപലരുംപൊക്കവെ
തലയുംകൈകാൽകളുംദലിതങ്ങളായ്നിജ
നിലയുംതെററിത്തെററിനിപതിയ്ക്കകൊണ്ടും
വിലസുംസൂതാശ്വാദിസഹിതംരഥങ്ങളും
തിലസന്നിഭംമുറിഞ്ഞുഴറിവീഴ്കകൊണ്ടും
കലഹസ്ഥലമേററംഘനമായതിലോരോ
മലപോലുണ്ടായ്‌വരുംകുണപാദികൾമുങ്ങി
കലരുംവണ്ണംപൊങ്ങിപുഴപോലൊഴുക്കിട്ടു
മലമററീടുംമഹാരുധിരംപുറപ്പെട്ടു
ശിവശങ്കരകണ്ടാലധികംഭയങ്കരം
ശിവകൾനായ്ക്കൾഗൃദ്ധ്രാദികളീജന്തുക്കളും
വികൃതങ്ങളാംകാളീമുഖദുർഭൂതങ്ങളും
സുകൃതംനമുക്കതെന്നവിടെനിറഞ്ഞിതു

സമരപ്രിയന്മാരാമമരന്മാരുമഖെ
വിമലങ്ങളാംവിമാനങ്ങളുമുറപ്പിച്ചു
സുരസുന്ദരിമാരുംനവപൂരുഷസംഗെ
സരസംതിക്കിത്തിളച്ചുവിടംവിറപ്പിച്ചു
സൈനികഘോഷാനംകേട്ടാലട്ടിക്കിലെത്തീടുന്ന
വൈണികൻമുനീന്ദ്രനംവന്നുപുഞ്ചിരിയോടെ
വീണയുംമീട്ടിമഹാസന്തോഷത്തിങ്കൽതന്നെ
വീണാഹൃത്തോടുംശിരഃകമ്പവുംതുടങ്ങിപ്പോ
ഇതമെത്രയുംവിശേഷങ്ങളാംചൊന്നാണ്ടായുന്നാ
യുധസീമനിസീമവിട്ടിട്ടുംപെരുമ്പട
പ്പെരുവങ്ങനെരണ്ടുഭാഗത്തുംമുടിഞ്ഞുപോ
യല്പകാലംകൊണ്ടപ്പോൾബഭ്രുവാഹനൻനൃപൻ
ക്രുദ്ധനായ്കരസ്ഥമായുള്ള ചാപത്തിൽക്രൂത്തു
ള്ളസ്ത്രവുംതൊടുത്താശ്ചര്യതരത്തുംനടത്തിച്ചു
സ്വസ്ഥനായ്നിൽക്കംപൃഥാപുത്രന്നനേരമെന്ന
ബദ്ധവിക്രമംപരിച്ചിത്തരംചൊല്ലീടിനാൻ
വില്ലെടുത്താലുംപാർത്ഥതാമസിയ്ക്കകിൽകണ
ക്കല്ലടുത്തെല്ലാപോരിനായിഞാൻതവാന്തികെ
വൈശ്യപുത്രനാമിനിയ്ക്കുള്ള പൌരുഷംപോര
വൈശ്യമെന്നിയെകാൺകതെല്ലഞാൻകാണിയ്ക്കുവൻ
താൽകൃതംവിചാരിച്ചുകാൺകിലിന്നെല്ലാവർക്കും
ഖേദംകഷ്ടംദൈവകല്പിതംനീക്കാവതൊ
മല്ലിതാവെന്നുള്ളോരുഭക്തിഭാവനംകൊണ്ടെ
ങ്ങർപ്പണംചെയ്തീടിനേനശ്വരാജനെപ്പിന്നെ
താൽപദത്തിങ്കൽപതിച്ചെന്നെസ്വീകരിയ്ക്കുവാ
നല്ലമല്ലഞാനപേക്ഷിച്ചതന്നേരംഭവാൻ
ധിക്കരിച്ചെല്ലൊസർവ്വംമാനിച്ചീലൊന്നുംവെറു
ത്തുൾക്കരുത്തോടുംമാന്യംജന്യമെന്നാക്കീലയോ
സന്ധിയെങ്കിലുംതൊട്ടാൻചിന്തയില്ലേററംപരി

പന്ഥിയെന്നൊത്രെഭവൻഭാവമൽഭൂതംതന്നെ
മൽബദ്ധമായിട്ടുള്ള വാജിയെമോചിയ്ക്കമൊ
കെല്ലൊത്തയാഗംഭവൽപൂൎവ്വജൻചെയ്തീടുമോ
യുദ്ധരംഗത്തിൽത്രാതാവാരുവാനഹോഭവാ
നിത്തരംകഥിയ്ക്കുന്നാബഭ്രുവാഹനൻതന്നെ
സത്വരംരഥസ്ഥനായ്പുക്കപോരിനായ്സ്സ്വളി
ച്ചദ്ധാത്മാവാമനസാല്വൻനേൎത്തുടൻതന്നെ
ഒയ്മ്പതാശുഗംകൊണ്ടുതാഡിച്ചാനവഖണ്ഡി
ച്ചമ്പർകോൻമകൻമകൻനൂറുനാരാചങ്ങളെ
ദൈത്യരാജോരസ്ഥലംകീറുവാൻപ്രയോഗിച്ചാ
നത്വരംസാല്വാനുജനച്ചെന്നബാണങ്ങളെ
ഒക്കവെരണ്ടായ്മുറിച്ചങ്ങുവീഴ്ത്തിനാനപ്പൊ
ളുൾക്കരുന്നിങ്കൽകോപാലുഗ്രനാംപാൎത്ഥാത്മജൻ
ചൊല്ലുക്കുടീടുംശുകക്ഷത്രങ്ങളായിക്കൊണ്ടാൻ
കയ്യുക്കുടവെച്ചിളത്തീടുന്നബാണങ്ങളെ
മേല്ക്കുമേലെയ്താനൊരുകോടിയോളവുംക്ഷണാ
ലൂക്കതേടീടുന്നവഖണ്ഡിച്ചസാല്വാനുജൻ
വിദ്ധഗാത്രന്മാരായിവിദ്രുതംരണസ്ഥലേ
രക്തസംസിക്തന്മാരായാരണ്ടുവീരന്മാരും
പുഷ്പിതങ്ങളാംകിംശുകങ്ങൾക്കുതുല്യന്മാരാ
യത്ഭുതശ്രമംപൂണ്ടുപിന്നെയുംപരസ്പരം
വർദ്ധിയ്ക്കുംവധാഗ്രഹംകൊണ്ടുസന്നാഹത്തോടും
സ്പർദ്ധിച്ചമേഘങ്ങൾതോയങ്ങളെക്കണക്കിനെ
ക്ഷിപ്രമപ്രയാസേനപെയ്യുന്നബാണങ്ങൾകൊ
ണ്ടഭ്രവുംനിറച്ചങ്ങുമണ്ടിച്ചദേവന്മാരെ
ശക്തനാംപാൎത്ഥാത്മജനെട്ടുസായകംവിട്ടു
സത്വരംദൈത്യേന്ദ്രനുള്ള ശ്വാക്കൾനാലിനേയും
സൂതകണ്ഠവുംതേരുംകേതുഖണ്ഡവുംവില്ലും
ഭൂതലേവീഴ്ത്തീടിനാനൊന്നിച്ചുഖണ്ഡിച്ചുടൻ

വിട്ടപത്തിഷുക്കൾകൊണ്ടംഗങ്ങൾതോറുംമുറി
ച്ചട്ടഹാസവുംമുഴക്കീടിനാനത്രാന്തരെ
മററൊരുതേരിൽകേറിമററൊരുധനസ്സുമായ്
മുററുമുൾക്കോപത്തോടെനേരിട്ടസാലപാന്മജൻ
കൃന്തമാക്കിനാൻബഭ്രുവാഹനൻെറതേരുംമെയ്യു
മസ്ത്രസാഹസ്രംകൊണ്ടുബഭ്രുവാഹനന്മപ്പോൾ
ക്ഷിപ്രമന്യമാംമണിസ്യന്ദനംതന്നിൽകേറി
സ്സപ്രതാപംപൂണ്ടനസാലപൻെറതേർപൊടിച്ചു
പിന്നെയുംശരംകൊണ്ടുദേഹകൃന്തനംചെയ്താ
നെന്നതിൽകയത്തോരുചണ്ഡമാംഗദായുധം
ദൈത്യപുംഗവൻപ്രക്ഷേപിച്ചുതൽപ്രഹാരംകൊ
ണ്ടത്തലാണ്ടേററംകയൽജ്ഞനാത്മജൻവീരൻ
ജൃംഭിതാടോപംതട്ടത്തീട്ടവാനാകാതമാ
റൊയ്മ്പതാസ്ത്രങ്ങളെമാൎത്തട്ടിലെയ്തീടിനാൻ
ശക്തിയോടവചെന്നകൊൾകയാൽസാലപാന്മജൻ
പൃതഥ ിയിൽപ്രമോഹിച്ചുവീണപ്പോൾസ്സരംപോലെ
പ്രദ്യുമ്നൻപ്രതാപവാനപ്പൊഴെരണ്ടംചെയ്താ
നദ്യകതനായിപ്പുറപ്പെട്ടവന്നഴററൊടെ
ബഭ്രുവാഹനനോടേററുനില്ലനില്ലെന്നുംപറ
ഞൊപ്രമത്തനായെരിഞ്ഞീരഞ്ചുബാണങ്ങളെ
തഞ്ചത്തിൽതൊട്ടത്തിട്ടമാൎത്തട്ടിൽതട്ടിയ്ക്കുവാൻ
തഞ്ചിത്തംതന്നിൽകൊതിച്ചെതങ്ങവിട്ടീടിനാൻ
വന്നണഞ്ഞീടുംമുമ്പിൽഖണ്ഡിച്ചുചിത്രാംഗദാ
നന്ദനൻധനുൎവ്വിദ്യാപാരഗൻപ്രദ്യുമ്നനെ
കോടിയിൽപരംപെയ്തബാണങ്ങൾകൊണ്ടുതന്നെ
മൂടിയില്ലാതായെന്നുതോന്നുമാറാക്കീടിനാൻ
ദീനനായ്രണ്ടാമതുംമീനകേതനൻദേഹ
ഹീനനായെന്നായങ്ങുകാണികൾക്കെല്ലാവൎക്കും
ഹന്തയാതൊരുത്തൻെറബാണമേററകംമുറി

ഞ്ഞന്ധരായകാര്യകാര്യങ്ങളെക്കണ്ടിടാതെ
ഗമ്യമാരെന്ത്രെഗോത്രജാതയുംസ്വപുത്രിയും
രമ്യമാരിവരെന്നകല്പിച്ചീവധുക്കളെ
സസ്പൃഹംഗമിയ്ക്കുന്നലോകർവട്ടയയ്ക്കുനി
ല്ലപ്പുമാനിവനരിശസ്ത്രവിജ്ഞനായഹൊ
യുദ്ധരംഗത്തിൽകത്തവ്യാന്നഭിജ്ഞനായ്ക്ഷണം
സ്തബ്ധനായ്മിഴിച്ചുനിന്നീടിനാനതിന്മദ്ധ്യേ
കീർത്തനീയനാംബഭ്രുവാഹനനതൃഗ്രങ്ങളാം
കൃത്തസായകങ്ങളെപ്പെയ്യപെയ്യവകൊണ്ടു
ദീനയായിടുംചതുരംഗപൂർണ്ണയാംപാർത്ഥ
സേനയെമുറിച്ചുവീഴ്ത്തീടിനാൻമേലെമേലെ
തൽബലപ്രയോഗംകണ്ടപ്പൊഴെരഥദ്ധ്വജ
നല്പലേക്ഷണപുത്രനജ്വലിച്ചുഴറ്റോടെ
കല്പകാവസാനേപൊഴിച്ചീടുംതീമഴകാൺകിൽ
കപ്പമേകീടുംമട്ടിൽചാപചാതുര്യംകാട്ടി
ലക്ഷണംതികഞ്ഞുള്ളതീക്ഷ്ണസായകങ്ങളെ
ലക്ഷകോടിയിൽകാളുംപെയ്തുപോക്കളുമൂടി
ബഭ്രുവാഹനൻറപടക്കൂട്ടത്തിനുണ്ടാക്കിനാ
നപ്രമേയമാംനാശമത്ഭുതംവിചാരിച്ചാൽ
വെണ്മകൂടീടുംകുടചാമരംമരുത്തുകൊ
ണ്ടംബരംതോറുംപറന്നാടീടുംകൊടിക്കൂറ
സ്യന്ദനംതടിച്ചുള്ളകേതനംചാപാദിക
ളെന്നസാധനങ്ങളുംസൂതാശ്വകണ്ഠങ്ങളും
മുത്തുമാലകൾകിരീടങ്ങൾകണ്ഡലങ്ങളും
നിസ്തുലങ്ങളാംഭടന്മാർക്കുള്ളകായങ്ങളും
ചർമ്മങ്ങൾഗാത്രങ്ങളാമായുധങ്ങളുംപല
വർമ്മജാലവുംമിന്നുംകഞ്ചുകോഷ്ണീഷങ്ങളും
അററുകൂടാതെഹരിപുത്രമാർഗ്ഗണങ്ങൾകൊ
ണ്ടററററുമേലേമേലവീണവീണുന:ക്ഷണം

രണഭൂതലംവസാകലരക്താന്ത്രമാലാ
കണപാദികൾകൊണ്ടുഘനമായതിന്മേലെ
മത്തമാതംഗങ്ങളുംകത്തിയന്മുകൾകൊണ്ടു
കൃത്തമസ്തകങ്ങളായ്ഗംഭീരനാദംതൂകി
വഭ്രമച്ചോടീകണ്ഠഘണ്ടികാഗണങ്ങളും
സുപ്രഭങ്ങളായ്പുറത്തുള്ള കംബളങ്ങളും
ഭ്രഷ്ടങ്ങളാകുംവിവിധൗവീണരപോയശങ്ങളും
നഷ്ടങ്ങളായീകണക്കെന്നിയെനരോത്തമ
മിക്കതുംവിമോഹിതന്മാരായിമററുള്ളവ
രക്കണക്കല്പംപാൎത്ഥപുത്രനാംസ്തംഭിച്ചെല്ലൊ
ഭിന്നങ്ങളാകുംമത്തഹസ്തിമസ്തകങ്ങളിൽ
നിന്നങ്ങുവീഴുംമുശധമൌക്തികവ്രജങ്ങളെ
അക്ഷികൾകൊണ്ടുകണ്ടുകൌതുകൊൽഗമത്തോടും
യക്ഷികൾകയ്യ്ക്കൊണ്ടോത്തുമാല്യങ്ങളായിക്കോൎത്തു
സ്വസ്തനങ്ങളിൽചേൎത്തുയൌവനംഫലിപ്പിച്ചു
ചിത്തമോദത്തോടാജിരംഗത്തിൽക്രുത്താടിനാർ
മേദസ്സുപോയിട്ടുള്ള ദത്ത്യേശീഷങ്ങളെ
മോദിച്ചുകയ്യ്ക്കൊണ്ടാശുശോണിതംനിറച്ചിവർ
തങ്ങളിൽപ്രക്ഷേപിച്ചുംചോരയിൽകുളക്ക്വൈ
മുങ്ങിയുംചിരിച്ചുമീക്കേളിയെചെയ്തീടിനാർ
സംഗരേചതുഷഷ്ടിയോഗിനീഗണങ്ങളും
സംഗതങ്ങളായ്ക്കളിച്ചീടിനാരാവോളവും
പുഷ്ടസന്തോഷംരക്തമാംസങ്ങളാലെകയ്യ്ക്കൊ
ണ്ടട്ടഹാസവുംപാട്ടുമാട്ടവുംക്രുട്ടീടിനാർ
ധൃഷ്ടകായന്മാരാകുംപേതാളഭൂതങ്ങളും
പുക്കപോൎക്കളംതനിൽപുഷ്കലാഘോഷംക്രുട്ടി
പച്ചയാമിറച്ചിയുംമേദസ്സുംബുഭുക്ഷകൊ
ണ്ടിച്ഛപാലാനാസികംഭക്ഷിച്ചുംമദ്ധ്യേമദ്ധ്യേ
ശോണിതംഹൃദങ്ങളിൽനിന്നുതാൻമോന്തിക്കുടി

ച്ചൂർണ്ണിതെത്രയുംകൊള്ളാമെന്നരച്ചാസ്വാദിച്ചും
വെക്കമെത്രയുംവണ്ണംവച്ചുള്ളദേഹങ്ങളി
ലൊക്കവെരക്താദിവസ്തുക്കളെപ്പൂശീടിനാർ
വന്നഭൈരവന്മാരുംവീരസംഗരെമാംസം
തിന്നുചോരയുംകുടിച്ചാരെയുംക്രൂസീടാതെ
ചിത്തവുംതെളിഞ്ഞുനമ്മളെല്ലാംപറഞ്ഞാർത്ത
നൃത്തവുംതുടങ്ങിനാരെന്നതിന്നിടകൊത്തു
ശസ്ത്രങ്ങളാകുംമർത്ത്യഹസ്ത്യശ്വാദികൾക്കുള്ള
കൃത്തങ്ങളായിക്കിടക്കുന്നമസ്തകങ്ങളെ
ഹസ്തങ്ങളാലെതിരഞ്ഞെടുത്തെത്താലിയ്ക്കുന്നാ
രക്തങ്ങളോടുംക്രീഡാകന്ദുകങ്ങളെപ്പോലെ
നോക്കിനേർക്കോരോന്നായിമേല്പോട്ടുപൊക്കിപ്പൊക്കി
യുക്തിനെപ്പരീക്ഷിപ്പാനായെറിഞ്ഞാർത്തീടിനാർ
യക്ഷന്മാർപിശാചകങ്കാളന്മാരെന്നുള്ളോരു
ദക്ഷന്മാരണഞ്ഞിട്ടുവീഭത്സമാത്സര്യത്തോടെ
ശോണിതംകുടിച്ചതിലാറാടിക്കളിച്ചിട്ടു
പാണിതാഡനത്തോടുംകാൺകിൽഭയങ്കരം
ഹസ്തിതന്മഹാകുടർമാലയുംപറിച്ചുള്ള
കൃത്തിയുംചിലർധരിച്ചാർത്തങ്ങുകൂത്താടിനാർ
ബദ്ധകൌതുകംചിലർമർത്ത്യമാനികൾക്കുള്ള
മസ്തകങ്ങളെത്തുളച്ചാന്ത്രസൂത്രത്തിൽക്കോർത്ത
ക്ഷുദ്രഘണ്ടയാമലങ്കാരമായ്ക്കാലിൽച്ചേർത്തു
രൌദ്രമാംചോടുംവെച്ചുചാടിയങ്ങാടീടിനാർ
കുംഭിജാലത്തിൽമുറിഞ്ഞുള്ള തുമ്പിക്കൈകളെ
വമ്പിശാചന്മാരെടുത്താനനങ്ങളിൽച്ചേർത്തു
മെച്ചമേറീടുംകാഹളങ്ങളെപ്പോലെയൂതി
യൊച്ചകേൾപ്പിച്ചുംകളിച്ചീടിനാരതിന്മദ്ധ്യേ
ചട്ടറവുള്ളാനച്ചെവിക്കൂട്ടത്തെയെടുത്തിട്ടു
വട്ടച്ചങ്ങിലയാക്കിക്കൊട്ടിനാരഹോചിലർ

ഒരുവൻകുറുക്കൻതിന്നിറച്ചിപോയിക്കണ്ട
കരഭത്തിൻെറകഴുത്തെടുത്തുകരത്താലെ
കുടലാംതന്ത്രികെട്ടിയതിനെവീണയാക്കി
യുടനെമീട്ടിവായിച്ചനുഗാനവുംചെയ്താൻ
ചരണംനാലുംവാലുംതലയുംപോയിട്ടുള്ള
സരസങ്ങളാംകരിതുരഗദേഹങ്ങളെ
മുതിരുംമോദാലെടുത്തവയെമൃദംഗങ്ങൾ
കെതിരാസ്വച്ചുകൊട്ടിമുദിതന്മാരായ്ചിലർ
പ്രവരരാക്ഷസന്മാരുംപാനാദിതൃപ്തന്മാരാ
യംബരാന്തരത്തോളമെത്തീടുംഘോഷംകൂട്ടി
ശംബരാന്തകൻമുറിച്ചിട്ടുമിന്നീടുംമഹാ
നിർമ്മലപ്രഭങ്ങളാംവീരമസ്തകങ്ങളെ
ക്കൈവെപറക്കിവച്ചിട്ടുകന്ദുകങ്ങളോ
ടൊക്കവെമേല്പട്ടുകിട്ടപ്പൊഴെപിടിക്കയും
കുണ്ഡലോപലക്കൂട്ടംവെട്ടിമിന്നീടുംമട്ടി
ലെണ്ണമെന്നിയെചിരംതങ്ങളിൽക്ഷേപിക്കയും
വെട്ടിയുംതദാകരാഗ്രങ്ങളിൽപിടിക്കയും
തട്ടിയുംപാദംകൊണ്ടുതാഴത്തിട്ടടിക്കയും
മററുമോരോരോവിധംക്രീഡിച്ചാരിതിൻവണ്ണം
ചുററുമേനിറഞ്ഞുകൂടീടുന്നദ്ഭുതങ്ങൾ
കണ്ണുരുട്ടിയുംനാക്കുനീട്ടിയുംമാംസാദിക
ളുണ്ണുവാനേറവുംകൊതികാട്ടിയുംകൂടക്കൂടെ
ചുണ്ടുകളകത്തിയുംദംഷ്ട്രയൊക്കവെകാട്ടി
ക്കൊണ്ടുതാനിളിച്ചുമാത്തോടിയുംകൂത്താടിയും
തള്ളിയുംതമ്മിൽതമ്മിൽതല്ലിയുംപാട്ടുംപാടി
ത്തുള്ളിയുംകൂട്ടംകൂടിച്ചാടിയുംചാഞ്ചാടിയും
വർദ്ധിച്ചകോലാഹലംചിന്തിച്ചാലനന്തമീ
യുദ്ധത്തിൻമഹത്വമോർത്തീടുകിൽഭയങ്കരം
മന്മഥൻമഹാരഥന്തേത്തുടിക്കിൽസൈന്യം

സമ്മഥിച്ചുമൎത്തിനാനദ്രിക്കുതോറുംബലാൽ
കുന്തളക്കരിഞ്ചെണ്ടിമാലചേൎന്നുണ്ടായ്‌രക്ത
പന്തരംഗിണിയതിൽമുങ്ങുമാനകൾപോലും
തെല്ലുമേകാണപ്പെട്ടന്നില്ലഗാധത്വംകൊണ്ടു
ചൊല്ലുവാനുണ്ടോപിന്നെമൎത്ത്യന്മാരുടെകഥാ
ധരണീതലംതന്നിലതിവയ്മ്പേറുന്നവൈ
തരണീനദീയിതെന്നറികധരാപതെ
തന്നടീതീരെകുണപങ്ങളെവലിച്ചിഴ
ച്ചാനയിച്ചീടുംശ്വാപദങ്ങളാവോളവും
വീണുകണ്ടീടുംകുടൎമാലയെക്കടിച്ചുതി
ന്നുണ്ണുനന്നായെന്നാൎത്തസന്തോഷമാൎത്തീടിനാർ
പലലമാകുംപങ്കംനൃകപാലങ്ങളാകും
പലനവ്യോപലങ്ങളിവകൊണ്ടതിൻതീരെ
വലിയദുൎഗ്ഗമാകുംമതിലുണ്ടിതിൽചേൎന്നി
ട്ടലിയുംമനസ്സോടുംപലഭൈരവാദികൾ
ബലശാലികൾവീഴുംഗജവാജികൾക്കുള്ള
തലകൾകൊണ്ടുതമ്മിൽകലഹത്തോടുംകൂടി
കളിയാടിനാർമദിച്ചുലറിരക്താംബുവിൽ
കുളിയുംകഴിച്ചുകൊണ്ടിളിയുംമുഖംകാട്ടി
ഭൂതനാഥനാംഹരൻകല്പാന്തകാലത്തിങ്കൽ
ഭൂതസംഹാരംചെയ്യുംവണ്ണമെകൃഷ്ണാത്മജൻ
ഭീതിയാംവണ്ണംബഭ്രുവാഹാദിസൈന്യങ്ങളെ
ഭൂതിയെന്നപോലാക്കിയാത്മപൌരുഷംകാട്ടി
കേളിയാടിനാനല്പംനേരമിക്കളികണ്ടു
കാളിയാവേഗത്തോടുംപാണ്ഡവീമഹാബലി
ദന്ദശൂകോദ്ര്യൽകോപദീപ്തനായൊരുസിംഹ
മെന്നപോലെത്രത്തനേകായിരംബാണങ്ങളെ
വിട്ടയച്ചവകൊണ്ടുകൃഷ്ണപുത്രനെമറ
ച്ചിട്ടതിദ്രുതംനല്ലസൂതാശ്വങ്ങളെക്കൊന്നു

സ്യന്ദനത്തേയുംപൊടിച്ചങ്ങിനെമോഹിപ്പിച്ചു
മന്നിടത്തിങ്കൽതന്നെവീഴ്ത്തിനാൻമഹാദ്ഭുതം
ഒട്ടുനേരംകൊണ്ടേററംമോഹവുംതെളിഞ്ഞേററു
തട്ടുകെടുണ്ടായെന്നവന്നോരുന്നാണംതീൎപ്പാൻ
മററൊരുതേരിൽകേറിനേരിട്ടാൻപാൎത്ഥാത്മജ
നൊററബാണംകൊണ്ടതുപൊട്ടിച്ചുവീഴിക്കയാൽ
മററൊന്നിലേറികൃഷ്ണപുത്രനായതുംബലാൽ
തെററന്നന്ററായ്നുറുക്കീടിനാൻപാൎത്ഥാത്മജൻ
ഭിന്നമായേവംപാൎത്ഥപുത്രനാൽവിരഞ്ജോ
നന്ദനൻതനിക്കൊരുവിംശതിയോളംരഥം
എന്നതിൽകൃഷ്ണാത്മജൻവിസ്മയിച്ചകക്കാമ്പി
ലുന്നതിയ്ക്കായിട്ടുള്ളകൌശലംവിചാരിച്ചു
വളൎന്നകോപംകൊണ്ടുചുവന്നനേത്രങ്ങളും
വളഞ്ഞുപിരിഞ്ഞുള്ളപിരിയങ്ങളുംപൂണ്ടു
ദന്തദംശനംചെയ്തുദശനംചെയ്യുന്നാവ
ക്കന്തകൻതാനെന്നപോലാത്തെരിഞ്ഞെത്രയുടൻ
കാളകൂടത്തെക്കാളുംകാളുന്നതീക്ഷ്ണജ്വാലാ
മേളഭീഷണങ്ങളായുള്ളോരുബാണങ്ങളെ
മേല്ക്കുമേൽതൊടുത്തെത്തുസാശപസൂതമാംതേരു
മുക്കതേടീടുംശരംപെയ്യുന്നവില്ലുംക്രൂടി
പൊട്ടിച്ചുപാൎത്ഥാത്മജൻതന്നെയുംവീഴ്ത്തിമഹാ
രുഷ്ടതപംകലൎന്നുള്ളബഭ്രുവാഹനൻക്ഷണാൽ
മററകണ്ടൊരുതേരിലേറിനാനതുമപ്പൊ
ളററുവീണീടുംവണ്ണംഖണ്ഡിച്ചാൻകൃഷ്ണാത്മജൻ
വന്നവേഗത്തോടവൻപിന്നെയുമൊരുചാരു
സ്യന്ദനംതന്നിൽകേറിനേരിട്ടാനതുമപ്പോൾ
ഛിന്നമാക്കിനാനതിവൎണ്ണമെശതംരഥം
ഭിന്നമായ്മേലെമേലെവീണതദ്രണാങ്കണം
കണ്ടുപോലേററംചൊടിയെങ്കിലുംപാൎത്ഥാത്മജൻ

നിന്നുനിശ്ചലംമഹാപൌരുഷോത്സാഹത്തോടെ
പിന്നടങ്ങീലാന്തുററൊന്നാമതായീട്ടുംനല്ല
നയ്യുതേടീട്ടംമണിസ്യന്ദനംതന്നിൽകേറി
സവ്വഭാസുരശക്തിസാരങ്ങളോട്ടുംകല
ന്നൌവ്വപാവകജ്വാലയെന്നപോലെരിഞ്ഞേററു
തങ്കരത്തിങ്കൽധരിച്ചെത്രയുംവിളങ്ങുന്ന
തങ്കരത്താലങ്കാരധന്യമാംധനസ്സതിൽ
നിഷ്ഠുരങ്ങളാംപൃഷൽക്കങ്ങളെസ്സന്ധിപ്പിച്ച
വിട്ടുരമ്യമാംരഥംരഥ്യസൂതന്മാരോട്ടം
പൊട്ടിച്ചുധൂളിപ്പിക്കകാരണംപ്രദ്യുമ്നനം
പെട്ടന്നപാരിൽചാടിപാരിച്ചവേഗത്തോടെ
ശക്തിയോടൊരുഗദകയ്യിൽക്കൊണ്ടൊന്നെറിഞ്ഞതത
ങ്ങെത്തിയേററീട്ടംമുമ്പിൽബഭ്രുവാഹനൻവീരൻ
മൂന്നമ്പിനാലെഗദാദണ്ഡഖണ്ഡനംചെയ്തു
മാന്ദ്യംവിട്ടഞ്ചുബാണംകൊണ്ടൊന്നുതാഡിയ്ക്കയാൽ
ആത്തനായനായാസംരുഗ്മിണീകമാരനു
മാത്തപൌരുഷങ്ങളാമാശുഗങ്ങളെത്തുകി
പാത്ഥനന്ദനനെയുംതാഡിച്ചപാത്താലേവം
പേത്തസാമത്ഥ്യംകൊണ്ടുഭേദംവിട്ടിവർതമ്മിൽ
കാണിച്ചവീയ്യംമഹാവിസ്മയപ്രദംതന്നെ
കാണുന്നലോകക്കെന്നല്ലാതെന്തുചൊല്ലീടേണ്ടു
ശസ്ത്രാസ്ത്രവിദ്യാസിന്ധുപാരഗന്മാരുംസവ്വ
ഭദ്രാത്ഥപാത്രങ്ങളുംശൂരാദിശൂരന്മാരും
ശങ്കയില്ലിവർതന്നെപക്ഷിതുല്യന്മാർനഭ
സ്സിങ്കലുംപ്രാപിച്ചവർചെയ്തുസംഗരത്താലെ
തൽപ്രദേശവുംബാണപൂരിതംഗതാമര
മിപ്രകാരമാംയുദ്ധംദുർല്ലഭംരോമാഞ്ചദം
കടകങ്ങളോടൊന്നിച്ചിഷുവഷങ്ങൾകൊണ്ടീ
യടലിൽഭിന്നന്മാരായരിയഭ്രട്ടത്തുകൾ

മലകൾപോലെധാതുരാഗവാഹികളായി
തലകൾമുറിഞ്ഞിഹഗതമാനന്മാരായീ
വിഗതശ്രീകളായിട്ടസുനാശവുംപൂണ്ടു
വികൃതന്മാരായതിന്നവധിയില്ലയല്ലോ
ക്ഷിതിമണ്ഡലംതന്നിലധികംശിരസ്സുകൾ
പതിതങ്ങളായ്മുറിഞ്ഞതിനില്ലല്ലോതുക
ആയുധങ്ങളുംകയ്ക്കൊണ്ടുഗ്രങ്ങളായുള്ളനേ
കായിരംകബന്ധങ്ങളുത്ഥിതങ്ങളായഹോ
രതിസംഗരെനിജരമണീനഖങ്ങൾകൊ
ണ്ടതിഭിന്നത്വംവരുന്നതിന്നെദേഹങ്ങളിൽ
കരുതുന്നില്ലദുഃഖപ്രദമായതുപോലെ
പൊരുതുംവീരന്മാരായശരീരണാന്തരെ
വളരുംശരാഗ്രജവ്യഥയെസഹിയ്ക്കുന്ന
തളരുന്നില്ലേതുമുൾത്തളിരേതൊഴുങ്ങനാം
ഒപ്പമീവണ്ണംരണംചെയ്യുന്നിന്നീടുന്നാളി
ലല്പമൊന്നിളപ്പെട്ടരുഗ്മിണീതനുജനെ
ധിക്കരിച്ചതിക്രമിച്ചെത്രയുംമദിച്ചുള്ള
ദിക്കരിശ്രേഷ്ഠൻകണക്കർജ്ജുനാത്മജൻബലി
ഒന്നിളകിനാൻപാർത്ഥസൈന്യമായതിൽകേറി
ച്ചെന്നിളയ്ക്കാതെഘോരനാരാചവർഷംചെയ്തു
വങ്കരിശ്രേഷ്ഠന്മാരെപ്പൃഷ്ഠവാസികളോടും
ശൃംഖലാങ്കുശഘണ്ടാകംബളാദികളോടും
പിളർത്തുപിളർത്തുടൽനിലത്തുവീഴ്ത്തിവീഴ്ത്തി
വളർത്തുശവങ്ങളെയൊഴുക്കിരക്താഴിയിൽ
കലക്കിരഥങ്ങളെനുറുക്കീകാലാൾകളെ
കുലുക്കീവീഴിച്ചേററമൊടുക്കീഹയങ്ങളെ
കുഴക്കീവീരന്മാരെമടക്കീസിംഹനാദം
മുഴക്കീമോഹംചേർത്തുപടയ്ക്കുമഹാബലി
ബഭ്രുവാഹാസ്ത്രംലക്ഷ്യമൊക്കവെപിളർന്നീടും

സപ്രവേഗമായ്പാഞ്ഞുഭൂമിയുംപിളൎന്നു
കാട്ടുതീകത്തീടുമ്പോളേതേതുദിക്കിൽത്തൃണ
കൂട്ടമൊത്തിണങ്ങിനില്ക്കുന്നതാംസ്ഥലംതോറും
എത്തിയെങ്ങിനെകടുജ്വാലനാംദാവാനലൻ
കത്തിവൎദ്ധിച്ചിട്ടവഭസ്മങ്ങളാക്കീടുന്നു
എന്നപോലിവനുള്ളബാണവുംസൈന്യങ്ങളിൽ
ചെന്നുവീണെല്ലാംദഹിച്ചീടുന്നുദയാഹീനം
ഏവമീയൊരുത്തനാൽഗ്രസ്തമായ്ക്കത്തായ
ദേവരാജൻറസുതനുള്ളവമ്പടയെല്ലാം
വീണുപോയനേകംപേരങ്ങിനെരണാങ്കണെ
കാണുകിൽപരംചിത്രമായതെന്നറിഞ്ഞാലും
ഖഡ്ഗധാരികൾപരിഘായുധംകയ്ക്കൊണ്ടവർ
സൽഗദാധരർകരപത്രപാണികൾപലർ
ശൂലപാണികൾശക്തിപാണികളേറ്റംഭിണ്ഡി
പാലപാണികൾകുഠാരായുധംധരിച്ചവർ
പട്ടിശംഭൃശംമിന്നുമങ്കുശംപാശംമുസലം
യഷ്ടിയെന്നിവകയ്ക്കൊണ്ടുള്ളവർധനുഷ്കന്മാർ
കൌന്തികന്മാരായവർവാള്യപാണികൾവൈജ
യന്തികന്മാരെന്നിവരേവരുംമേലെമേലെ
പതനംചെയ്തുചത്തുംപലർചത്തീടാതേറ്റം
കദനംതേടുന്നതുംസകലംകാണായപ്പോൾ
ഒട്ടുമേസഹിയ്ക്കായ്കകൊണ്ടുസങ്കടപ്പെട്ടു
പൊട്ടുമാശയംപൂണ്ടുഹംസകേതനൻനൃപൻ
ശത്രുസൂദനൻമഹാശക്തനുത്തമൻമഹാ
നസ്ത്രകോവിദൻവീരൻഗോവിന്ദഭക്തൻധീരൻ
ഹന്തഞാനിതുംകണ്ടുനില്പതെന്തൊരുന്നില്ലാ
ഞന്ധകാദീശൻദേവൻദേവകീതിരുമകൻ
ഭക്തവത്സലൻജഗൽബന്ധുബന്ധുരശീലൻ
മുഗ്ദ്ധമോഹനലീലൻകാൎവ്വൎണ്ണൻതിരുവടി

എത്രയുംസഹായിച്ചുരക്ഷിയ്ക്കുന്നാരൾചെയ്തു
മിത്രമായെഴുംപൃഥാപുത്രനാംകിരീടിയെ
എങ്കിലല്ലയൊയഥാവിശപാസമേല്പിച്ചാൻ
ശങ്കയെന്നിയെതെളിഞ്ഞങ്ങുതാനെഴുന്നെള്ളി
സ്വസ്ഥതയ്ക്കൊരുപാത്രമല്ലഞാനിതുമൂല
മിത്ഥമെല്ലാമെനിയ്ക്കുചെയ്തതുമുദ്യോഗത്തോടെ
മാരുതൻനടുങ്ങുന്നവണ്ണമെതനിയ്ക്കുള്ള
തേരതുംതെളിയ്ക്കുന്നതാനടൻനടത്തിച്ചു
സിംഹഗർജ്ജനംചെയ്തുധീരഭാവത്തോടൊരു
സിംഹമെന്നതുപോലെവിക്രമിച്ചെത്തുത്താൻ
വിസ്താരഘോഷംചേർത്തവില്ലതിൽതൊടുത്താശു
മുപ്പാരുംമൂടിയ്ക്കുന്നമൂർച്ചയുള്ളസ്ത്രങ്ങളെ
വിട്ടയച്ചവകൊണ്ടുബദ്ധവാഹനൻതനി
യ്ക്കൊട്ടുഴലുണ്ടാക്കിയെന്നല്ലതസ്യതൻതന്നെ
മസ്തകംമുറിച്ചങ്ങുവീഴ്ത്തിയെന്നതുമൂല
മസ്ത്രവിത്രാസംകയ്ക്കൊണ്ടാശുതേർതുരംഗങ്ങൾ
സത്വരംരഥത്തെയുംതങ്ങളെവലിച്ചുംകൊ
ണ്ടോത്തടിക്കിനമണ്ടിപ്പോയകന്നതുകണ്ടു
വിദ്രുതംകടന്നങ്ങുവീരനാംഹംസദ്ധ്വജൻ
കദ്രുതന്നപത്യങ്ങളെന്നുതോന്നീടുംവണ്ണം
ചീറിയങ്ങെരിഞ്ഞുചെല്ലുന്നമാർഗ്ഗണങ്ങളെ
മാരിയെന്നതുപോലെമേല്ക്കുമേൽതൊടുത്തെയ്തു
താർകളെന്നതുപോലെചാരുകേതനങ്ങളാം
തേർകളുംകുടകൊടിക്കുറചാമരങ്ങളും
പൊന്മണികിരീടകേയൂരകുണ്ഡലങ്ങളും
വർമ്മകഞ്ചുകോഷ്ണീഷശീർഷണ്യജാലങ്ങളും
വെണ്മതേടീടുംമററുവസ്ത്രഭൂഷണങ്ങളു
മെണ്മനിയ്ക്കാപ്പംഖണ്ഡിച്ചങ്ങുധൂളിപ്പിയ്ക്കയും
വില്ലന്മാർതേരാളികളെത്രയുംബലംപൂണ്ട

മല്ലന്മാർകുതിരക്കാരാനക്കാരിവരേയും
പിന്നെയുംപലമട്ടിലായുധങ്ങളുമേന്തി
നിന്നയോധന്മാരെയുമൊക്കവെതെരുതെരെ
പത്രികൾക്കിരയാക്കിനീളവെപരന്നുള്ള
പത്തികളോടുകൂടെവീഴ്ത്തിയുംനിരക്കവെ
മത്തമാംമഹാഗജക്കൂട്ടത്തിൽമഹാഗണ്ഡ
മദ്ധ്യസീമനിദാനനിൎഘ്വാണരന്ധ്രങ്ങളെ
എത്രയുംമൂനകൂത്തസായകങ്ങളെക്കൊണ്ടു
വിസ്തരിപ്പിച്ചിട്ടേററംരക്തത്തെച്ചാടിയ്ക്കയാൽ
ചീത്തവേദനകൊണ്ടുപേപിടിച്ചവയെല്ലാ
മാത്തമാംമനസ്സോടുംഗംഭീരശബ്ദംതൂകി
മസ്തകങ്ങളുംമഹീചക്രവുംകലുക്കിക്കൊ
ണ്ടത്തലാൎന്നോട്ടംവിധൌകണ്ടുക്രന്ദനംചെയ്തു
നീലപൎവ്വതങ്ങളെപ്പോലെയങ്ങിനെമേല്ക്കു
മേലഹോപതിപ്പിച്ചുനിഷ്കൃപംമുടിയ്ക്കയും
സൈന്ധവങ്ങളെയെല്ലാംകയ്യുകാലിവമുമ്പിൽ
ക്രന്ദനംചെയ്യിട്ടതിൻവണ്ണമെവധിയ്ക്കയും
എന്തിന്നപാരംപറഞ്ഞീടുന്നതേവംനയ്യ
ചിന്തുനാദോൎവ്വിക്രമംകൊണ്ടൊരുനൊടിയ്ക്കുള്ളിൽ
പ്രേതശോണിതപൂരംകൊണ്ടുതാനമർചെയ്യും
ഭൂതലംസമസ്തവുംപൂൎണ്ണമായീടുംവണ്ണം
ഏകമാമക്ഷൌഹിണീസേനയെക്കലചെയ്തു
നാകസീമനിവാഴുംകാമിനീജനങ്ങൾക്കും
കാളീകൂളികളുഗൃദ്ധ്രകാകന്മാർകൾക്കു
രാളികളിവയ്ക്കുമൊരുതൃപ്തിയെച്ചെയ്യുംവിധൌ
വിഭ്രമംകലൎന്നുള്ളബഭ്രുവാഹനന്താന
മൊപ്രവേഗത്തോടൊരുസാരനാംസൂതൻതന്നാ
ക്കോററിയങ്ങിനെകേടററുള്ളതന്നുടെതേരും
കാററിനേക്കാളുംവേഗത്തോടുടൻനടത്തിച്ചു

ശക്തനാംഹംസധ്വജൻതന്നുരോഭാഗംപുക്ക
ശത്രുഭാവംകൊണ്ടതിക്രുദ്ധനായെത്രത്താശു
ശസ്തമാംചാപംകുലച്ചസ്തസന്ദേഹംമൌവ്വീ
ശബ്ദവുംമുഴക്കിയുഗ്രങ്ങളാംശരങ്ങളെ
വിദ്രുതംതൊട്ടത്തെയ്തുശത്രുമുക്തമാസ്ത്രങ്ങ
ളസ്ത്രമെപ്പേരുംമുറിച്ചങ്ങുവിട്ടനന്തരം
മുമ്പിലേക്കാളുംവളൎന്നുള്ളവൈശേഷ്യത്തോട്ട
മൊയ്മ്പതാശുഗമാശുവിട്ടയച്ചവചെന്നു
സത്വരംഹംസധ്വജൻതന്റെകാർമുകത്തേയും
സുധ്വജത്തേയുംസൂതരത്ന്യങ്ങളോട്ടുംകൂടി
സ്യന്ദനത്തേയുംനല്ലമാറിടത്തേയുമൊപ്പം
ഛിന്നമാക്കിയശേഷംഖിന്നനായ്ഹംസധ്വജൻ
വന്നവേദനയോട്ടാമന്ദനായ്മോഹിച്ചുവി
ഛിന്നമൂലമാംമരംപോലെവീണപ്പോയഹൊ
അനന്തരംസുവേഗനെന്നുള്ളവൻമഹാബല
നന്ന്യൂനവേഗത്തോട്ടുംബഭ്രുവാഹനെനോക്കി
വാതസന്നിഭംനിജസ്യന്ദനംനടത്തിച്ചു
വീതസന്ദേഹംചെന്നുനേൎത്തുവിക്രമത്തോടെ
മോടിയേറീട്ടുംബാണകോടിയെപ്രയോഗിച്ചു
മൂടിയപ്പോറവമാത്തിചേൎക്കയാൽപാൎത്ഥാത്മജൻ
പ്രത്യസ്ത്രജാലംപ്രയോഗിച്ചുതൽബാണവ്രജം
വിധ്വസ്തമാക്കിപ്പിന്നെവിശേഷവേഗത്തോടെ
രുഷ്ടനായൊരുകൂൎത്തബാണംകൊണ്ടതിവീൎയ്യ
ഋഷ്ടനാംസുവേഗൻ്റെചാപവുംമുറിച്ചുടൻ
സൂതപൂൎവ്വകംതുരഗങ്ങളെക്കുലചെയ്തു
ഭൂതലേപതിപ്പിച്ചുതേരതുംപൊടിച്ചാശു
ശസ്ത്രയോടവൻതന്നെഖണ്ഡിച്ചുകടുംചോര
കൊണ്ടണിഞ്ഞേതറ്റംമോഹിപ്പിച്ചങ്ങുവീഴ്ത്തീടിനാൻ
തത്താതനാകുംയൌവനാശ്വനന്നേരംവന്നൊ

തൽതാപമോടുംപൊറുക്കായ്കയാൽ പുറപ്പെട്ടു
നിസ്തുല്യകോപംകൊണ്ടുനേത്രവുംചുവപ്പിച്ചു
കത്തുന്നതേജസ്സോടുംപാൎത്ഥപുത്രനെനോക്കി
തേരുമങ്ങോടിച്ചവൻതമ്പുരോഭാഗംപുക്കു
ചാരുവാംചാപംകുലച്ചുള്ള ചാതുൎയ്യംകാട്ടി
നല്ലസായകങ്ങളെസത്വരംതിരഞ്ഞെടു
ത്തല്ലലെന്നിയെചൊരിഞ്ഞീടിനാനവയെല്ലാം
കല്യനാംകിരീടിതൻപുത്രനുംതടുത്തിട്ടു
ശല്യസഞ്ചയംപ്രയോഗിച്ചെന്നതാഡിക്കയാൽ
തങ്കളേബരംതുളഞ്ഞേററമുണ്ടാകുംരക്ത
ത്തിങ്കലാറാടിത്തളൎന്നേററവേദനയോടും
തേൎത്തടംതന്നിൽപതിച്ചാൎത്തനായ്മോഹിക്കയാ
ലാൎത്തസന്നാഹംനീലകേതുവാംമഹീപാലൻ
പാൎത്ഥനിൎക്കുന്നീലെന്നുതേരുമായ്ചാടിച്ചെന്നു
നേൎത്തുനീകളിച്ചതുപോരുമീക്ഷണംനിന്നെ
വീഴ്ത്തുവൻബാണംകൊണ്ടുഞാനിങ്ങുകണ്ടാലുമെ
ന്നാൎത്തുപൌരുഷംപറഞ്ഞാത്മകാൎമ്മുകംപൊക്കി
ബാണസന്ധാനംചെയ്തീടുന്നതിന്മദ്ധ്യേഗത
ക്ഷീണനായ്ക്കൂടുത്തുള്ള രുഗ്മിണീതനൂജനും
ക്രോധദീപ്തനായുള്ള ദൈത്യനാഥനുംഹംസ
കേതനക്ഷിതീന്ദ്രനുംതത്സുതന്മാരുംതഥാ
ഖേദഹീനനായുള്ളയൌവനാശ്വോൎവ്വീന്ദ്രനും
യോധവീരനാംശിനിപുത്രനുംഹാൎദ്ദിക്യനും
സിദ്ധനായുള്ളോരനിരുദ്ധനുംപ്രവീരനും
ബദ്ധനായുഴന്നോററരൌദ്രനാംസുവേഗനും
ശക്തനായീടുംമേഘവൎണ്ണനുംകൂടിച്ചേൎന്നു
യുക്തമേവൎക്കുംനിജത്രാണമെന്നുറപ്പിച്ചു
നമ്മളെല്ലാരുംകൂടിയെങ്കിലുംപാൎക്കാതിവൻ
തന്മദംകുറയ്ക്കേണമെന്നുനിൎണ്ണയംചെയ്തു

സ്യന്ദനസ്ഥിതന്മാരായേവരും നേരിട്ടങ്ങ
നിന്നാനന്തരം നാനാദീപ്തസായകങ്ങളെ
സന്ധിപ്പിച്ചൊപ്പംബഭ്രുവാഹനാമൊരുത്തനെ
ച്ചിന്തിച്ചവണ്ണംമടക്കീടുവാൻവലിച്ചെയ്തു
മസ്തകംലക്ഷീകരിച്ചീടിനാനേകൻപര
ന്നത്തമംഗളസ്ഥലമന്യൻമാൎത്തടംപരൻ
ഹസ്തമംഘ്രിയെപ്പരമന്യന്മാർവില്ലുംതേരു
മിത്തരംയഥാബലംതാഡിച്ചാരെല്ലാവരും
ഒന്നുടൻപൊട്ടിച്ചിരിച്ചപ്പൊഴേ ചിത്രാംഗദാ
നന്ദനൻഭയപ്പെടാതത്ഭുതംസ്വശിക്ഷയാ
വന്നണഞ്ഞീടുംബാണസഞ്ചയംമുറിച്ചങ്ങു
മന്നിടംതന്നിൽപതിപ്പിച്ചുപാടവത്തോടെ
ഛത്രചാമരപ്രൌഢമത്തസാമജാശ്വങ്ങളും
വസ്ത്രമുഖ്യാലങ്കാരചാപങ്ങളീവസ്തുക്കൾ
ഒക്കവെനശിപ്പിച്ചുതോല്പിച്ചനേരംനേരെ
നില്ക്കുവാനാകെന്നുഴന്നീടുമീവീരന്മാരിൽ
മെയ്യുഞ്ഞുമാറുള്ളഗ്രതീക്ഷ്ണടാവത്തോടൊക്ക
മയ്യഞ്ചുബാണംവീതമേല്പിച്ചാനതേററവർ
കൃത്താഃദഹന്മാരായിട്ടാനനംശുഷ്കിച്ചവ
രുത്ഥമായൊലിയ്ക്കുന്നോരരുതമരക്തത്തെത്തന്നെ
അദ്ധ്വരത്തിങ്കൽസോമപാനംപോലേററംകുടി
ച്ചത്തലോദകംപകച്ചോടിനിശ്വസിച്ചയ്യോ
വേദനാമയന്മാരായാമയംതേടിക്കൊണ്ടു
ചേതനാവിഹീനന്മാരായങ്ങുവീണീടിനാർ
മററുസൈനികന്മാരുമോടിനാർഭയപ്പെട്ടു
തെററുമിട്ടിശിനിന്നാലെന്തുറച്ചൊളിയ്ക്കുവാൻ
കുടലുംപണ്ടങ്ങളുമടലിൽപോയുള്ളൊരു
തടിയൻഗജത്തിനുള്ളടുവിൽചെന്നിട്ടേകൻ
ജഠരത്തിനകലുള്ളിൽകയറിസ്സുഖമിങ്ങി

ല്ലിടരെ നാകക്കാമ്പിൽകരുത്തുംശാന്തരെ
ദുർദ്ദശാവശാലങ്ങുചെന്നവയ്മ്പേറുംരണ്ടു
നിർദ്ദയസ്വഭാവങ്ങളായുള്ള ചെന്നായകൾ
തിന്മാനല്ലൊരുവകയെന്തെന്നുനോക്കിടുമ്പോ
ളമ്മാറുപേടിച്ചൊളിച്ചുള്ള മർത്ത്യനെക്കണ്ടു
ചെന്നായരണ്ടുംക്രൂടിയങ്ങോട്ടുചാടിക്കേറി
ച്ചെന്നായമട്ടിൽകടിച്ചങ്ങിനെവലിച്ചുടൻ
അങ്ങിനെപുറത്തേയ്ക്കിട്ടുക്ഷിരണ്ടുമേപൊട്ടി
ച്ചിംഗിതംപോലെദന്തവജ്രങ്ങൾകൊണ്ടുതന്നെ
ഹൃത്തടംപിളർത്തിട്ടുമേല്പട്ടുചാടുംചുട്ട
രക്തവുംകുടിച്ചാർദ്രമാംസഭക്തിയുംചെയ്തു
എന്നപോലരിഭാസ്സനായമറ്റൊരുത്തനെ
ത്തിന്നുവാൻകുറുക്കന്മാർകൊണ്ടുചെന്നനന്തരം
കുങ്കുമംതേച്ചിട്ടവന്നുള്ളരസ്ഥലംരാഗ
സങ്കുലംനഖാഗ്രങ്ങൾകൊണ്ടുകീറീട്ടന്നത്തു
കണ്ടൊരപ്സരസ്സുടൻദിവ്യമൂർത്തിയേയുംകൈ
ക്കൊണ്ടുനാകത്തിൽകേറുംവീരനാമവന്തന്നെ
തന്നുടെവിമാനത്തിലേററിമാലയുംഗളം
തന്നിലിട്ടവൾതന്റെറജീവിതേശ്വരനാക്കി
മന്ദഹാസവുംപൊഴിച്ചിത്തരംചൊല്ലീടിനാ
ളൊന്നുകണ്ടാലുംഭവാനത്തമാക്കുതെപതെ
ദ്വൽകളേബരംപരംമുഖ്യമാംരണാജിരെ
നിഷ്കൃപംകളഞ്ഞതുകയ്ക്കൊണ്ടുഗോമായുക്കൾ
മന്നിലിട്ടിതാമഥിച്ചീടുന്നുവക്ഷസ്സുട
മെന്നിതിന്നാലോകനംചെയ്കയാൽമടിയ്ക്കാതെ
മുത്തണഞ്ഞീടുംവിധമദ്യമേകനത്തുള്ള
മുത്തണിസ്തനദ്വയംകൊണ്ടുഞാൻഗാഢംഗാഢം
മർദ്ദനംചെയ്തീടുവനസ്ഥലേമഹാവീര
നിർദ്ദയംതന്നെതത്രഷ്ട്ടത്തിനിയ്ക്കറിഞ്ഞാലും

ഭംഗിയോടേവംപറഞ്ഞങ്ങിനെഗാന്ധാരി
ഷംഗവുംചെയ്തിട്ടവനേവമാനന്ദംനൽകി
മറെറാരുവീരൻനിശിതൻകളത്രവുമാകൽ
കററമറെറാരുപോരിൽകോപിഷ്ഠനായശത്രു
ശസ്ത്രംകൊണ്ടങ്ങുവീണുചത്തുനാകത്തിൽചെന്നു
വിദ്രുതംചേൎന്നപ്പോരമൃയാംസുരസ്ത്രീയും
ദംശിച്ചുപൊട്ടിച്ചുദന്താംബരംധരിച്ചവൻ
ദർശിയ്ക്കിലേററംദിവ്യവിഗ്രഹംകയ്ക്കൊണ്ടവൻ
തങ്കലങ്ങിനെമൃസവട്ടമുത്തുവിച്ചുള്ള
സങ്കടംപ്രാപിച്ചിട്ടസാന്ദ്രസന്തോഷംപൂണ്ടാൻ
മാനനീയനാമൊരുമാനവൻമനോജ്ഞനാ
മാനതൻപുറത്തിരുന്നാഹവംസാധിച്ചവൻ
പ്രാണഹീനനായേററംശോണിതാക്തനായങ്ങു
വീണുപോകാതെതൂങ്ങിയാടീടുന്നൊരുമെയ്യും
സ്വർഗ്ഗലോകത്തിൽചെന്നുപുക്കപ്പോൾസുരസ്ത്രീകൾ
സല്ക്കരിച്ചേററംരക്തചന്ദനച്ചാറുംതേച്ചു
വിസ്തരിച്ചലങ്കരിപ്പിച്ചുവിഭ്രമത്തോടും
സ്വസ്ഥനങ്ങളാംഹസ്തികംഭങ്ങൾതോറുംചേൎത്തു
പൊന്നുഴിഞ്ഞാലപ്പടിതന്നിൽവച്ചാടിയ്ക്കുന്നു
തന്നുടെരണ്ടാമതായുള്ളദിവ്യമാംമെയ്യും
കണ്ടറിഞ്ഞാനന്ദിച്ചാനന്യനാമൊരുയോദ്ധാ
വിണ്ടലെനിയെയുദ്ധംചെയ്തുചത്തവൻപിന്നെ
ചെന്നുനാകത്തിൽദിവ്യവിഗ്രഹത്തോടുംതദാ
വന്നുസല്ക്കരിച്ചദിവ്യാംഗനാജനംമുദാ
തൊട്ടുസംശയിയ്ക്കാതെനിഷ്കൃപംസ്വകണ്ഠത്തി
ലിട്ടുടൻമുറുക്കിയബാഹുപാശത്തിൽപെട്ടു
യുദ്ധത്തിൽവച്ചിട്ടേററഘോരദംഷ്ട്രാശങ്ങളെ
ചിത്തത്തിലേററംചിന്തിച്ചത്ഭുതംപൂണ്ടീടിനാൻ
ധന്യൻമറെറാരുഭടൻജീവിതംവെടിഞ്ഞുചെ

തന്യംപൂണ്ടുടൻനാകസ്ത്രീകൾക്കുകാന്തനായി
മന്നിടത്തിങ്കൽപതിച്ചങ്ങിനെകിടക്കുന്ന
തന്നുടെശവമായിട്ടുള്ളോരുദേഹത്തിങ്കൽ
കുംഭിതൻതുമ്പിക്കയ്യിൻതുമ്പത്തുനിന്നേറ്റം
സമ്പതിച്ചീടുംപയോവൃന്ദവർഷവുംപിന്നെ
ചൊല്ലെഴുംവിമാനസ്ഥമായുള്ളമെയ്യിൽപ്രൌഢ
വല്ലഭാമുഖാബ്ജത്തിൽനിന്നുസൌരഭ്യത്തോടെ
പതനംചെയ്യുംനവ്യമദഗണ്ഡൂഷദിവ്യാ
മൃതവർഷവുംകണ്ടുപൃഥുവാംഹർഷംപൂണ്ടാൻ
തംവിധംവിശിഷ്ടമായുള്ളസംഗരംചെയ്തു
ള്ളാവിദഗ്ദ്ധനാംബഭ്രുവാഹനൻഹനിക്കയാൽ
വന്നവൈകല്യംകൊണ്ടുവീണുചാകാതെകിട
ക്കുന്നപാർത്ഥന്റെചതുരംഗമാംസൈന്യത്തിനെ
കയ്ക്കൊണ്ടുകാത്താൻതന്റെയെന്നപോലേറ്റംമോഹ
മൂൾകൊണ്ടുവീണിട്ടുള്ളസർപ്പവീരന്മാരേയും
പട്ടുചാമരംമണിച്ഛത്രങ്ങൾചാമീകരം
തൊട്ടുകണ്ടീടുംദിവ്യവസ്തുക്കളെയുംബലാൽ
കുംഭിരാജാശ്വങ്ങൾതേരാട്ടുകാദികളെയും
തൻപുരാന്തരത്തിങ്കലാക്കിയങ്ങുറപ്പിച്ചു
ഖേദസന്നാഹംനേർത്തബഭ്രുവാഹനൻതാനും
ശക്തനാംകിരീടിയുംതമ്മിലുണ്ടായീരണം
കുശനുംശ്രീരാമനുംകുതിരനിമിത്തമാ
യ്ക്കുശലമതെച്ചെയ്തുള്ളതുപോലറിഞ്ഞാലും
എന്നരുൾചെയ്തുമുനിതന്നോടുപാരീക്ഷിതൻ
മന്നവൻചോദിച്ചഹോമാമുനേമഹാമതേ
എങ്ങിനെരാമൻകുശാഭിഖ്യനാംസ്വപുത്രനെ
സംഗരേശമിപ്പിച്ചുശസ്ത്രൌഘവർഷത്താലെ
പിന്നെയെങ്ങിനെതോറ്റുപുത്രകൻതന്നോടിവൻ
തന്നുടെസുതനെന്നുതാനറിഞ്ഞീലെന്നതൊ

വിസ്തരിച്ചെന്നോടതരുൾചെയ്യേണം സീതാപതി
വൃത്തമെത്രയും മഹാസാരമായതു കേട്ടാൽ
കല്മഷം സമസ്തവുമസ്തമാമെന്നല്ലയൊ
സമ്മതം ചൊല്ക്കവാനുള്ളതല്ലല്ലൊ പാൎത്താൽ
മനുജോത്തമൻ തന്റെ മധുരസൂക്തം കേട്ടു
മുനിശാൎദ്ദൂലൻ തെളിഞ്ഞരുളിച്ചെയ്തീടിനാൻ
രക്ഷമപോഷണം സംസാരാമയപ്രശോഷണം
രാമസൽക്കഥാസുധാസാരമാനന്ദത്തോടെ
ഒട്ടുവിസ്തരിച്ചു ഞാൻ ചൊല്ലുവൻ ധരിച്ചാലു
മിഷ്ടസിദ്ധിയ്ക്കായ് ധരിത്രീശമൌക്തികകളെല്ലു
രാമനാം ദേവൻ പണ്ടു ലങ്കയിൽ പ്രവേശിച്ചു
ഭീമനാം ദശാസ്യനെന്നുള്ള രാവണനേയും
കുംഭകൎണ്ണനാം ഘോരരക്ഷോനായകനേയും
ജംഭശാസനജിത്തായുള്ള രാവണിയേയും
ഒട്ടൊഴിഞ്ഞീടാതന്യരാക്ഷസപ്പടയേയും
വിട്ടയയ്ക്കാതെ യുദ്ധേ നിഗ്രഹിച്ചനന്തരം
വഹ്നിശുദ്ധയായുള്ള വൈദേഹിയേയും വീണ്ടു
മിന്നിമണ്ടീടും ദിവ്യപുഷ്പകം തന്നിൽ കേറി
ഭക്തനാം വിഭീഷണൻ ലക്ഷ്മണൻ മരുത്സുത
നുത്തമൻ കപീശപരൻ തൊട്ടുള്ള കൂട്ടരോടും
അങ്ങിനെ തിരിച്ചു പോന്നാൎയ്യയാമയോദ്ധ്യയി
ലങ്ങണഞ്ഞീടും വിധൌ മംഗളോക്തിയെത്തൂകി
ആൎയ്യന്മാരാകും ദ്വിജശ്രേഷ്ഠന്മാർ വസിഷ്ഠനാ
ചാൎയ്യൻ മുമ്പായുള്ളവരാദരിച്ചെതിരേറ്റു
അവരെക്കണ്ടു മോദിച്ചു രഥവാഹനത്തിൽനി
ന്നവഗാഹനം ചെയ്തോരതിമോഹനൻ ദേവൻ
അവധാനം പൂണ്ടവൎക്കഭിവന്ദനം ചെയ്താ
നവസാനം വിട്ടുണ്ടാമതുലാദരത്തോടെ
സീതയാസ്സാൎദ്ധം ജഗന്നാഥയും സൌമിത്രിയും

സ്ഫീതസന്തോഷംവരുംവണ്ണമേവണങ്ങിനാർ
ഊർവ്വാദിവന്ദ്യന്മാരെക്കമ്പിട്ടുകൂപ്പീടിനാർ
സർവ്വാധിനിങ്ങുന്നാശീർവ്വാദവുംവാങ്ങീടിനാർ
ലോകനായകൻദേവൻകോസലാത്മജാസുതൻ
കേകയാത്മജയാകുംമാതാവിനേയുംപിന്നെ
സാദരംസുമിത്രയെന്നുള്ളൊരുദേവിയേയും
പാദപങ്കജംവീണുവന്ദനംചെയ്തീടിനാൻ
ഭരതൻശത്രുഘ്നനോടൊരുമിച്ചുടൻമനോ
ഹരിതാദരംരഘുപതിയെവണങ്ങിനാൻ
സരസാശയത്തോടുംതരസാസൌമിത്രിയും
ശിരസാവണങ്ങിനാൻഭരതപദാംബുജം
പരിചോടതിൻവണ്ണംഇളയവാംസൌമിത്രിയെ
പ്പുരിതോഷേണകൂപ്പീ ചരണേശത്രുഘ്നനും
ചിന്മയാത്മാവാംരാമൻചിത്തവാത്സല്യംകൂടും
മമ്മയാംകൌസല്യതന്നന്തികംപ്രവേശിച്ചു
ഉത്കൃഷ്ടമായുള്ളകംപാററിയുള്ളപൂമെയ്യുംഭർത്തൃ
ദുഃഖവുംമുഷിഞ്ഞുള്ള വസ്ത്രവുംകേശങ്ങളും
കയ്യേറ്റുണ്ടുപുത്രാനനംകണ്ടുകൊള്ളുവാനേറു
മുല്ക്കണ്ഠയോടുംഹർഷസംഭ്രമത്തോടുംകൂടി
നില്ക്കുന്നൊരാദേവിയെഭക്തിരോമാഞ്ചത്തോടും
ഉൾക്കണ്ണൊത്തനന്തരംപുഷ്കരേക്ഷണൻദേവൻ
തൽപ്പദാംഭോജംപതിച്ചീടിനാൻദണ്ഡംപോല
ങ്ങുല്പതിച്ചീടുംമുമ്പിലുത്തമാംഗിയാംദേവീ
പുഷ്കരാക്ഷനെരണ്ടുകൈകൊണ്ടുംപിടിച്ചാശു
പൊക്കിയങ്ങെഴുന്നേല്പിച്ചാത്മവത്സത്തിൽചേർത്തു
മുറുകംവണ്ണംകെട്ടിത്തഴുകീപലവട്ടം
നിറുകസ്ഥലംതന്നിൽബഹുചുംബനംചെയ്തും
പെരുകംപ്രേമാന്ധയായ്തിരികമുലംചൊരി
ഞ്ഞുരുകംമനംകളഞ്ഞുരുസന്തോഷംപൂണ്ടും

കണ്ണിടംനിറഞ്ഞററുവീഴുന്നബാഷ്പങ്ങൾകൊ
ണ്ടുണ്ണിനീചിരായുഷ്മാനെന്നഭിഷേകംചെയ്തും
മസ്തകേവിശേഷിച്ചുമകുടംപോലെപരി
ബദ്ധമായിളങ്ങുന്നതജ്ജടാഭാരത്തോടെ
മുഗ്ദ്ധമായ്ക്കാണുംതിരുമേനിയെഞെരുങ്ങാതെ
സികതമാക്കിയുംചിരമങ്ങിനെനിന്നീടിനാൾ
നിർദ്ധനൻമഹാധനംപ്രാപിച്ചസന്തോഷത്തോ
ടൊത്തപോലിത്ഥംചിരംനിന്നഭദ്രയാംദേവീ
തങ്കരദ്വയാഞ്ചലംകൊണ്ടുവാത്സല്യത്തോടും
തങ്കുമാരൻെറസുകുമാരമാംശരീരത്തിൽ
തപ്പിയങ്ങിനെതലോടീടിനാൾമന്ദംമന്ദ
മപ്പൊഴെശരക്ഷതംകണ്ടിതൊന്നോതീടിനാൾ
എന്തിതാശ്ചൎയ്യംവസിഷ്ഠാചാൎയ്യൻമുമ്പായവ
രന്തണേന്ദ്രന്മാർപണ്ടേനോക്കുൾചെയ്തീടിനാർ
ഭദ്രശാലിനീഭവൽപുത്രനീക്കാണുംരാമ
ഭദ്രനശ്ശേഷഭൃനനിർഭേദ്യനഛേദ്യൻതന്നെ
എന്നതിക്കാലംസത്യമല്ലെന്നായല്ലൊരാമ
ഭിന്നമാശരാസ്ത്രഗംകൊണ്ടുനിൻകളേബരം
അധുനാമററൊന്നിനിയ്ക്കുകമേതോന്നുന്നുകേ
ളതുചൊല്ലീടാംകേട്ടാലതിവിസ്മയംനിന്നെ
ശിവസൽബുദ്ധിമാന്മാർചിലതാപസേന്ദ്രന്മാർ
ശിവസത്ഭക്തനെന്നുചിതമായോതീടുന്നു
ഒക്കമായതുമ്പാണസ്വീകാരംചെയ്തിട്ടുനീ
സല്ക്കരിച്ചിരിപ്പതിന്നേവമീപ്പദംനൾകീ
എന്നിനിയ്ക്കുകക്കാമ്പിലെന്നുള്ളവാക്യത്തോടു
മിന്ദിരാദേവിയ്ക്കൊത്തകൌസല്യായശസ്വിനീ
ബ്രഹ്മവിജ്ഞാനംപുക്കസജ്ജനംകണക്കിനെ
ചിന്മയൻതന്നെസ്പൎശിച്ചേററമാനന്ദംപൂണ്ടാൾ
ധൎമ്മശീലനായുള്ളരാമചന്ദ്രനംക്ഷണാ

ലമ്മതൻകരാഞ്ചലസ്പൎശ്വാലനത്താലെ
ദുഃഖമെപ്പേരുംതീൎന്നുഷ്ടനായനന്തരം
ദൃഗ്ഘടംതീൎക്കുംകടക്കണ്ണുകൊണ്ടാലോകിച്ചു
ബന്ധുക്കളോടുംസുഖപ്രശ്നംചെയ്തെല്ലാവൎക്കും
സന്തുഷ്ടിപൂരംചേൎത്തുചീൎത്തുള്ളതോഷത്തോടെ
പുഷ്ടാഭിലാഷംപൂണ്ടവിപ്രാദിലോകംചെയ്തു
പട്ടാഭിഷേകംകൊണ്ടുരാജ്യസാമ്രാജ്യംപൂണ്ടു
തമ്പിമാരോടുംനാലുസിന്ധുവുംചുഴന്നുള്ള
കുംഭിനീതലംവശത്താക്കിരക്ഷണംചെയ്തു
ശക്രാദിദേവന്മാരുംകൂപ്പുമാറയോദ്ധ്യയിൽ
സൌഖ്യാതിരേകംചേൎത്തുവാസംചെയ്തുതളിനാൻ
തൽപ്രജാഗണംസൎവ്വംസൎവ്വദാദിനംതോറു
മുൾപ്രജാതമാംസുഖംപൂണ്ടുവൎത്തനംചെയ്തു
പൃത്ഥ്വിയുംതെളിഞ്ഞുമുന്നേതിലുംവിളഞ്ഞുസം
വൎദ്ധിതങ്ങളായ്വന്നുസസ്യാദിവസ്തുക്കളും
നെല്ലുഗോധൂമംപയറെള്ളുതൊട്ടവയെല്ലാം
തെല്ലുമേപിഴയ്ക്കാതെമേല്ക്കുമേലുണ്ടായ്വന്നു
എങ്ങുമേതിങ്ങുംനാളികേരാദിവൃക്ഷങ്ങളും
ഭംഗമേല്ക്കാതെപലവല്ലികൾസമൂഹവും
നല്പവൎണ്ണമേകാലനിൎണ്ണയംവിനാസദാ
പല്ലവസുമഫലപാകങ്ങളോടുംകൂടി
സൎവ്വനാട്ടിലുംതഥാകാട്ടിലുംസംവൎദ്ധിച്ചു
സൎവ്വജീവികൾക്കുപകാരങ്ങളായിനിന്നു
കന്ദവൃദ്ധിയുംവന്നിതെങ്ങുമേമൌഷധി
വൃന്ദവുംസദാഫലിച്ചുത്രയുംജ്വലിച്ചെല്ലൊ
സൎവ്വദിക്കിലുംനരന്മാരിലാരോഗ്യംകൊണ്ടു
നിൎവൃതിപ്രകാരമെന്നല്ലാതെമറ്റൊന്നില്ല
വിപ്രന്മാർസദാസദാചാരങ്ങൾപൂണ്ടുള്ളവർ
സൽപ്രജ്ഞന്മാരാമ്നായാദ്ധ്യയനംചെയ്യുന്നവർ

സരസന്മാരായുള്ള യാജകന്മാരെല്ലാരും
സരയൂതീരേപലയാഗവുംതുടങ്ങിനാർ
പാപധ്വംസനത്തിന്നുള്ള ധ്വരോദ്യമേപല
യൂപസ്തംഭങ്ങൾപശുശോഭിതങ്ങളായിട്ടും
അദ്ധ്വരാന്തത്തിൽസ്ഥാനദാവത്തെപ്രാപിച്ചിട്ടു
മസ്ഥലംതോറുംപരന്നെത്രയുംകാണപ്പെട്ടു
വത്സവൃന്ദങ്ങൾതൃപ്തിയോളംപാൽകുടിച്ചേററ
മുത്സവത്തോടുംകളിയ്ക്കുന്നതുംകാണായ്വന്നു
ഗോവൃന്ദമോരോകുടംപാൽവീതംകറക്കുന്നു
ഗോപന്മാർക്കീടുകെന്നായഹോദിനംതോറും
ഏവമെത്രയുംശുഭാവസ്ഥയെവർദ്ധിപ്പിച്ചു
ഭാവനീയനാമവനീശനീരഘൂദ്വഹൻ
മൂന്നുവഹ്നിയുംമൂന്നുഗുണവുംപോലെതന്നെ
തോന്നുമുത്തമന്മാരാംതമ്പിമാരോടുംകൂടി
നാടുരക്ഷിച്ചുവിളങ്ങീടിനാൻനാനാസുഖ
ത്തോടുമീരയ്യായിരംവത്സരംതദന്തരേ
സന്തതംരമിപ്പിച്ചുപോരുന്നവൈദേഹിയിൽ
സന്തതിപ്രജോദയാസംഭവിച്ചീടായ്കയാൽ
വന്നചിന്തയുംപൂണ്ടുമേവിനാർമാത്രാദികൾ
പിന്നെയുംമഹത്തായകാലംപോയനന്തരം
ഹന്തചിന്തിയ്ക്കിൽചിത്രംവിഷ്ണുനക്ഷത്രത്തിന്നു
ള്ളന്ത്യമാംപാദത്തിങ്കലമ്മയെദൈശാന്തരെ
തള്ളിവാഴിയ്ക്കുംചാരുരാശിതൻതുടച്ചയിൽ
പുള്ളിമാൻകണ്ണാളാകുംദേവിയ്ക്കുണ്ടായീഗർഭം
എത്രയുംപ്രസാദിച്ചുകാകുസ്ഥൻവസുന്ധരാ
പുത്രിയാംസപത്നിയെലാളിച്ചുംരമിപ്പിച്ചും
സ്നിഗ്ദ്ധനായഹന്നിശംമേളിച്ചുംകൊണ്ടുവാണാ
നിത്തരംകഴിഞ്ഞുപോയ്നാലുമാസവുംക്ഷണാൽ
വന്നിതഞ്ചാമതായുള്ളൊരുമാസംദേവ

നന്നാതിൽകണ്ടീടിനാനേകമാംകിനാവഹൊ
സ്വപ്നത്തീതീരേസുമിത്രാത്മജൻവെടിഞ്ഞപ്പോൾ
തന്നുടെരക്ഷയ്ക്കാരുമില്ലാഞ്ഞുതാനേതന്നെ
ഖിന്നയായ്ഭയപ്പെട്ടുകേണാവാണീടുംമട്ടിൽ
ധന്ന്യയാംവൈദേഹിയെക്കണ്ടുവിസ്മയപ്പെട്ടു
ബുദ്ധനായുഷഃകാലേനിദ്രയുംതെളിഞ്ഞേററു
ചിത്തകൌതുകത്തോടെവിധൃതംകളിച്ചുത്തു
പിന്നയുംകഴിപ്പതിന്നുള്ളതെപ്പേരുംവിഘ്ന
മെന്നിയെകഴിച്ചുചെന്നാസ്ഥാനദേശംപുക്ക
ുരുവാംവസിഷ്ഠനെവരുത്തികിനാവുക
ണ്ടൊരുവൃത്താന്തമെല്ലാമുണർത്തീപത്തുക്കവൈ
ജാനകീഗർഭത്തിന്നുരക്ഷവന്നീടുംവണ്ണം
മാനനീയമാംലഗ്നംപാർത്തിനിപ്പാർത്തീടാതെ
ഭവുകംതരുന്നപുംസവനംകഴിയ്ക്കേണം
ശിവകർമ്മത്താലുണ്ടാമവനംസർവ്വത്തിനും
ഭവ്യശീലനാംഭവാൻകല്പിയ്ക്കുകമ്പോടുക
ർത്തവ്യമെന്തെന്നിക്കാലമെന്നുള്ളവാക്യംകേട്ടു
ശിഷ്ടനാംവസിഷ്ഠനുംതുഷ്ടനായുണർത്തിച്ചു
ഹൃഷ്ടനായാലുംഭവാനിഷ്ടമാചരിയ്ക്കാമെ
ട്ടെപാർക്കേണംകൃഷ്ണമാകമീപ്പക്ഷംകഴി
ഞ്ഞിട്ടുശുക്ലമാംപക്ഷമാഗമിയ്ക്കട്ടെരാമ
പഞ്ചമീദിനേതത്രപുഷ്യാക്ക്യോഗേവീത
ചഞ്ചലംകഴിച്ചീടാംമുൻചൊന്നകർമ്മംവിഭൊ
അന്നാദിദാനംകൊണ്ടുതൃപ്തിയെവരുത്തേണ
മന്നായവണ്ണംദ്വിജശ്രേഷ്ഠന്മാക്കെല്ലാവർക്കും
ഇത്തരംഗുരുപ്രോക്തംകേട്ടുസമ്മതിച്ചുട
നത്തമഗ്ലോകൻദേവനുംപ്രീതിയോടുംകൂടി
സന്നിധൌനിൽക്കുന്നസൌമിത്രിയോടരുൾചെയ്താ
നൊന്നിതോക്കേണംവീരലക്ഷ്മണസഹോദര

ശുക്ലപഞ്ചമീതിഥിതന്നിലിങ്ങുണ്ടാമെല്ലോ
ചൊല്ലുലന്നീടുന്നാപുംസവനക്രിയോത്സവം
ചെന്നുനീകൂട്ടിക്കൊണ്ടുപോരേണംസഭാര്യ്യനാ
കുന്നാത്രപുത്രീപിതാവായുള്ളവൈദേഹനെ
മുന്നമേവനംപുക്കമുഖ്യനാംവിശ്വാമിത്ര
നെന്നതാപസേന്ദ്രനെക്കണ്ടുവന്ദനംചെയ്തു
സന്മുനീന്ദ്രന്മാരോടുമിങ്ങെഴുന്നള്ളീടുവാൻ
സമ്മതംവരുംവണ്ണംസാദരംക്ഷണിയ്ക്കേണം
സത്വരംഗമിച്ചാലുമെന്നശാസനംകേട്ടു
തത്വവിത്തായുള്ളസൌമിത്രിയുംമടിയ്ക്കാതെ
രാമഭദ്രനെവീണുവന്ദിച്ചുതേരിൽകേറി
താമസിയ്ക്കാതെപുറപ്പെട്ടങ്ങുപോയീടിനാൻ
ശില്പിവൃന്ദത്തെക്കൊണ്ടുരാഘവൻതീർപ്പിച്ചിതുൾ
കല്പിതംപോലങ്ങൊരുമണ്ഡപംമനോഹരം
ഗവ്യൂതിത്രയമിതംഭദ്രംസമായാമ
മവ്യാജംവസിഷ്ഠനാംതാപസൻതദന്തരെ
തീർപ്പിച്ചിതേകംശുഭസ്ഥണ്ഡിലംയഥാവിധി
ചേർപ്പിച്ചിതൌദുംബരശ്രീഫലസ്രുഗാദിയും
ചതുരശ്രമാമുദാംബരപീഠവുംപിന്നെ
കുതുകംകൂട്ടുന്നവല്ലകിലുംമുമ്പായിട്ടു
പലസാധനങ്ങളുംസവനോചിതങ്ങളായ്
നലമോടുണ്ടാക്കിച്ചിട്ടവിടെയൊരുക്കിനാൻ
പിന്നെയുംവട്ടങ്ങളോരോന്നുകൂട്ടീടുംവിധൌ
വന്നുലക്ഷ്മണൻചെന്നുരാമചന്ദ്രനെക്കൂപ്പി
നന്ദിയോടുണർത്തിച്ചുവിശ്വാമിത്രനാംമുനി
വൃന്ദവുംവിദേഹനുംവന്നുചേർന്നല്ലോവിഭോ
സല്ക്കരിച്ചാലുംഭവാനവരെയഥായോഗ്യം
സൽഗുരുപ്രമുഖ്യന്മാരോടുമീക്ഷണംതന്നെ
ലക്ഷ്മണോദിതംകേട്ടുലക്ഷ്മീശനാകുംദേവ

നക്ഷണേസന്തുഷ്ടനായങ്ങുചെന്നുഴറേറാടെ
മുനിപുംഗവനാകുംകശ്യ കാത്മജനേയും
ജനകോർവ്വീശനേയുംനമനംചെയ്തശേഷം
വിധിപൂർവ്വകമർഘ്യാദികൾകൊണ്ടാരാധിച്ചി
ട്ടതിസമ്മാനിച്ചുകൊണ്ടുഴകോടിരുത്തിനാൻ
അവരുംമോദംകലൎന്നവിടെവാണീടിനാ
രപരന്മാരായവർപലരുംവന്നുചേൻ
പ്പൃഥ്വീശ്വരസ്ഥലംപ്രപൂഘോഷാപൂർണ്ണമാ
യഥസംപ്രാപ്തമായീസിതപക്ഷമീദിനം
മുഹൂർത്തംവന്നനേരംരഘുശ്രേഷ്ഠനെപ്പാൎത്തു
മഹത്വംക്രട്ടംഗുരുവസിഷ്ഠനരുൾചെയ്തു
മാനവോത്തമരാമഭദ്രസോദരംഭവാൻ
ജാനകീപുരസ്സരംസ്നാനമാചരിച്ചുടൻ
അംബരാദികൾപൂണ്ടുസോദരാന്വിതനായി
ട്ടമ്മമാരോടുംചെന്നീമണ്ഡപേവന്നീടേണം
തൻപുരോഹിതൻനിയോഗിച്ചപോലുടൻതന്നെ
തന്വരാനാകുംരാമൻമംഗളസ്നാനംചെയ്തു
സ്മൃതിയുംവേദങ്ങളുംവിധിയുംഗ്രഹിച്ചസൽ
കൃതിതല്പരന്മാരാംക്ഷിതിദേവന്മാരവർ
പലരുംനിറഞ്ഞുകണ്ടൊരുമണ്ഡപംപുക്കാ
നലസാതുടൻതന്നെവിധിനന്ദനൻമുനി
പതുക്കെനയങ്ങളെപ്പറഞ്ഞുരാമൻതന്നെ
ച്ചതുഷ്കേചേർത്തിരുത്തീധരിത്രീസുതയെയും
വഹ്നിയെവർദ്ധിപ്പിച്ചുകുണ്ഡത്തിൽമദ്ധ്യേമറ
വെന്നിയെതിലംഘൃതംചരുവാദിവസ്തുക്കളെ
[വിധിയാംവണ്ണംതന്നെഹോമിച്ചുസമസ്തവും
വിധിനന്ദനൻമുന്നജലാഭിഷേകംചെയ്തു
പിന്നെവൈദേഹിതൻെറകേശത്തിൽസൂത്രവേഷ്ടം
അന്നവാഹനാസുതൻവസിഷ്ഠൻചെയ്തീടിനാൻ

മല്ലവൈരിതൻബീജകൃതയാകിയമാലാ
നല്ലയജ്ഞാംഗഫലസംഭൃതാസുമംഗളാ
പരമേഷ്ഠിനന്ദനപ്രക്ഷിപ്താവൈദേഹിതൻ
ശിരസ്സ് ബ്രഹ്മഗോളസാലവൽവിരാജിച്ചു
ഭരതനതുകാലംജാനകികേൾക്കുംവിധം
സ്വരശോഭനമായിവീണാവാദനംചെയ്തു
ഗർഭസംസ്ഥിതനായോരർഭകൻതാനാഗീത
മഭ്യസിപ്പിയ്ക്കുവാനാണെന്നുതോന്നീടുംവിധം
ഭംഗമില്ലാതീവണ്ണംതാപസപ്രവരന്മാർ
മംഗളമായകർമ്മംചെയ്തനന്തരംരാമൻ
പരമാന്നങ്ങൾപഞ്ചസാരനെയ്യിവകൊണ്ടു
സരസംമുനികൾക്കുസംതൃപ്തിവരുത്തിനാൻ
പിന്നെയുമവർക്കായിതേരാനകുതിരകൾ
പൊന്നുകൊണ്ടുണ്ടാക്കിയഭൂഷകൾദുകൂലങ്ങൾ
എന്നിവമതിയാകുംവരെയ്ക്കുനൽകീടിനാൻ
ധന്യരാംമഹർഷികളാശിർവ്വാദത്തെച്ചൊന്നാർ
ക്ഷുദ്രശത്രുക്കൾകൂടിയില്ലാത്തരാജ്യംരാമ
ഭദ്രനായതുകാലംജനകഭൂപൻനൾകി
തത്രതാമസിയ്ക്കാതെതപസ്സുചെയ്വാൻവിശ്വാ
മിത്രനെമുമ്പിലാക്കികാടകംപൂകീടിനാൻ ]
ഒരുരാത്രിയിൽതദാരഘുപുംഗവൻമഹാ
പുരുഷൻഭൂപുത്രിയാംപ്രിയതന്നോടുംകൂടി
ശയനാലയെനിജമൃദുപര്യങ്കോപരി
ശയനംചെയ്യുന്നൊരുസമയത്തിങ്കൽതന്നെ
പ്രണയംകൊണ്ടുചേതസ്സിളകീലാളിയ്ക്കയാ
ലണയുംസുഖംതേടു.പ്രിയതൻമുഖംനോക്കി
കരുണാരസംകാണിച്ചൊരുനൽപ്രശ്നംചെയ്താ
നരുണാധരിസീതേകുലവർദ്ധനിനാഥേ
ഗർഭധാരിണിയല്ലെനീയിന്നുകാന്തേനിന

കൾപ്പെടാതിരിക്കില്ല ദോഹദം വല്ലെങ്കിലും
എന്തതെന്നോടു ചൊല്ലീടു നീ സാധിപ്പിക്കാം
മത്ഥരംഗത്തിൽ തെല്ലും സംശയം തോന്നീടേണ്ടാ
ഭർത്തൃഭാഷിതം കേട്ടു ദേവിയും മനം തെളി
ഞ്ഞുത്തരം ചൊല്ലീടിനാളുത്തമാകൃതേ പതേ
എന്നുടെ മനോരഥം സർവ്വവും പൂർണ്ണം ഭവാൻ
തന്നുടെ കടാക്ഷം കൊണ്ടെന്നിരിക്കിലും വിഭോ
സ്വല്പമായിരിപ്പോരു വാഞ്ഛിതം മനക്കാമ്പി
ലിപ്പൊഴൊന്നില്ലെന്നില്ലിങ്ങിന്നതെന്നുണർത്തിക്കാം
വല്ക്കലാജിനങ്ങൾ പൂണ്ടങ്ങിനെ വനങ്ങളിൽ
പുഷ്കലമോദയോടെഴും താപസേന്ദ്രന്മാരേയും
ഭർത്തൃശുശ്രൂഷാവ്രതം കൈക്കൊണ്ടു ശോഭിക്കുന്ന
ശുദ്ധസൌശീല്യം തേടും താപസീജനത്തേയും
സവിധെ ചെന്നു കണ്ടിട്ടവരെസ്സേവിച്ചുകൊ
ണ്ടവിടെ നാലഞ്ചു നാളമരുന്നതിനത്രെ
എന്മനസ്സിങ്കൽ തോന്നീടുന്നതായതിന്നായി
ട്ടംബരാപഗാതടം പ്രാപിപ്പിക്കേണമെന്നെ
അന്നേരം ചിരിച്ചരുൾ ചെയ്തു രാഘവൻ കൊള്ളാം
മിന്നേവം നിനക്കുള്ള ദോഹദം വിദേഹജേ
ദണ്ഡകാരണ്യേ പതിന്നാലു വത്സരം മനോ
ദണ്ഡകാരണമാകും വാസത്തെ ചെയ്തെങ്കിലും
വന്നില്ല തൃപ്തി വനവാസത്തിലിന്നും സഖി
നിന്നുള്ളിലെന്നാകയാലെന്തിതാശ്ചര്യം തന്നെ
വല്ലഭേ പുലർച്ചയ്ക്കു നിന്നെ ഞാനയയ്ക്കുവ
നില്ല ഭേദം നീ ദേവദീർഗ്ഘികാതടം പുക്ക
ചിന്തിതം സാധിച്ചാലുമെന്നുള്ള സൂക്തങ്ങൾ കൊ
ണ്ടന്നേരാനന്ദം സീതയ്ക്കുണ്ടാക്കി മായാമയൻ
സുപ്തനായെല്ലോ പുനരന്യവാസരോദയെ
ഗുപ്തവേഷന്മാരാകും ചാരന്മാരായുള്ളവർ

വന്നുവന്ദനംചെയ്തുഗ്രദ്ധമീശ്വരാന്തികേ
നിന്നുകേട്ടറിഞ്ഞവൃത്താന്തമെങ്ങുണർത്തിനാർ
ദേവവൈദേഹീപതേസാമ്പ്രതംജഗത്തിങ്ക
ലേവരുംദിവാരാത്രമെത്രയുംമോദത്തോടെ
ഭാവുകംവളർത്തീടുംതാവകപ്രതാപത്തെ
ക്കേവലംഭൃശംപ്രശംസിയ്ക്കുന്നുകില്ലെന്നിയെ
ത്വൽഗുണപ്രകീർത്തനമെന്നിയേകേട്ടില്ലൊരു
ദിക്കിലുംമറെറാന്നാടിയങ്ങളെന്നോക്കേണമേ
തദ്ഭൃശംചാരോക്തംകേട്ടീശ്വരൻവിശേഷിച്ചു
വീതസംശയംചോദിച്ചീടിനാൻചാരന്മാരേ
നിങ്ങളെന്തോതീടുന്നുനമ്മെക്കൊണ്ടൊരുദോഷ
മെങ്ങുമേപറഞ്ഞിന്നുകേട്ടില്ലയെന്നൊകൊള്ളാം
നമ്മുടെദാരങ്ങളായുള്ളസീതയെക്കൊണ്ടും
കർമ്മഠന്മാരായുള്ളസോദരന്മാരെക്കൊണ്ടും
ദോഷമെങ്കിലുംഗുണമെങ്കിലുംമഹാജനം
ഭാഷണംചെയ്യാതിരിയ്ക്കില്ലയെന്നോർത്തീടുവിൻ
വല്ലതെങ്കിലുംകേട്ടിട്ടുള്ളതിങ്ങോതീടുവിൻ
കില്ലതിനാർക്കുംവേണ്ടാവകർത്തവ്യമെല്ലാസത്യം
ദുഷ്കൃതംരാമകല്യണ്ടെന്നുകേട്ടെന്നാലതും
ധിക്കരിയ്ക്കാതെപരമാർത്ഥമായോതീടേണം
തെല്ലുമേനമുക്കില്ലനീരസംശ്രവിച്ചതു
ചൊല്ലുവാനേതുംഭയംനിങ്ങൾക്കുവേണ്ടാതാനും
ശോകനാശനംചെയ്യുംദേവനെക്കുമ്പിട്ടപ്പോ
ളേകനാശയത്തിങ്കലോർത്തിതെന്നുണർത്തിനാൻ
സ്വീയദർശനംകൊണ്ടുലോകശുദ്ധിയെച്ചെയ്യും
ന്യായവർത്തിയാംഭവാനത്രനിർമ്മലൻതന്നെ
പാപിയെന്നൊവൻചൊല്ലുംചൊല്ലിയാലുണ്ടാംഫലം
ഗോപിയാമവന്നുള്ളപുണ്യമെന്നിരിയ്ക്കിലും
ദോഷനാമേകൻജാതരോഷനായല്പംഭവാ

ഭൂഷണാത്മകമാകും ഭാഷണം ചെയ്താനഹോ
മടിയെന്നിയെരാവിലടനം ചെയ്തുചുററു
ന്നാടിയൻമനസ്സുവച്ചതുകേട്ടില്ലെന്നില്ല
കേട്ടപോലുണത്തുന്നോനേകനാംനിൎണ്ണേജകൻ
വേട്ടനാരിയാമവളാത്മഗേഹത്തെവിട്ടു
താതഗേഹത്തിൽചെന്നുനാലുനാൾപാൎത്തീടിനാൾ
ഭീതനായനന്തരംതാതനാംനിൎണ്ണേജകൻ
ചിത്തംകൊണ്ടോത്തീടിനാനെന്തഹോഞാൻകാണിച്ചു
തിത്ഥംവന്നൊരുത്തിയാംപുത്രിയെവാത്സല്യത്താൽ
നിൎവ്വിചാരംഞാൻപാൎപ്പിച്ചീടിനേൻഗൃഹത്തിങ്ക
ലുൎവ്വിയിൽധൎമ്മജ്ഞന്മാരിക്കൎമ്മംചെയ്തീടുമൊ
സ്മൃതിശാസ്ത്രങ്ങൾക്കൊത്തവിധമല്ലാതെചെയ്താ
ലതിനിന്ദ്യനാമവനതുകൊണ്ടെന്‍പുത്രിയെ
ഭത്താവിൻഗൃഹത്തിങ്കൽകൊണ്ടുചെന്നാക്കീടുവ
നൾത്താരിലോത്താൽധൈൎയ്യമില്ലിങ്ങുനിൎത്തീടുവാൻ
എങ്കരദ്വയംകൊണ്ടുവസ്ത്രങ്ങൾതോറുംകാണും
പങ്കമൊക്കവെകളഞ്ഞീടുന്നഞാനവ്വണ്ണം
മൽഗൃഹത്തിങ്കൽപാൎക്കുംമങ്കയിൽതട്ടീടുന്ന
ദൂഷ്കൃതംതെല്ലുംകളഞ്ഞീടുവാനമല്ലമെ
എന്നുനിശ്ചയിച്ചുതൻഭ്രാതാക്കളോടുംകൂടി
ത്തനപിയാംതനൂജയെക്കൊണ്ടുചെന്നാസംശയം
മന്ദിരേവാഴുന്നജാമാതാവുതന്നെക്കണ്ടു
നന്ദിയോടേകീടുമ്പോളെത്രയുംകെയത്തവൻ
ഹന്തസ്വകപാണീപരിലേഹനംചെയ്തുംകൊണ്ടു
ദന്തജാലവുംകടിച്ചേകമാംകയ്യുംപൊക്കി
ഭീമമാംവണ്ണംഭീതിയെന്നിയെചൊന്നാനഹം
രാമനാണെന്നൊന്നിങ്ങളോൎത്തീവിധംകൊള്ളാം
രാക്ഷസാലയേചിരംപാൎത്തതൻകളത്രത്തെ
കാംക്ഷയാലകംഭ്രമിച്ചാരാമൻബലത്താലെ

കയ്യാലാക്കിനാനതിൻവണ്ണമേപരാലയം
പുക്കിരുന്നിവൾതന്നെഞാനെടുക്കില്ലാദ്ദൃഢം
ദുർവ്വാരമാകംരാജത്വാദിസൽഭാവംകൊണ്ടു
സർവ്വാനുക്രൂല്യംപൂണ്ടരാഘവൻപരാക്രമീ
കണ്ണടച്ചനുഷ്ഠിച്ചകാൎയ്യമാൎയ്യമെന്നോൎത്ത
വണ്ണമീനിൎണ്ണേജകൻനിൎണ്ണയംചെയ്യുന്നില്ല
സ്പഷ്ടമീവണ്ണംപലവട്ടമീമഹാരോഷ
ജുഷ്ടനാംനിൎണ്ണേജകൻനിൎദ്ദയംചൊല്ലീടിനാൻ
ശക്തിയുണ്ടായീലന്യനീവിധംചൊൽവാനേവം
ദുസ്ഥിതൻചൊല്ലുംവാക്യംകേട്ടുവിസ്മയപ്പെട്ടു
പുറത്തുഗൂഢംനില്ക്കുന്നടിയൻതാനെപ്പിറു
പെറുത്തുമന്ദംമന്ദംമാലതീവണ്ണാവിഭൊ
രാമനോടൊക്കില്ലഞാനെന്നുസംശയിയ്ക്കാതീ
പാമരൻപറഞ്ഞതുപാൎക്കിൽസത്യംതന്നെ
ശുദ്ധിയുംസ്വധൎമ്മത്തിലൊത്തനിഷ്ഠയുംഗുരു
ഭക്തിയുംകയ്ക്കൊണ്ടിരുന്നിട്ടുതമ്പിതാവിനെ
സത്യവാനാക്കിത്തീൎത്തുശത്രുവാംദശാസ്യനെ
മൃത്യുവക്ത്രത്തിൽചേൎത്തുസദ്യശത്തോടുംകൂടി
ഭൂപനായഭിഷേകംപൂണ്ടുജാഹ്നവീതട
ദീപവീഥിയിൽബഹുയൂപസഞ്ചയംനാട്ടി
താപമെന്നിയെജഗത്രാതാവായ്വിളങ്ങുമീ
പ്പാപഹാരിയാംരാമൻനിസ്തുലൻധരാതലെ
ഏവനീഗുണാഢ്യനാംദേവനോടൊക്കുന്നവൻ
പാവനീയനീസാക്ഷാൽകോസലേശരനെങ്ങു
ആചാരനിഷ്ഠാഗുണഭ്രഷ്ടനായിരിയ്ക്കുന്ന
നീചാതിനീചൻനിന്ദ്യനീനിൎണ്ണേജകനെങ്ങു
സജ്ജനാൎച്ചനീയനാംരാമചന്ദ്രനെത്തെല്ലു
മജ്ഞനാമിവൻഗ്രഹിയ്ക്കുന്നില്ലിതാശ്ചൎയ്യമൊ
ചൊല്ലിയനീടുംനിറംചന്നരതത്തെയൊരു

കല്പിതെന്നല്ലാതന്ധന്മാരിലെന്തുണ്ടാകുന്നു
ഇങ്ങിനെവിചാരിച്ചിച്ചരിതംതൃണീകരി
ച്ചിങ്ങണഞ്ഞൊരുത്തനീയടിയൻപ്രജാപതെ
മന്ദമിങ്ങിനെഗ്രന്ഥംകേൾപ്പിച്ചചാരനേയു
മന്ത്രരാമവരേയുമപ്പൊഴെവിസർജ്ജിച്ചു
ധർമ്മനിഷ്ഠയെനടത്തുന്നാരാഘവൻദേവൻ
തന്മനസ്സിങ്കൽതദാചിന്തനംതുടങ്ങിനാൻ
വഹ്നിയിൽപതിച്ചുസംശുദ്ധയാണെന്നാകിലു
മിന്നിവണ്ണമെൻധർമ്മദാരങ്ങളാകുംസീതാ
നിന്ദിയ്ക്കപ്പെട്ടുന്നപോലത്ഭുതംജനങ്ങളാ
ലുന്നിയ്ക്കുന്നാപവാദംപോക്കുവാൻഭൂപുത്രിയെ
സത്വരംത്യജിയ്ക്കയൊസംശുദ്ധയാണെന്നുള്ള
ചിത്തധൈര്യംകൊണ്ടിങ്ങുവച്ചിരിയ്ക്കയൊവേണ്ടു
വിദ്യയേറീടുംമഹാശ്രോത്രിയൻനിജാചാര
വദ്യയെക്കണക്കിനെഹന്തഞാൻമടിയ്ക്കാതെ
സുന്ദരാംഗിയാംപ്രാണനാഥയെദ്ദൂരത്തിങ്ക
ലിന്നുസന്ത്യജിയ്ക്കുന്നതെങ്ങിനെയെന്നിങ്ങിനെ
സുചിരംവിചാരിച്ചുകലികാലത്തിൽദ്വിജൻ
ശുചിഹീനന്മാരായിശ്രുതിയെയെന്നപോലെ
സന്ത്യജിയ്ക്കുകതന്നെയെന്നുറച്ചുതീതമാം
സന്ധ്യയാംപ്രഭാതത്തെകണ്ടുസംഭ്രമത്തോടെ
തമ്പിമാർതമ്മെവിളിച്ചിടിനാൻകാണ്മാനതിൻ
മുമ്പിലാവിദഗ്ദ്ധന്മാരായമൂവ്വരുംകൂടി
വന്നുസേവിപ്പാനപ്പോൾദീനനായ്വിഷാദിച്ചു
ഖിന്നഭാവത്തോടെഴുംപൂർവ്വജൻതന്നെക്കണ്ടു
വെക്കമെങ്ങടക്കാതെതങ്ങളിൽചൊല്ലീടിനാർ
ദുഃഖമെന്തയ്യൊരഘുശ്രേഷ്ഠനീദശാന്തരെ
തെളിവില്ലേതുംതിരുമുഖപത്മത്തിലേററം
വെളിവിൽപ്രകാശിയ്ക്കുംവ്യസനംകണ്ടീടുന്നു

ന്മമാംചെയ്തീലാദാനംപ്രാതഃകാലത്തിൽതഥാ
നിൎമ്മലന്മാരാംദ്വിജശ്രേഷ്ഠരെപ്പൂജിച്ചീലാ
കൃത്യമായീടുംനമസ്കാരവും കഴിച്ചീലെ
ന്നിത്ഥമോൎത്തേറീടുന്നനീരസത്തോടുംകൂടി
കണ്ടുഭാവത്തോടിരിയ്ക്കുന്നോപൂൎവ്വജനെന്നീ
ക്കണ്ടസംശയത്തോടുംകൈകേയീപുത്രാദികൾ
സന്നിധാനത്തിൽചെന്നുനാഥനെനമസ്കരി
ച്ചുന്നതന്മാരായിനിന്നാസ്ഥയോടുണർത്തിനാർ
ജാനകീപതെരഘുശ്രേഷ്ഠകൌസല്യാത്മജ
ദീനവത്സലപ്രഭൊദേവനിൎമ്മലാകൃതെ
സന്തതംസമസ്തകൎമ്മങ്ങളുംമനസ്സമീ
നിന്തിരുവടിതന്നിലൎപ്പിച്ചുഭക്തിയോടെ
ത്വൽപദാംഭോജംസേവിയ്ക്കുന്നാഞങ്ങളെക്കുറി
ച്ചിപ്പൊഴെന്തിതിനന്ദിയ്ക്കാസ്യത്തിന്നൊരുബന്ധം
ത്വത്സുഖത്തിന്നീക്കാണംഹാനിയെക്കേട്ടീടുവാ
നത്സകന്മാരീക്കണ്ടഞങ്ങളെല്ലാരുംവിഭൊ
ഭരതാദികൾചൊന്നവചനംചെവിക്കൊണ്ടു
പരിതാപാധിക്യേനഭഗവാൻപത്തുക്കവെ
സങ്കടംപെടുംവണ്ണംസാമ്പ്രതംലോകങ്ങളാ
ലെൻകുഡുംബിനീസീതാഗൎഹിയ്ക്കപ്പെട്ടുന്നഹാ
ശ്രുതിയെങ്ങിനെപാപഷണ്ഡികളതിൻവണ്ണം
മതിയുള്ളവർനിങ്ങളറിവിൻദുഷ്കാലജം
എന്നിതൊന്നെങ്ങുംപരന്നീടുമപ്പൊഴെനമ്മൾ
നിന്ദിതന്മാരായ്പരാനെന്തിതിൽപരംവേണ്ടു
മത്സഹോദരന്മാരെലോകാപവാദംമഹാ
ദുസ്സഹംതത്ഭീതനാമെന്നാലിഭൂനന്ദിനി
വിദ്രുതംത്യജിക്കപ്പെട്ടീടുമെസംസാരസ
ന്ത്രസ്തനാംവിജ്ഞാനിയാൽമമതയെന്നപോലെ
മന്ദമീവണ്ണംരാമവക്ത്രാരവിന്ദേനിന്നു

വന്നവാക്കുകളിടിവാളുകൾക്കുനേരായിത്തന്നെ
ചെന്നുടൻകർണ്ണങ്ങളിലൊക്കവെകടന്നപ്പോ
ളൊന്നുമല്ലാതെഞെട്ടിമൂന്നുസോദരന്മാരും
സന്തപ്തഗാത്രന്മാരായെന്തിതെന്നാല്പംനേര
മന്ധത്വംകയ്ക്കൊണ്ടുഴന്നീടിനാരനന്തരം
ഭരതൻമഹാസ്ത്രുഘ്നൻതൊഴുതൊന്നുണർത്തിച്ചു
പരിതപ്തൻതാനേവമരുൾചെയ്തുളകഷ്ടം
രാമഭദ്രന്റെ ലെത്രെകാരുണ്യമെന്നീവണ്ണം
ഭൂമിസംസ്ഥന്മാരെല്ലാമെപ്പൊഴുംഘോഷിക്കുന്നു
മപ്രിയയാണിതെന്നാക്കിത്തീർക്കുവാൻതുടങ്ങൊല്ലെ
മത്ത്യരത്നമെഭവാനെന്നങ്ങുകേൾക്കേണമെ
കൊന്നുതിന്നീടുന്നചണ്ഡാലന്മാർവശത്തിങ്കൽ
നിന്നുഗോവിനെബലാലാഹരിച്ചനന്തരം
ദുഷ്ടയാണിതുമുമ്പിലുണ്ടായസംസർഗ്ഗംകൊ
ണ്ടിഷ്ടയാകില്ലെന്നുറച്ചിട്ടുകാന്താരത്തെ
വിട്ടുപേക്ഷിക്കുന്നവുന്നാരുവാനതിൻവണ്ണം
കട്ടുരാക്ഷസൻകൊണ്ടുപോയാദേവിയെ ബലാൽ
ചെന്നുവീണ്ടെടുത്തിട്ടുദോഷത്തെശ്ശങ്കിച്ചേവ
മിന്നുസംത്യജിക്കുവാൻഭാവിക്കുന്നതുചിത്രം
വഹ്നിയിൽചാടിതപ്തീയാജ്ഞയാതന്നിക്കുള്ള
ധന്യമാംപാതിവ്രത്യംകാട്ടിയില്ലയൊദേവി
എന്നതങ്ങിരിക്കട്ടെദിവ്യമൂൎത്തിമാൻതാതൻ
ചൊന്നതെങ്ങിപ്പോൾഭവാനാശയെമറന്നിതൊ
കത്തിയങ്ങിനെപൊങ്ങുംജ്വാലകൊണ്ടാകാശത്തി
ലെത്തിയങ്ങെരിഞ്ഞചെന്തിയ്യിലീവിദേഹജാ
ശങ്കയെന്നിയെചാടിവീണനന്തരംനഭ
സ്സിങ്കലാവിമാനത്തിൽവന്നനമ്മുടെതാതൻ
സമ്മതംകയ്ക്കൊണ്ടരുൾചെയ്തുപുത്രകരാമ
ധർമ്മതല്പരാവധൂഭർത്തൃഭക്തയാമിവൾ

ശുദ്ധയെന്നറിഞ്ഞാലുമിവൾതൻചാരിത്രംകൊ
ണ്ടേശ്ശുകല്മഷംസർവ്വംനമ്മുടെകുലംശുദ്ധം
എന്നുത്തപ്പണ്ടെപുത്രശോകത്താൽമൃതന്മാർക്കു
സന്തതിയാകുന്നിവളെത്രെസൽഗതിമേലിൽ
വധുവാസ്സുന്നാളിനിയ്ക്കിവളെന്നതുമൂലം
പ്പിതൃവാംസ്വർഗ്ഗാവാസമുള്ളവായെന്നാവേണ്ടു
എന്നിത്തുംപോരാവിരിഞ്ചാദിദൈവതങ്ങളും
നന്ദിയോടരുൾചെയ്തവാക്യമങ്ങോർക്കണമെ
സ്സിദ്ധമാംസഹോദരജ്ഞാപനംശ്രവിച്ചസ
മൃത്തനാസ്വാഴംരാമചന്ദ്രനമരുൾചെയ്തു
സത്യമെത്രയുംഭവത്സൂക്തംസോദരപാതി
വ്രത്യംപൂണ്ടവൾസീതാശുദ്ധയെന്നിരിയ്ക്കിലും
വർജ്ജനീയയാസ്സന്നലോകാപവാദംതീപ്പാ
നിജ്ജനത്തിന്നില്ലന്യോപായമെന്നറിഞ്ഞാലും
കീർത്തിയെനശിപ്പിയ്ക്കുമീയപവാദംനമ്മു
ക്കാർത്തിയെനൽകുംനന്നല്ലവ്വണ്ണമായെന്നായാൽ
കീർത്തിഹീനന്മാർമൃതന്മാരഹോജീവിയ്ക്കില്ല
മാസ്ഥയോടറിഞ്ഞാലുമോത്തുവൻമഹാമതെ
വന്ദ്യനാംപുരൂരവാനഹുഷൻഹരിശ്ചന്ദ്രൻ
വൈന്യനാമാന്ധാതാവുസഗരൻഭഗീരഥൻ
നന്ദ്യനംബരീഷാഖ്യനുത്തുവണ്ണജൻനള
നന്ദ്യരാംനരാധിപർപലരുംനക്തംദിവം
ധർമ്മനിഷ്ഠരായ്മുന്നോൽക്രൂഷ്ടരായ്വസിച്ചിട്ടു
കല്മഷംപെടാതുള്ളകീർത്തിയെസ്സമ്പാദിച്ചു
സമ്പ്രദംപ്രവിഷ്ടരായ്‌വർണ്ണിയ്ക്കപ്പെടുന്നുകേ
ളിപ്പൊഴുംജനങ്ങളാൽസ്വർഗ്ഗാദിലോകങ്ങളിൽ
കല്മഷംനശിപ്പിച്ചുപുണ്യത്തെവർദ്ധിപ്പിച്ചു
ശർമ്മദസ്ഥലങ്ങളിൽകൊണ്ടുചെന്നാക്കീടുവാൻ
സൽക്കീർത്തിയെത്രെനരന്മാർക്കിതിൽകഴിഞ്ഞൊന്നു

മുൾക്കൊമ്പിലോൎത്താലില്ലെന്നുള്ളതൊസത്യംതന്നെ
ഏതൊരുപുമാനപകീൎത്തിമാനവൻവൃഥാ
ജാതനായവന്നുള്ളജീവിതംവൃഥാഫലം
ശുദ്ധകൎമ്മാവായോരാത്മപുത്രമെന്നാകിലും
പൃഥ്വിയിൽജീവിക്കുകിൽപോരുമെസുകീൎത്തിമാൻ
ഒരുകല്പത്തോളവുംദുൎയ്യശസ്സായുള്ളവൻ
മരുവീടുകിലുണ്ടോഫലമെൻകുമാരക
ഗൃദ്ധ്രകാകകോലൂകാദിപക്ഷികൾചിരംചാകാ
തത്രജീവിക്കുന്നില്ലെപാൎക്കിലവ്വണ്ണംതന്നെ
നിഷ്ഫലംജീവിക്കുന്നുകീൎത്തിവൎജ്ജിതന്മാരും
നിൎഭയംയശോൎത്ഥികൾചെയ്യേണ്ടുംകൃത്യംകേൾനീ
തങ്ങൾക്കേതെവരപകീൎത്തിയെധരിത്രിയിൽ
പൊങ്ങിക്കുന്നതിന്നുഹേതുക്കളൊക്കുന്നീടുന്ന
പുത്രകന്മാരെങ്കിലുംബന്ധുക്കളെന്നാകിലും
മിത്രരല്ലതിസ്നിഗ്ദ്ധദാരങ്ങളെന്നാകിലും
നിശ്ചലംത്യജിക്കേണമവരെസ്സമീപത്തിൽ
വച്ചുവാഴിക്കിന്നാകിലൊക്കുകില്ലൊരിക്കലും
സത്യവാദിയാംശിബിയെന്നപാൎത്ഥിവൻപണ്ടു
നിത്യയാസ്ഥയുംപുണ്യകീൎത്തിക്കായ്ക്കുടിക്കാതെ
തന്നുടെമാംസംകൊടുത്തീടിനാൻപരുന്തായി
വന്നാവിഷ്ണുവാംദേവനെന്നുകേട്ടീടുന്നില്ലെ
കണ്ണനവ്വണ്ണംധരാസുരനായൎത്ഥിച്ചോരു
വിണ്ണവൎക്കധീശനായ്ക്കവചംനൽകീലയൊ
സുരസംജീമൂതവാഹനനാംവിദ്യാധരൻ
ഉരസാതാൎക്ഷ്യനേകീനിജമാംശരീരത്തെ
ശംബമാംമഹായുധംതീൎക്കവാൻദധീചിയാം
സന്മുനീശ്വരൻമരിച്ചസ്ഥിയെക്കൊടുത്തില്ലെ!
എന്നിതൊക്കവെനിനച്ചിന്നുസൽകീൎത്തിക്കായി
സന്നിധിസ്ഥലത്തിങ്കൽനിന്നുഞാൻവൈദേഹിയെ

പന്നഗംജീർണ്ണിച്ചതോലെന്നപോലുപേക്ഷിപ്പൻ
നിന്നാകക്കാമ്പിൽതെല്ലുംസന്താപമുണ്ടാകേണ്ട
ധാർമ്മികാത്മാവേകൈകേയീസുതഭവാനുള്ളിൽ
ഞാമ്മരിച്ചീടാതിരുന്നീടേണമെന്നുണ്ടെങ്കിൽ
ഒരുവാക്കെന്നാകിലുമിനിനീവിരോധമാ
യുരചെയ്യരുതെന്നുമരുൾചെയ്തതുകേട്ടു
നടുങ്ങീകൈകേയിതൻതനയൻമൌനംകൈക്കൊ
ണ്ടടങ്ങീമുഖംകുനിഞ്ഞവിടെനില്പായപ്പോൾ
കടുത്തകോപാഗ്നികൊണ്ടെടുത്തശൌര്യത്തോടു
മടുത്തസൌമിത്രിതാനടിത്താർവന്ദിച്ചുടൻ
നിറഞ്ഞുചുവന്നുള്ളനയനങ്ങളിൽനിന്നു
മുറിഞ്ഞുവീഴുന്നചൂടെഴുമശ്രുക്കളോടും
കയർത്തകാളസർപ്പംകണക്കെനിശ്വസിച്ചു
വിയർത്തദേഹത്തോടുംതരിച്ചപാണിദ്വയം
തിരുമ്മിതമ്മിൽക്കൂട്ടിയടിച്ചുപൊടിച്ചുകൊ
ണ്ടാരുമ്പെട്ടുള്ളംമറന്നുണർത്തീരഘുശ്രേഷ്ഠ
കഷ്ടമീവട്ടംകണക്കല്ലെസ്സാമൂഢന്മാരാം
ദുഷ്ടരുണ്ടാക്കുന്നോരുത്തുശ്ഛപവാദത്താലെ
തവഭാര്യയായിട്ടുള്ളസാധ്വിയാംസീതാദേവി
സൽഭാവ്യശീലംവിട്ടുവർജ്ജയാസ്സുന്നീടമൊ
കരുണാകരപ്രഭോകലഹംകൊണ്ടുകോപി
ച്ചൊരുവൻമാതാവിനെക്കളയാനാഗ്രഹിയ്ക്കുന്നു
വട്ടവാംഭവാനിപ്പോളഖിലമാതാവിനെ
വിട്ടുവാനിശ്ചയിയ്ക്കുന്നുബഹുവിസ്മയംതന്നെ
ശ്രുതിയെനിന്ദിയ്ക്കുന്നപശുഹിംസാദികാര്യ്യേ
മതിയേറിടുംമഹായവനന്മാരെങ്കിലും
ക്ഷിതിദേവന്മാരിഹവെടിയുന്നുണ്ടോഭവാ
നിതികിഞ്ചനമാത്രംഹൃദിചിന്തിക്കേണമെ
ഏതുപാപിഷ്ഠന്മാരീദേവിയിൽദോഷംബലാ

ലോത്തുവാനിരിപ്പവരക്കണ്ടശത്രുക്കളെ
താവകാദേശംകുറച്ചുണ്ടെങ്കിൽപിടിച്ചാശ്ശു
ഭാവുകാൎത്ഥംഞാൻമുടിച്ചീടുവൻകൂട്ടത്തോടെ
സേവകന്മാരാംഞങ്ങളിങ്ങെന്തുചെയ്തീടേണ്ടു
ദേവകല്പിയ്ക്കേണമേദേവിയെത്ത്യജിയ്ക്കൊല്ലെ
സ്വസ്ഥനല്ലാതെനില്ക്കുംശത്രുഘ്നൻതാനുംതദാ
ബദ്ധസംഭ്രമംരാമഭദ്രനോടുണൎത്തിച്ചു
സത്തമക്ഷിതീശർചൂടുന്നപൊൻമുടിക്കല്ലെ
സത്വവാരിധെഭവാനിക്കുലംമുടിയ്ക്കൊല്ലെ
നിഷ്കൃപംസ്വഭാൎയ്യയാമാൎയ്യയെത്ത്യജിപ്പനെ
ന്നുൾക്കരുത്തോടിന്നരുൾചെയ്തതിൻഫലംകാണ്മാൻ
നില്ക്കുകില്ലെന്റെപ്രാണങ്ങളിപ്പോഴെഗമിയ്ക്കുമെ
കൎക്കശപ്രകാരത്തെക്കാണ്മവാനാമല്ലമെ
ത്വന്നിമിത്തത്താൽപുറത്താകുന്നജീവാത്മാക്കൾ
ചെന്നമൎത്ത്യത്വംലഭിച്ചെത്രയുംസുഖിയ്ക്കുന്നു
പാപിഷ്ഠന്മാരെങ്കിലുംനിന്തിരുവടിതന്നെ
പ്രാപിച്ചുസേവിയ്ക്കുകിലാധിവ്യാധികൾതീൎന്നു
പ്രഥിതന്മാരാകുമീകഥയോൎക്കുമ്പോളെന്തീ
പൃഥിവീസുതയ്ക്കൊരുപതനംവന്നീടുമൊ
തമ്പിമാരുണൎത്തിയ്ക്കുംപ്രേമഭാഷണംകേട്ടു
തമ്പുരാൻധരാസുതവല്ലഭൻതിരുവടി
നിശ്വസിച്ചേവംമന്ദംധീരനായരുൾചെയ്തു
നിശ്ചയിച്ചതിന്നില്ലെന്നിക്കമെൻപ്രിയന്മാരെ
മററുചെയ്തതിന്നൊന്നുമില്ലവല്ലതുംചെയ്താ
ലററുപോകില്ലീയപവാദമൊന്നിരട്ടിയ്ക്കും
എന്നെയുംത്യജിയ്ക്കുംഞാൻവേണ്ടിവന്നൊങ്കിൽക്ഷിപ്ര
മെന്നുടെഭക്തന്മാരായ്വാഴുന്നനിങ്ങളേയും
പിന്നെയെന്തിഹസീതാപേക്ഷയിൽഭയംനിങ്ങ
ളിന്നിയുംവൃഥാവിരോധങ്ങളെച്ചൊല്ലീടേണ്ടാ

കാലകല്പിതംതടുത്തീടുവാനാൎക്കുംകാണ
ന്നീലകെല്പിതോൎത്തടങ്ങീടുവിൻധീരന്മാരെ
സോപശ്ലേഷയാവിശ്വംഭരൻനിഗ്ഗൂഢമായിട്ടേവം
തീൎച്ചയായരുൾചെയ്തഭാഷിതംകേൾക്കായപ്പോൾ
പൊട്ടനാചിത്തംപൂണ്ടകൈകേയീതനൂജനാം
ചെട്ടെന്നശത്രുഘ്നനുംപോയ്ഗൃഹംപുക്കീടിനാർ
വിട്ടൊഴിഞ്ഞീലാസുമിത്രാസുതൻദുഃഖാരണ്യ
പെട്ടുഴന്നീടുംദേവന്നന്തികെനിന്നീടിനാൻ
ഏകനായ്നില്ക്കുന്നസൌമിത്രിയെക്കടാക്ഷിച്ചു
ലോകനായകൻദുഃഖാക്രാന്തനായരുൾചെയ്തു
സ്നിഗ്ദ്ധസൌമിത്രേഖഡ്ഗംകൊണ്ടുനീമടിയ്ക്കാതെൻ
മസ്തകംമുറിച്ചുവീഴ്ത്തീടേണമല്ലെങ്കിലൊ
സ്വന്ദീതീരേസീതാദേവിയെമോചിയ്ക്കുവാ
നിന്നധീനനായ്നടകൊൾകകാരുണ്യാംബുധേ
ഗൎഭദോഹദംകൊണ്ടുതാപസീജനത്തോടും
തപ്പോഷിതന്മാരാംതാപസന്മാൎക്കണ്ടു
സല്ക്കരിച്ചഞ്ചാറുനാൾസേവിച്ചുകൊൾവാനങ്ങു
നിൎഗ്ഗമിച്ചീടുന്നതിന്നുള്ളൊരുദ്യമത്തോടും
ഞാനയച്ചിടുന്നാളെനോക്കിക്കൊണ്ടിരിയ്ക്കുന്ന
ജാനകിനിന്നോടൊന്നിച്ചിപ്പൊഴെപോന്നീടുമേ
ഭൂതനൂജയെക്കൊണ്ടുപോയങ്ങുമോചിയ്ക്കുന്ന
പാതകംപാൎത്താലിനിയ്ക്കല്പവുംനിനക്കില്ലാ
ഗൎഭധാരിണിയാകുംസീതയെക്കൊണ്ടങ്ങുചെ
ന്നല്പവുംമടിയ്ക്കാതെകാന്താരദേശാന്തരേ
കൈവെടിഞ്ഞാലുംധീരവീരനിമ്പാദങ്ങളിൽ
ചെയ്യുന്നിന്നൊരുനമസ്കാരംഞാൻസഹോദര
ദുഃഖസംഭ്രമംചേൎന്നരാമചന്ദ്രോക്തംകേട്ടി
ട്ടുൾക്കലെന്നീടുംനാണംകൊണ്ടുലക്ഷ്മണൻക്ഷണാൽ
കീഴ്പെട്ടുനോക്കീടിനാൻകേവലംപൂട്ടനേരു

വീൎപ്പിട്ടുനിന്നുംകൊണ്ടുചേതസ്സിലോൎത്തീടിനാൻ
ക്രൂരമോൎത്തോളംജ്യേഷ്ഠൻകല്പിച്ചതുള്ളിൽഭയാ
ങ്കുരകാരണംക്രൂസാതെന്തുഞാൻചെയ്തീടേണ്ടു
സാധ്വിയാംവൈദേഹിയെവഞ്ചിച്ചുകൊണ്ടങ്ങുപോ
യാൎത്തിയാംവണ്ണംകാട്ടിൽകൈവിട്ടുപോന്നീടുവാൻ
ആളുഞാനെന്നായോൎത്താലാവതെന്തുള്ളത്തിങ്ക
ലാളുമാറുണ്ടാമാധിയാലൊന്നുംനിനയ്ക്കാതെ
വല്ലശാപവുംചെയ്യാദേവിയെന്നാമോപാപ
മില്ലചാപല്യാലേവംചെയ്തീലെന്നുറയ്ക്കാമൊ
കില്ലിനിയ്ക്കുണ്ടെന്നാലുംതള്ളുവാൻവയ്യാതുള്ള
ചൊല്ലിയന്നീടുന്നഗുൎവ്വാജ്ഞയെചെയ്തീടുവൻ
ധൎമ്മജ്ഞന്മാൎക്കുഗുരുവാക്യമൊന്നല്ലോമുഖ്യം
നന്മയ്ക്കുഭംഗംവരുത്തില്ലതെന്നല്ലോകേൾപ്പൂ
ജാമദഗ്ന്യനാരാമൻതാതവാക്യത്താൽപണ്ടു
താമസിയ്ക്കാതെതന്നിയ്ക്കുള്ളവെണ്മഴുകൊണ്ടു
മാതൃകണ്ഠത്തെമുറിച്ചീടിനാൻഭയംവെടി
ഞ്ഞീട്ടുശംനിനച്ചുറച്ചുണ്ടായധൈൎയ്യത്തോടെ
സത്വരംത്വദീയമാംശാസനംനടത്തുവൻ
ഭക്തനായീടുന്നഞാനെന്നുമങ്ങുണൎത്തിച്ചു
വിദ്രുതംനിജാഗ്രജൻതൻപദംവന്ദിച്ചുസൌ
മിത്രിയാംമഹാവീരൻനിൎഗ്ഗമിച്ചനന്തരം
കല്പിച്ചവണ്ണംനല്ലസൈന്ധവങ്ങളെക്കെട്ടി
യൊപ്പിച്ചസൂതൻകൊണ്ടുവന്നതേൎത്തട്ടിൽകേറി
മൈഥിലീഗൃഹത്തിന്നുതേർതിരിച്ചപ്പോളങ്ങു
മൈതളന്റടൻവീണതൻപ്രവീണാശ്വങ്ങളെ
തട്ടിയേല്പിപ്പാൻനിയോഗിയ്ക്കയാൽചട്ടററച
മ്മട്ടിയെപ്പൊക്കിസൂതൻതാഡനംകൂട്ടീടിനാൻ
എന്നതേററവയേററിതെങ്കിലുംമണ്ടീലൊരു
മന്ദതയോടുംനടകൊണ്ടുപോയെന്നേവേണ്ടു

മന്ദിരം പ്രവേശിച്ചു തേരിൽനിന്നുടൻ തന്നെ
മന്നിലങ്ങിറങ്ങിയ ലക്ഷ്മണൻ വിചക്ഷണൻ
ശ്രദ്ധയോടെഴുന്നേററുവന്ന ദേവിയെക്കണ്ടു
ഭക്തിയോടു പാങ്മുഖനായിട്ടു കൂപ്പീടിനാൻ
ദേവിനിന്തിരുവടിയുള്ളൊരു ആർഹിതത്തെച്ചെയ്യാൻ
ദേവനിങ്ങയച്ചു ഞാനെത്തിയെന്നുണത്തിനാൻ
സീതയും തെളിഞ്ഞരുൾചെയ്തു സൌമിത്രേ കൊള്ളാം
പ്രീതനായാൎയ്യൻ ചെയ്തു കാൎയ്യമാശ്ചൎയ്യം തന്നെ
വർദ്ധിച്ചനേരം പോക്കിലിന്നാലെത്തിയാമയി
ലർത്ഥിച്ചതേവം സാധിപ്പിയ്ക്കുവാൻ കൃപാനിധി
സ്സിദ്ധനായീടും നിന്നെ വിട്ടയച്ചിരിയ്ക്കുന്നു
ഭക്തവാഞ്ഛിതം പൂരിപ്പിയ്ക്കുവാനാരീവണ്ണം
വെക്കമീഞാനും പുറപ്പെട്ടുവന്നീടാമല്പം
നില്ക്കലക്ഷ്മണനമ്മളങ്ങണഞ്ഞനന്തരം
മംഗളം കൂട്ടും വണ്ണം താപസോത്തമന്മാൎക്കു
മങ്ങിനെവസിയ്ക്കുന്ന താപസീജനത്തിനും
വന്ദനാചാരം ചെയ്താൽ നല്കുവാൻ ചിത്രങ്ങളാം
ചന്ദനാഗരു ചാരുവസ്ത്രാദിവസ്തുക്കളെ
ഞാനെടുത്തിതിൽ കൊണ്ടുവയ്ക്കട്ടെയെന്നിങ്ങിനെ
ജാനകീഗിരം കേട്ടു ലക്ഷ്മണൻ കൃപാനിധി
ഭർത്തൃശാസനമായുള്ളുഗ്രമാം പാശം കൊണ്ടു
ബദ്ധനായവൻ ഭൃശം വൈവശ്യം കലന്നവൻ
പൊട്ടിയ കണ്ണീരോടും മാനസത്തോടും കൂടി
ഇഷ്ടിയും ഭാവിച്ചപ്പോളാകയെന്നുണത്തിച്ചു
മിണ്ടാതെനിന്നീടിനാനന്നേരം വൈദേഹിയു
മുണ്ടായ മോദത്തോടു മന്തരാലയം പുക്കു
കാലതാമസം വിനാ താപസാദികൾക്കന്നു
കൂലമാം ദുകൂലാജിനാദിയും വേറെവേറെ
മേദ്ധ്യങ്ങളായും മഹാരുച്യങ്ങളായും ചില

പാത്ര്യങ്ങളായുള്ളവസ്തുക്കളുംവിശേഷിച്ചു
കാമദായകമായിട്ടെത്രയുംവിളങ്ങുന്ന
രാമദേവശ്രീരത്നപാദുകാദ്വയത്തെയും
സ്യന്ദനംതന്നിൽകൊണ്ടുവച്ചനന്തരംശ്വശ്രൂ
വന്ദനംചെയ്തീടുവാൻചെന്നിട്ടുവൈകീടാതെ
ഭർത്തൃമാതാവിൻപാദംകുമ്പിട്ടുചൊന്നാളേവ
മുത്തമാകൃതജ്ഞനായിത്രിസൽകൃപാവയെ
ജഹ്നുജാതടാരണ്യതാപസാശ്രമങ്ങളിൽ
ചെന്നുസന്തതംരമിച്ചീടുവാനിന്നുള്ളിൽ
വന്നദോഹദമെന്നെകൊണ്ടങ്ങുപോയീടുവാ
നന്നതേരോടുംസമ്മുഖനായ്‌സൌമിത്രിയും
സമ്മതംപ്രാപിച്ചുനീപോകയെന്നനുഗ്രഹ
മംചെയ്താനെങ്കിൽപോകാമല്ലെങ്കിലാകുന്നതൊ
ഭ്രസ്വതാംഗിതംകേട്ടുമാതാവുംചൊന്നാളെന്റെ
ഭാസ്വരാകൃതേബാലേകോമളേസീതേസുതേ
കണ്ടവല്ലികൾമരക്കൂട്ടവുംകല്ലുംമുള്ളു
മിണ്ടലുണ്ടാകുംവ്യാഘ്രസിംഹാദിസത്വങ്ങളും
എങ്ങുമേനിറഞ്ഞുള്ളഘോരമാംപെരുങ്കാട്ടി
ലെങ്ങിനെകടന്നുവാഴുന്നുനീസുപാത്രമേജ
വാതപാതവുംമഞ്ഞുംവൃഷ്ടിയുംചൂടേറീടു
മാതപാദിയുംമേഘോദ്ഭവംവനാന്തരേ
പണ്ടുനാന്തഥാചിരംക്ലേശിച്ചുവന്നിങ്ങുക
യ്യൊണ്ടസൌഖ്യത്തെവിട്ടുപിന്നെയുംമടിയ്ക്കാതെ
കൎശാത്മകന്മാരായുള്ളവക്കട്ടുകന്നാ
ദുൎഗ്ഗമാംദേശംകൊതിയ്ക്കുന്നതീയിതുചിത്രം
രാമനെവെടിഞ്ഞുനീകാനനേപോകുന്നാകിൽ
ന്തോമനേകനക്കല്ലിതൊട്ടുമെന്നോതേണമോ
പതിശുശ്രൂഷാപരിത്യജനംചെയ്യാവതോ
സതിയാംനാരിയ്ക്കുതൻധവനില്ലെന്നായ്‌വന്നാൽ

വത്സമാസ്വപംഭ്രശ്ചരനോടൊക്കന്നതാ
മെഷാരവർത്തുണ്ണന്ദ്യൂവന്നരചെയ്യാലുംസ്രുദേ
ക്ഷീണയായ്സ്വരംനിണക്കാനനംകരുത്തീടു
മെന്നാനേർമിഴിശോഷിച്ചീടുമങ്ങോർഷ്ഷൂഅള്ളം
പ്രേമബുദ്ധിയോടേവംചൊല്ലുന്നമാതാവോടു
ഭൂമിപുത്രിയുംചൊന്നാളൊന്നിതങ്ങോർത്തീടേണം
എന്നുടെഭർത്താസമസ്താശ്രയൻചിന്തിപ്പവ
ർക്കാനന്ദംനൽകുംകരുണാകാന്തകൻപണ്ടു
ചെന്നുകാന്താരേവസിച്ചന്നുയുദ്ധത്തിൽചത്ത
തന്നുടെഭക്തന്മാരാംകോടിവാനരന്മാരെ
ജീവനെദാനംചെയ്തുരക്ഷിച്ചുഗംഭീരനീ
ദേവനെസ്മരിച്ചുംകൊണ്ടാശയെവസിപ്പിച്ചു
കൂടവെകൊണ്ടങ്ങുപോകുന്നിനിയ്ക്കാരണ്യത്തി
ലാടലുണ്ടാകുന്നതിന്നില്ലകാരണംശുഭേ
എപ്പോഴുംശ്രീരാമനാമാമൃതംജപിച്ചുംകൊ
ണ്ടുൾപ്പൂട്ടംവണ്ണംതന്നെസേവിയ്ക്കുന്നിനിയ്ക്കോർത്താൽ
ശ്രേഷ്ഠമാനസേവിയ്ക്കുന്നതെങ്ങിനെബലാ
ലോഷ്ഠശോഷവുംശ്രമംകൊണ്ടുള്ളസന്താപവും
ചിത്തവാക്കർമ്മങ്ങൾകൊണ്ടത്രനിങ്ങളെഭജി
ച്ചുത്തലെന്നിയെവസിയ്ക്കുന്നിനിയ്ക്കോരിയ്ക്കലും
വന്നുചേർന്നീടാവനേസങ്കടംനിങ്ങൾക്കിതാ
വന്ദനാവിശേഷിച്ചുമാചരിയ്ക്കുന്നേനിപ്പോൾ
ഇത്ഥമങ്ങുണർത്തിച്ചുകേവലംവലംവച്ചി
ട്ടുത്തമസ്വഭാവയാംദേവിയെക്കുമ്പിട്ടപ്പോൾ
ചീർത്തവാത്സല്യംകൊണ്ടുകല്യയാംകൌസല്യയു
മാർത്തയായ്മനംകനിഞ്ഞാസ്ഥയാഭൂപുത്രിയെ
മുറുകെപ്പൂമെയ്കെട്ടിത്തഴുകീലാളിച്ചുപോ
യ്യരികെന്നാശിർവ്വാക്യമരുൾചെയ്തയയ്ക്കയാൽ
പെരുകുംമോദേനപോയുടനെകൈകേയിത

ന്നരികേ ചെന്നു വന്ദിച്ചു തൽപാദവും വാങ്ങി
സത്വരം സുമിത്രയാമമ്മതന്നെയും കണ്ടു
ചിത്തസമ്മോദം വരുമാറു വന്ദനം ചെയ്തു
തൽകൃതാശിസ്സും വാങ്ങി ലക്ഷ്മണാന്തികത്തിങ്കൽ
പുക്കതാമസിയാതെ പുഷ്കരാക്ഷിയാം സീതാ
ചിത്തേ രാഘവപാദം ചിന്തിച്ചു മോദത്തോടു
മത്തേരിലേറീടിനാളന്നേരം പതുക്കവെ
ഖിന്നമാം ഭാവത്തോടെ ലക്ഷ്മണൻ താനും കേറി
നിന്നനന്തരം നിയന്താവിനെ വിലോകിച്ചു
കുന്നു ഗൽഗദത്തോടും ചൊല്ലിനാനശ്വങ്ങളെ
മണ്ടുമാറുടൻ തെളിച്ചീടു നീ മടിയാതെ
സൂതനും സൌമിത്രിയോടോതിനാൻ മഹാമതേ
താത കേട്ടാലും ഭവാനശ്വമാനസം ചിത്രം
ബോധിക്കുന്നിതു ഞാനങ്ങാതുവൻ ചലാചല
പ്രോഥത്വം കൊണ്ടിക്കണ്ട ചൊല്ലൊല്ലാ വാജീന്ദ്രന്മാ
ചൊല്ലുവാനിച്ഛിക്കുന്നതങ്ങളെങ്ങോട്ടു കൊണ്ടു
ചെല്ലുവാനൊരുങ്ങിയാലുണ്ടു വൈഷമ്യം കിഞ്ചിൽ
മുന്നമേ സീതാദുഃഖശല്യം കൊണ്ടുള്ളിൽ പരം
ഖിന്നയായ്ക്കിടക്കുന്ന ഭൂതധാത്രിയാം ദേവി
തന്നുടൽക്കകളെല്ലാമശ്വങ്ങളെല്ലാം ഖുരാഗ്രങ്ങ
ളംഗത്തിൽ കൊണ്ടുകൊണ്ടു ഭിന്നയും നിർഭിന്നയാം
തന്നുടൽ കാണിക്കും മഹാചാതുര്യമേറും ഗതി
സംഗരത്തിങ്കൽ തന്നെ മാന്യയായ്‌വന്നീടുന്നു
എന്നപോലിത്യാദിമന്മാർഗ്ഗത്തിലാകുന്നത
ല്ലെന്നതാണിവറ്റയ്ക്കിന്നുള്ളൊരൊന്നിത്രപണം
എന്നിരിക്കിലും തെളിച്ചീടുവൻ വേണ്ടും വണ്ണ
മെന്നുടെ സാരഥ്യസാമർത്ഥ്യമൊന്നീക്ഷിച്ചാലും
ഈദൃശം പറഞ്ഞുടൻ പ്രാജകനാം നിയന്താവു
താദൃശങ്ങളായുള്ള ദിവ്യാശ്വരത്നങ്ങളെ

തട്ടിനാൻഗളങ്ങളിൽകൈകൾകൊണ്ടുണർന്നോട്ടം
മട്ടിലങ്ങനേകശാരങ്ഗസംഗ്രഹംചെയ്തു
ഒന്നുരണ്ടടിച്ചുവിട്ടീടിനാനടൻതന്നെ
മന്ദഭാവവുംവെടിഞ്ഞാഹയങ്ങളുംമണ്ടി
മാരുതപ്രവേഗമാംസ്യന്ദനംകേറിപ്പോകം
ചാരുതാനിധാനമാംരാമപത്നിയെനോക്കി
സാരയായുള്ളാരയോദ്ധ്യാപുരീഗതശ്രീയാ
യ്യാരമാധിയിൽതാണുകേണുപോയെന്നേവേണ്ടു
വമ്പെഴുംധ്വജങ്ങളിൽകാറേററവുതുള്ളീടുന്ന
പൊമ്പതാകകളാകുംപാണിപല്ലവങ്ങളാൽ
ഏതുമുംതടുക്കുന്നുണ്ടെങ്കിലുംമറഞ്ഞത്ര
പുത്രിയാംമൃഗാക്ഷിയാൾമാർഗ്ഗത്തിലഗ്രസ്ഥലേ
മുന്നിമിത്തൌഘംമനംഞെട്ടുന്നവണ്ണംകണ
ക്കെന്നിയെകഷ്ടംപലമട്ടിലുംകണ്ടീടിനാൾ
സമ്മുഖപ്രവിഷ്ടമായങ്ങിനെന്നുംകൊണ്ടു
ജംബുകക്കൂട്ടംതിയ്യുള്ളാസ്യപാടനംചെയ്തു
ഓരിയിട്ടൊഴിയ്ക്കാതെകൂടമാൻക്കൂട്ടങ്ങളും
ഭൂരിവേഗത്തിൽചാടിയോടിപ്പോയ്യിലങ്ങവെ
സ്ഫുരണംവന്നുവലംകണ്ണിലീവണ്ണംശ്രേയോ
വാരണംചെയ്യുംമററുംദുശ്ശകുനമേററംകണ്ടു
ചിത്തത്തിൽചിന്താവിഷാദശങ്കാദികളോടും
തത്വജ്ഞയാകുംദേവിസൌമിത്രിയോടുചൊന്നാൾ
ഹന്തദേവരവരബുദ്ധേനീകണ്ടീലയോ
ചിന്തയുണ്ടാക്കീടുന്നദുശ്ശകുനജാലംബലാൽ
ദുർമ്മൃഗങ്ങളാംഗോമായുക്കളീവണ്ണംവന്നു
നമ്മുടെനേരേനിന്നുഭൈരവാരവംതൂകി
വെക്കമുണ്ടാകുംവിപത്തെന്നുണ്ടുതോന്നിയ്ക്കുന്നു
ദുഃഖസൂചകംതന്നെനോക്കുകീമൃഗൈഘവും
വ്യത്യസ്തമായിത്തന്നെകാണുന്നുസമസ്തമവും

സ്വസ്തികേടെന്തൊരുഭവിയ്ക്കുന്നതെന്നറിഞ്ഞീലെ
സ്വസ്ഥനായ്നില്ക്കുംസുമിത്രാത്മജൻതന്നോടല്പ
മിത്തരംപറഞ്ഞുടൻപ്രാൎത്ഥിച്ചുചൊല്ലീടിനാൾ
സന്തതംകൌസല്യയാമമ്മയ്ക്കുഹൎഷംചേൎക്കും
സന്തതിസ്വരൂപനാംരാമചന്ദ്രനായ്ക്കൊണ്ടു
സ്വസ്തിസംഭവിയ്ക്കട്ടെതദ്രഘുപ്രവീരന്നു
ശക്തിയുംപ്രസിദ്ധിയുമായുസ്സുംവൎദ്ധിയ്ക്കട്ടെ
നിശിതാസ്ത്രങ്ങൾകൊണ്ടുരണാങ്കണത്തിൽവെച്ചു
നിശിചാരന്മാർകുലംനിഖിലംനശിപ്പിച്ചു
വിജയംപ്രാപിച്ചയാതൊരുവൻവിശിഷ്ടമാം
വിജയംചൊല്ലേറുമാച്ചിരുവിൽഭവിയ്ക്കട്ടെ
കാട്ടിലാജനസ്ഥാനേവച്ചുയുദ്ധാൎത്ഥംബലം
കാട്ടിയ്ക്കുററത്തോടേററമേററക്രൂരന്മാരവർ
ക്രൂരനാംഖരൻപരൻദൂഷണൻപ്രഭീഷണാ
കാരനാംത്രിശീൎഷനെന്നിങ്ങിനെപേരുള്ളവർ
യാതൊരുത്തൻെറശരംകൊണ്ടുനിൎഭിന്നന്മാരായ്
പ്രേതരാജൻെറപുരംപൂകിനാർവേഗത്തോടെ
രാമഭദ്രാഭിഖ്യനാമാരാജവീരൻമൃത്യു
നാമയംവെടിഞ്ഞുരാജ്യാവനംചെയ്തീടട്ടെ
ദക്ഷിണാംഭോധിയ്ക്കുള്ളതീരംപുക്കനന്തരം
രക്ഷണീയനായ്വന്നുകണ്ടുവന്ദനംചെയ്തു
നല്ലഭക്തിയോടപേക്ഷിച്ചൊരുവിഭീഷണ
ന്നല്ലലുള്ളതുനീക്കിലങ്കാധിപത്യംനൾകി
ഭൃത്യരായീടുംപ്ലവംഗോത്തമന്മാരെക്കൊണ്ടു
നത്യഗാധമാംസമുദ്രത്തിൻെറമദ്ധ്യത്തിങ്കൽ
വിസ്തരിച്ചൊരുനൂറുയോജനത്തോളംനീള
മൊത്തകൽചിറകെട്ടിച്ചക്കരെക്കടന്നുടൻ
ത്യക്തസന്ദേഹംസൈന്യസന്ദോഹത്തോടുംസമ
ദ്യുക്തനായ്രണത്തിന്നുയാതൊരീശ്വരൻബലീ

ആദിതേയാരാദ്ധ്യനാമാരാമചന്ദ്രൻദേവ
നാധയെന്നിയേസുഖാവിഷ്ടനായ്‌വസിയ്ക്കട്ടെ
ബ്രഹ്മദേവനെസ്സേവിച്ചിഷ്ടമാംവരംവാങ്ങി
സ്സമ്മതന്മാരായ്‌ബാഹുവിക്രമോദയംപൂണ്ടു
ദുർമ്മദാഹങ്കാരേണദുർജ്ജയന്മാരായസൽ
കർമ്മമേററവുംചെയ്യുംസദ്വിദ്വേഷണന്മാരായ്
ക്ഷോണമെന്നിയേലങ്കാധീശന്മാരായിട്ടങ്ങു
വാണരാവണകുംഭകർണ്ണകൌണപന്മാരെ
നേർത്തസാരന്മാരാക്കിത്തീർത്തസംഗരാന്തരേ
കൂർത്തസായകാകൊണ്ടുകൊന്നാങ്ങുവീഴിച്ചതും
വായ്പുകൂടീടുംദുഃഖോൽഭ്രാന്തമാംമണ്ഡോദരീ
ബാഷ്പവാരിണാലങ്കാഭൂഷണംകഴിച്ചതും
പെരികേവിശിഷ്ടനാംഹരിപുത്രനെയിനി
സ്സൂരികേമുമ്പിലേററംകനിവോടയച്ചതും
യാതൊരുമഹാപുമാനാരാമദേവൻജഗ
ന്മേദുരാമോദംവളർത്തീടട്ടേദിവാനിശം
ഇത്തരംപ്രാർത്ഥിച്ചിരിയ്ക്കുന്നതിന്മദ്ധ്യേജവാ
ലെത്തിതേർഗംഗാതടത്തിങ്കലെന്നറിഞ്ഞാലും
കല്മഷംസമസ്തവുംതീർക്കുവാൻമിടുക്കുള്ള
വെണ്മയേറീടുംവെള്ളംകൈക്കൊണ്ടുമേലേമേലേ
പൊങ്ങിയെത്രയുംകളിച്ചീടുന്നകല്ലോലാളി
തിങ്ങിയങ്ങിനെവിളങ്ങുന്നതുംതീരസ്ഥല
ജാതശോഭങ്ങളായിട്ടെത്രയുംകൊഴുത്തുള്ള
ചൂതചമ്പകജംബൂപൂഗഖർജ്ജൂരങ്ങളും
കണ്ടകീഫലങ്ങളുംമുമ്പായവൃക്ഷങ്ങളും
കണ്ടവല്ലികൾനാനാരംഭാദിസംഘങ്ങളും
ഭംഗിയിൽപലഫലപൂങ്കുലാദികളിട
തിങ്ങിയുള്ളോരോമുന്തിരിങ്ങാദികുഞ്ജങ്ങളും
സ്വർണ്ണകേതകങ്ങളുംശോഭിച്ചുനില്ക്കുന്നതും

കണ്ണിലങ്ങിനെകണ്ടുപുണ്യമൂർത്തിയാംദേവി
ഹൃഷ്ടയായോതീടിനാളോക്സൌമിത്രേമുന്നിൽ
ദൃഷ്ടയായെല്ലോദേവവാഹിനീവിലാസിനീ
ശുഭ്രരൂപിണീരാമചന്ദ്രൻെറസൽക്കീർത്തിപോ
ലപ്രമേയാഘൌഘസംഹാരിണീവിഹാരിണീ
ജന്മവുംകൃതാർത്ഥമായദ്യമേപുണ്യംകൊണ്ടു
മന്മനോരഥത്തിന്നഹാനിയില്ലനിർണ്ണയം
ഒന്നമേമിണ്ടാതുള്ള ലക്ഷ്മണൻതദന്തരേ
നിന്നതേരതിൽനിന്നുതാഴത്തങ്ങിറങ്ങിനാൻ
എന്നപോലിറങ്ങിനാൾ സീതയുംതദാവന്ദ
വന്ദനാദികൾചെയ്യാനാവികൻപാർത്തീടാതെ
പുത്തനാമൊരുപെരുംതോണിയെക്കാണിച്ചതി
ലൊത്തവണ്ണമേമന്ദംരണ്ടുപേരേയുംകേററി
ത്തക്കവുംനോക്കിത്തുഴഞ്ഞങ്ങിനെഭയംചെക്കാ
തക്കരെക്കൊണ്ടങ്ങിറക്കീടിനാനനന്തരം
സീതയുംസൌമിത്രിയുംഗാംഗമാംപയസ്സിങ്കൽ
പ്രീതമാനസത്തോടുംമജ്ജനംകഴിച്ചുടൻ
ശോഭനങ്ങളാമപരാംബരങ്ങളെക്കയ്യ്ക്കൊ
ണ്ടാഭയാധരിച്ചങ്ങുനിന്നുകൌതുകത്തോടെ
പാദങ്ങളാലേമന്ദംസഞ്ചരിച്ചെത്തീടിനാർ
മോദംകെട്ടീടുംമട്ടിലുഗ്രമാംവനാന്തരം
കല്ലുകൾകടുത്തുള്ള മുള്ളുകൾമുഴുത്തുള്ള
പുല്ലുകൾകൊഴിഞ്ഞുള്ള ശുഷ്കിച്ചപത്രാദികൾ
വള്ളികൾചുററിപ്പിണഞ്ഞുള്ള വന്മരങ്ങൾവ
ങ്കള്ളികളുയർന്നുള്ള പുള്ളികൾനിരക്കവെ
നെല്ലികൾവളർന്നുള്ള ലന്തകൾതമാലങ്ങ
ളില്ലികളെലിഞ്ഞികളുങ്ങുകൾകവുങ്ങുകൾ
കൊന്നവൻകരിങ്ങാലിഞാവലാവല്പാവക
പുന്നവേപ്പിരുപ്പകൾകാഞ്ഞിരദ്രുമാദികൾ

പിപ്പവന്യഗ്രാധങ്ങളുഗ്രങ്ങൾക്രുത്തിട്ടുള്ള
ഭേദപങ്ങൾ പങ്ങളു സ്ത്യാദികൾന റഞ്ഞെത്തങ്ങും
ഒന്നായപോലെ രയ്ക്കുണ്ടുദുർഗ്ഗമായ്ക്കുടന്നങ്ങു
ചെന്നുകേറിയാലനസ്ഥാലയത്തിട്ടുംതന്നെ
പലപാശികളാകുംകഴുതൊട്ടുഗ്രങ്ങളാം
പലപക്ഷികളുണ്ടുപതറിപ്പറക്കുന്നു
ചിലദേശങ്ങൾതോറുമിളകിമൂളുകെട്ട
ന്നല്പകൾക്രൂട്ടംവിട്ടുപെരുമാറുന്നതല്ലൊ
അധികംജീർണ്ണമായുള്ള രയാലാകുംമര
മധിരോഹിച്ചുമോദിച്ചുമരുംവങ്കാകന്മാർ
സ്ഫുരിയ്ക്കുംക്രെങ്കാരവുമതിന്റെപൊത്തുതോറു
മിരിയ്ക്കുംഭുജംഗങ്ങൾകടുത്തഫൂൽകാരവും
പൊഴിയ്ക്കുന്നിതുമിണ്ടാതെലിയ്ക്കുള്ളുമാന്തി
കഴിയ്ക്കുന്നിതുഭക്ഷ്യംകൊതിയ്ക്കുംവിഡാലങ്ങൾ
കർശങ്ങളാംകരുംതേളുകൾപുഛങ്ങളെ
യൊക്കവെപൊക്കിക്കൊണ്ടങ്ങഗ്രമായ്നടക്കുന്നു
ഏറ്റവുംതടിച്ചുതീക്ഷ്ണാഞ്ചലംകലർന്നുള്ള
തേറ്റകൾകൊണ്ടുവീഴ്യുംതേടീടുംവരാഹങ്ങൾ
പാറ്റകൾപോലെവപുർല്ലാഘവംകൈക്കൊണ്ടോരേ
തീറ്റകൾതേടിക്കൊണ്ടുമണ്ടുന്നുപലേടവും
വൈരിഭഞ്ജനംചെയ്വാനെത്രയുംകരുത്തുള്ള
സൈരിഭക്കൂട്ടമേദിച്ചാനനംപൊക്കിപ്പാർത്തു
തരിയ്ക്കുംശൃംഗങ്ങളെതരുക്കൂട്ടത്തിൽകുത്തി
ത്തറയ്ക്കുന്നിതുവൃക്ഷംവിറയ്ക്കുന്നിതുസർവ്വം
വഞ്ചനത്താലെമൃഗക്കൂട്ടത്തെപ്പിടിയ്ക്കുവാൻ
തഞ്ചമോർത്താലസ്യംവിട്ടുകളുള്ള ശാർദ്ദൂലങ്ങൾ
ചഞ്ചലംവെടിഞ്ഞിരിയ്ക്കുന്നുകാണുകിൽചിത്രം
നെഞ്ചകത്തേറുംധ്യാനംപൂണ്ടയോഗികൾപോലെ
തംദ്രശംചെരുത്തുള്ളഭീഷണപ്രകാരമെൻ

മേദിനീപതേ പറഞ്ഞാലൊടുങ്ങില്ലാദ്ഭുതം
പാവനസ്വഭാവയാം ദേവിതന്റെ തൃക്കൺകൾ കൊ
ണ്ടീവനം വിലോകിച്ചീടിനാൾ വിശ്വാസത്തോടെ
കേവലം ഭയം കൊണ്ടു പൊങ്ങിവന്നീടും കണ്ണ
കാവൃതാംഗിയായ് രാമദേവകീർത്തിസ്ത്രീപോലെ
ദുശ്ചിഹ്നസന്ദർശനമപ്പോഴും ഭവിക്കയാ
ലച്ഛിന്നമാകും ദുഃഖം പൂണ്ടു സംഭ്രമത്തോടെ
ചൊല്ലിനാൾ സൌമിത്രിയോടല്പവും ശ്രമമേയ
മില്ലിനിക്കുന്നോ പിപതത്തെല്ലുവാണിരിക്കുന്ന
എത്തിയോ മാർഗ്ഗം പിഴച്ചുതാനെന്നെനിക്കുന്നീ
ഹേത്തിനീക്കാണും വനം ഭീതിവർദ്ധനം തന്നെ
നിർണ്ണയം തപോവനമല്ലിതാപസർക്കുള്ള
പർണ്ണശാലകളൊന്നുമെങ്ങുമേ കാണുന്നില്ല
ഭർത്തൃശുശ്രൂഷാധർമ്മനിഷ്ഠയാം വിശേഷവും
ശുദ്ധവേഷവും പൂണ്ട ഭദ്രതാപസീജനം
കുത്രഹാ ഗുണജ്ഞകൾ കാണുന്നോക്കുന്തോറു
മത്രമേ നേത്രങ്ങളിൽ പ്രത്യക്ഷമാകുന്നില്ല
മഞ്ജുവാം സമിദ്ബന്ധം മാന്യമാം കൃഷ്ണാജിനം
മൌഞ്ജിയെന്നിവയോടു കൂടവേ കടുമ്മയും
ഷോഡശവയസ്സോളം പ്രായവും ധരിച്ചുള്ള
മോദകർത്തൃകന്മാരാം താപസകുമാരന്മാർ
ആംഗണേ കാണപ്പെടുന്നില്ല വല്ക്കലം ധരി
ച്ചങ്ങിനേ വാഴും തപസ്വീശ്വരന്മാരും തഥാ
ഒട്ടുമില്ലല്ലോ കാണ്മാനഗ്നിഹോത്രത്താൽ പുറ
പ്പെട്ടു പൊങ്ങീടും പുകയെങ്ങുമീവനാന്തരെ
ശുഷ്കമാം മരം തൃണമെന്നിവ കത്തിദ്ദഹി
ച്ചുൽഗമിച്ചീടും കാട്ടുതീയ്യുണ്ടു കണ്ടീടുന്നു
വേദപാഠത്തിൻ ധ്വനിയില്ല പക്ഷികൾ കൂട്ടം
നാദമൊടൊന്നോർത്തു കേട്ടീടുന്നതി വഹാലകൾ കൂട്ടം

രാമദേവനെവെടിഞ്ഞുള്ളോരെൻകണ്ണുങ്ങളിൽ
ക്ഷേമമമ്മെക്കുംവേദനോമെന്നെത്തീടുമോ
നൂനമീമോഹംകൊണ്ടുതാപസാദികൾതമ്മെ
ഞാനഹോകാണ്മാനിച്ഛിക്കുന്നെന്നുധരിച്ചാലും
ധന്യസജ്ജനങ്ങളെക്കണ്ടുസന്തോഷിയ്ക്കുവാൻ
പുണ്യമുള്ളവർക്കുതാൻമാർഗ്ഗമുത്ഭവിച്ചീടും
ഈവണ്ണംവിഷണ്ണയാംദേവിചൊല്ലീടുംവാക്യ
മാവുന്നധൈര്യത്തോടുംകേട്ടറിഞ്ഞനന്തരം
ഓർത്തടങ്ങാതെവന്നസങ്കടംമുഴുത്തേറ
മാർത്തനായുഴന്നസൗമിത്രിയാംപവിത്രാത്മാ
കണ്ണുനീർതൂകിത്തൂകിക്കീഴ്പെട്ടുനോക്കിക്കൊണ്ടു
നിന്നുവീർത്തുനടത്തിച്ചുനിർമ്മലാത്മകേദേവി
ഗമ്യമാംപുണ്യാശ്രമംദൂരത്തിലെത്രേജഗ
ന്നാഥരൂപിണീനടക്കേണമേപതുക്കവെ
സത്യമങ്ങുണർത്തുന്നേനജ്ഞനാനാര്യപാതി
വ്രത്യഭാക്കെന്നാകിലുംനിന്തിരുവടിതന്നെ
വിശ്വാപവാദംമൂലംധർമ്മിഷ്ഠനാകുംജ്യേഷ്ഠൻ
നിശ്വാസമുൾക്കൊണ്ടുപേക്ഷിച്ചുനിശ്ചലംശ്രുതേ
വന്നദോഷദംഭവതിയ്ക്കുതിന്നൊക്കുംവണ്ണം
ജഹ്നുജാതടാരണ്യംകാണ്മവാൻപുണ്യാകൃതേ
സന്ധ്യയാംമുമ്പിൽതന്നെദേവിയെക്കൊടുങ്കാട്ടിൽ
സന്ത്യജിച്ചുടൻനിവർത്തിയ്ക്കുവാനായിട്ടെന്നെ
ഭർത്തൃഭൃത്യനാംദേവർകല്പിച്ചുവിട്ടാനമ്മെ
ഭക്തരിപ്പരാധീനരെന്തിതിൽചെയ്തീടേണ്ടു
തൽഗിരംകേൾക്കാതിരിയ്ക്കാവതോകഷ്ടംചെയ്യാ
നൾക്കരുത്തെന്നോളമില്ലാക്കമെന്നുറപ്പായീ
ലക്ഷ്മണൻഗ്രഹിപ്പിച്ചതീവ്രമാംവാക്യംകേട്ടു
പക്ഷ്മളാക്ഷിയാളാകുംജാനകീപതിവ്രതാ
വന്നസങ്കടാധിക്യംമൂലമാവനസ്ഥലേ

നിന്നനില്പിലേതന്നെമൂർഛിച്ചുവീണീടിനാൾ
മൂലവിഛേദംവന്നീടുന്നവല്ലിയുംമഹാ
ശ്ശുവതിക്കണ്ണ ഗ്രഃകൊണ്ടഗൃഷ്ടിയുംപ്രത്യക്ഷത്തിൽ
പന്നാഗപ്രദഷ്ടയാംബാലയുംനഭസ്സിങ്കൽ
നിന്നരോഹിണിതാനുമെങ്ങിനെയതുപോലെ
വീണദേവിയെക്കണ്ടുലക്ഷ്മണൻഭയപ്പെട്ടു
വേണമീശ്വരകൃപയെന്നു ലെനറപേക്ഷിച്ചു
തൻമുഖാംബുജാഛാദനംചെയ്തതനിടംകൈകൊ
ണ്ടംബുജപ്രിയാംശുക്കളങ്ങുകൊണ്ടീടാതാക്കി
മന്ദമങ്ങിനെമറുകയ്യുകൊണ്ടെടുത്തുള്ള
തന്നുടെവടാഞ്ചലംകൊണ്ടങ്ങുവീശീടിനാൻ
കൈതവംവിനാരാമദേവന്റസാക്ഷാൽസേവ
ചെയ്തുവൻഞാനെങ്കിലിജ്ജാനകീമഹാസതി
ബുദ്ധിയോടുണർന്നെഴുന്നേല്ക്കട്ടെയെന്നിങ്ങിനെ
ഭക്തിയോടർത്ഥിച്ചുകൊണ്ടൊന്നുചൊല്ലിനാനപ്പോൾ
ബുദ്ധയായെഴുന്നേറ്റുമൈഥിലീകണ്ണുതുറ
ന്നന്ധലേനോക്കുംനേരംതന്നുടെപുരോഭാഗേ
നില്ക്കുന്നസൌമിത്രിയെക്കണ്ടുകണ്ണീരുംപൊഴി
ച്ചുംകൊണ്ടഖേദത്തോടുംചൊല്ലിനാൾവത്സക്കവെ
ഖിന്നാവത്സലവത്സലക്ഷ്മണാത്തമനീയി
ച്ചൊന്നവണ്ണമേകൊടുങ്കാട്ടിലീയെന്നെത്തന്നെ
നിഷ്കൃപംജനസ്ഥാനേയെന്നപോലുപേക്ഷിച്ചു
നിർഗ്ഗമിച്ചീടുന്നതിന്നെങ്ങിനെനിനയ്ക്കുന്നീ
ഭർത്തൃസോദരന്മാരിലുത്തമൻപാത്താലുപ
കർത്തൃകൻഭക്തൻമമസ്നിഗ്ധനാരാധ്യൻതന്നെ
ഞണ്ഡകപുരാവിരാധാങ്കത്തിൽപെട്ടോരെന്നെ
ദണ്ഡമെന്നിയെബലംകാണിച്ചുപാലിച്ചുനീ
പരിശുദ്ധാംബുമൂലഫലസഞ്ചയംകൊണ്ടു
പരിചോടേററംപരിചരിച്ചുദിനംതോറും

ത്രതത്രമേസുഖവാസാൎത്ഥംപൎണ്ണങ്ങൾകൊ
ണ്ടത്രശാലകൾകെട്ടിത്തന്നതീമടിയ്ക്കാതെ
എന്നപോലിഷ്ടംനോക്കിയെന്നുടെശുശ്രൂഷക
ളിന്നൊരാൾചെയ്യുന്നവനേവനെന്നറിഞ്ഞീലെ
മുന്നിലഗ്രജന്താനംപിന്നിലീനീയുംകൂടി
യന്നിനിയ്ക്കുററംചെയ്തുരക്ഷയേമറന്നിതോ
ഹാഹാ ഞാനിന്നീമഹാദുഃഖത്തിൽപെട്ടീടിനേൻ
മാഹാത്മ്യമേറുംഭൎത്താവെന്നെവിട്ടെല്ലാവനേ
ചിത്തംകൊണ്ടെന്നാകിലുംകൎമ്മംകൊണ്ടെന്നാകിലു
മുക്തംകൊണ്ടെന്നാകിലുമെന്നുടെഭൎത്താവിങ്കൽ
കുററംഞാനൊന്നുംചെയ്തിട്ടില്ലെന്നതിട്ടംചൊല്ലാ
മററംവിട്ടുണ്ടാകുന്നഭക്തിയോടഹൎന്നിശം
തല്പദാംഭോജംതന്നെചിന്തിച്ചുസേവിയ്ക്കുന്നോ
നല്പവുംവികല്പമില്ലിപ്പറഞ്ഞതിന്നയ്യോ
മൌക്തികങ്ങളുംമാണിക്യോപലങ്ങളുംചേൎന്നു
ശുദ്ധമായ്ക്കുണങ്ങീടുന്നപൊൻകിരീടവുംവെന്നൊ
വെട്ടമിന്നീടുംരത്നകുണ്ഡലങ്ങളുംപൂണ്ടു
തട്ടിനിന്നീടുന്നതൽസുപ്രഭാഭരംകൊണ്ടും
പുണ്ഡരീകത്തിൻദളംകണ്ടുടൻകൂപ്പീടുന്ന
വൎണ്ണമേമനോജ്ഞമാംലോചനദ്വയംകൊണ്ടും
കുന്ദകുഡ്മളംതൊഴുംദന്തസന്തതികൊണ്ടും
സുന്ദരപ്രവാളദന്താംബരദ്വയംകൊണ്ടും
മുററുമുല്ലാസംതേടുംശ്മശ്രുസഞ്ചയംകൊണ്ടും
മററുമുള്ളവകൊണ്ടുംഭംഗിയിൽപ്രകാശിച്ചു
എന്മനസ്സിങ്കൽകിടന്നീടുന്നരാകാചന്ദ്ര
ബിംബസന്നിഭംരാമചന്ദ്രന്മുഖാംബുജം
ഒന്നിനിയ്ക്കിനിക്കാണ്മാൻപററുമോനേത്രങ്ങൾകൊ
ണ്ടിന്നിതാവനാന്തരേവീണു ഞാൻജീവിയ്ക്കുമൊ
ലോകരക്ഷാൎത്ഥംപിറന്നുള്ളോരീരഘുശ്രേഷ്ഠൻ

കാകപക്ഷത്തെധരിയ്ക്കുന്നകാലത്തിൽപുരാ
മിത്രമാംഭവാനോടുംസന്മതംതേടുംവിശ്വാ
മിത്രനാംമഹാമുനിതന്നോടുംകൂടിച്ചെന്നാ
വന്നവൈദേഹാലയേവായ്ക്കുമുത്സാഹത്തോടു
മെന്നെവേൾക്കവാനീശചാപമാംത്ര്യംബകം
ധരിച്ചുകലച്ചൊന്നുവലിച്ചുരണ്ടായുടൻ
മുറിച്ചുതാതോദ്യമംഫലിച്ചുമുദാതദാ
കഴുത്തിൽമാലയിട്ടുള്ളൊരത്തിയാകമെന്നെ
മുഴത്തീടുന്നാമോദംവരുത്തിവസിപ്പിച്ചു
പിന്നെയങ്ങിന്നെകാട്ടിൽവാഴവാൻപോകനാളി
ലെന്നെയുംകൂടെക്കൊണ്ടുപോയേററംരമിപ്പിച്ചു
എന്നടെവിയോഗത്തിലന്ധനായ്ചുഴന്നങ്ങു
ചെന്നുഭ്രുരുഹത്തേയുമാശ്ലേഷംചെയ്യാനഹൊ
വിപിനേയെന്നെക്കറിച്ചുഭിലാഷത്തോടൊത്ത
കപിസഖ്യവുംകഴിച്ചുവിടെവാണീടിനാൻ
സ്സിശ്ചധനാരയേററംപലകൃത്യവുംചെയ്തിട്ടുള്ള
ഭത്തൃഭ്രുതനാംരാമഭദ്രനിന്നിതിൻവണ്ണം
വിട്ടുതാൻകളഞ്ഞെല്ലൊസീതയെദയാഹീന
മൊട്ടുമെകില്ലില്ലിതിൻകാരണംദൈവംതന്നെ
ധമ്മവാനെത്രെരഘു ദോഷവാനാകില്ലദു
ഷ്ക്കമ്മവാസനാഫലപ്രാപ്തമിന്നിനിയ്ക്കേവം
പറവാനില്ലദോഷംചെറുതുംനിനക്കുംനീ
വരവാനെന്നാകയാൽഭരതാനുജാവീരാ
വേഗമങ്ങയോദ്ധ്യയ്ക്കുപോകനീമടിയ്ക്കേണ്ടാ
രാഘവൻതന്നെച്ചെന്നുകണ്ടുകൈവണങ്ങുക
പണ്ടുലങ്കയിൽപെട്ടുപാത്തനാളെന്നെക്കാത്തു
കൊണ്ടുപോന്നതുമിപ്പോൾമൽഗർഭംകാക്കന്നതും
യാതൊരുത്തനീദേവനെങ്ങുമെമമാശ്രയ
മാതുരതപന്നീചിന്തകൊണ്ടുള്ളിലുണ്ടാകേണ്ടാ

ശത്രുക്കളോടങ്ങണഞ്ഞീടിന ദുഃഖംകൊണ്ടു
ള്ളശ്രുക്കളുണ്ടാകാതീയെന്നുടെ ചരിത്രത്തെ
വയററിൽകട്ടിയായുള്ളിവളെരഥത്തിങ്കൽ
കയററീഗംഗയേയുംകടത്തീട്ടൂരസ്ഥലേ
കാട്ടിലിങ്ങുപേക്ഷിച്ചതാനറിഞ്ഞുംകൊണ്ടിന്നു
നാട്ടിലുള്ളവർക്കെല്ലാംനാഥനാംരഘൂത്തമൻ
തദ്ദുശാപത്തിൽപെട്ടുഞാനിങ്ങനിങ്ങൾക്കുള്ള
പാദസാരജങ്ങളെച്ചിന്തിച്ചുവാണീടുവൻ
[illegible]ഞ്ഞൊല്ലിതെല്ലാംവിശേഷിച്ചുമങ്ങുണർത്തേണം
തഞ്ചനാൾക്കൗസല്യയാമമ്മയോടസംശയം
നില്ക്കുന്നതെന്തിന്നുനീപോകെന്നുചൊല്ലുന്നേരം
ചിക്കനെബാഷ്പത്തുകംദേവരൻതന്നെക്കണ്ടു
ഖിന്നയായീടുംദേവിപിന്നെയുംചൊല്ലീടിനാ
ളെന്നായിട്ടുപേക്ഷയ്ക്കുകെന്നുള്ളകഷ്ടംചെയ്യാൻ
ബുദ്ധിമാനാംകൃപനിത്തരംക്രൂരമൂഢ
ചിത്തനാംനിന്നെനിയോഗിച്ചതത്ഭുതംതന്നെ
കർക്കശൻനിജഭ്രാതൃഘാതകൻകപീശ്വര
നഗ്രജൻകൊള്ളാമന്യനെങ്കിലോവിഭീഷണൻ
കർത്തൃകാര്യങ്ങൾക്കുള്ളഭേദാഭേദങ്ങളെന്തെ
ന്നുൾത്താരിൽചിന്തിച്ചറിഞ്ഞിട്ടുതാൻദൂതന്മാരെ
ഒക്കമാറീശൻനിയോഗിയ്ക്കേണമല്ലെന്നാകി
ലിക്കഴപ്പാംപോലുള്ളദുർഘടംപററീടുമേ
ഭദ്രമെത്തട്ടേനിണക്കിന്നിനിഗമിച്ചാലു
മത്രപാതെത്തനാലനർത്ഥംവ്യഥാവന്നീടുമേ
ക്രുദ്ധനാസ്സൗഖ്യംജ്യേഷ്ഠൻവിശ്രുതംനടന്നാലു
മിത്തരംസീതാകൃതസ്സിദ്ധഭാഷണംകേട്ടു
അന്തരംഗത്തിൽക്കൂടിവന്നീടുംവിഷാദംകൊ
ണ്ടന്ധനായെന്നാകിലുംലക്ഷ്മണൻവച്ചുകൈക്കൊ
വി[illegible]

നിധിയാംലോകേശിതൻപദപാഥോജാന്തികേ
എങ്കററംക്ഷമിച്ചുകൊള്ളേണമെന്നാപേക്ഷിച്ചു
സങ്കല്പപൂർവ്വംനമിച്ചുതദാനംചെയ്തുകൂപ്പി
അംബികേപരാധീനനായഞാൻഗമിയ്ക്കുന്നേ
നംബുജാക്ഷനാംരഘുശ്രേഷ്ഠനോടുണർത്തുവാൻ
വനദേവതമാരുണ്ടരികേതവത്രാണ
മനഘേചുഴന്നുനിന്നവർചെയ്തീടുംദൃഢം
തൊണ്ടയുംവിറച്ചുനിന്നേവമൊന്നുണർത്തിച്ചു
കൊണ്ടവൻനിവത്തിച്ചുദണ്ഡിച്ചുധൈര്യത്തോടെ
തിരിഞ്ഞുനോക്കീടിനാനററയ്ക്കാഞ്ഞുടൻതന്നെ
തറഞ്ഞുപാദങ്ങളുംനടക്കില്ലെന്നായഹൊ
ഞെരുങ്ങീ കാലുരണ്ടുംപറിച്ചുനടക്കവാ
നൊരുങ്ങീമന്ദംമന്ദംനടന്നുശവംപോലെ
ഒന്നുരണ്ടടിവെച്ചുമൊന്നുനോക്കിയുമല്പം
നിന്നുമങ്ങിനെമറഞ്ഞീടിനാനെന്നേവേണ്ടു
രക്ഷിതാവായിട്ടുള്ളലക്ഷ്മണൻപോകുന്നതു
മക്ഷിയുഗംകൊണ്ടഹൊകണ്ടുകണ്ടിരിക്കവെ
തൽക്കളേബരംകാണാതാകയാൽഭയാദികൊ
ണ്ടക്ഷണേമറിഞ്ഞങ്ങുമൂർച്ഛിച്ചുവീണുസീതാ
അല്പനേരംകൊണ്ടുണന്നേററിരുന്നാനന്തര
മുടംപ്പരിഭ്രമംവെടിഞ്ഞുള്ളലക്ഷ്മണൻവീരൻ
ഗംഗയുംകടന്നുതേരേറിപ്പോയനേരത്തി
ലങ്ങുതാനൊരുത്തിയായ്പനാബാലയാംദേവി
പരങ്ങീഭയംകൊണ്ടുകുഴങ്ങീവല്ലാതൊരു
കുരംഗിയെന്നപോലെകരഞ്ഞുതുടങ്ങിനാൾ
ഉദ്യോഗമൊട്ടല്ലിനിയ്ക്കുള്ളൊരാഘവരാമ
തിയ്യോടുതുല്യംതാപമെന്തുഞാൻചെയ്തീടേണ്ടു
ത്യക്തയായെല്ലോകാട്ടിലത്രഞാനിന്നീവണ്ണ
മത്തലുണ്ടാവാനാത്രമെന്തുപാപത്തെച്ചെയ്തു

ജനകന്നുള്ള വംശേജനിച്ചകാകുസ്ഥനാ
മനഘലക്ഷ്മിതീശനെവരിച്ചത്തൊവായി
എന്നിട്ടുമാപത്തിലായെന്തിതൽപരകഷ്ട
മെന്നിഷ്ടരക്ഷയ്ക്കിപ്പോളാതുവാനവ ധാതാവെ
കണ്ണിലെജലങ്ങളംവാൎത്തിങ്ങിനെവിലാപംചെ
യ്യുന്നിമാൻചലാക്ഷിയാളംചുഴവുംനോക്കീടിനാൾ
വൃക്ഷവല്ലികളാമറഞ്ഞങ്ങുനിന്നീടുന്നുണ്ടു
ലക്ഷ്മണൻഗമിച്ചിട്ടില്ലങ്ങണഞ്ഞീടുംക്ഷണാൽ
ത്രസിച്ചീവണ്ണംകരഞ്ഞിരിയ്ക്കുന്നൊന്നൊക്കണ്ടു
ഹസിച്ചീടുമോധൈൎയ്യംധരിയ്ക്കുതന്നെനല്ലൂ
എന്നുചെററിരുന്നുടൻദിക്കുകളംവിദിക്കുക
ളെന്നിവസ്തുന്യതചംപൂണങ്ങിനെകാണായപ്പോൾ
പനൊയുംഭയംകൊണ്ടുമാനസംപൊട്ടുക്കര
ഞ്ഞൊന്നയന്നീടുംരാമരാമേതിനാദത്തോടും
വീണുപോയല്ലോബോധംകെട്ടുഭൂപൃഷ്ഠെവീണാ
വേണുഭാഷിണിയാളാംക്ഷോണീനന്ദനയപ്പോൾ
ചിന്നങ്ങളായിപ്പൊയ്കതന്നിൽവാണീടുന്നര
യന്നങ്ങളുമ്പൊള്ളുണാളങ്ങളെവെടിഞ്ഞുടൻ
ഒന്നിച്ചുദുഃഖാരവംതുകിനിന്നല്ലൊചിത്ര
മെന്നല്പസീതാദുഃഖംകണ്ടേററദുഃഖത്തോടെ
ഹരിണങ്ങളുംതഥാഹരിണീസമൂഹവു
മരികെകളയാടുംഹരിണപോതങ്ങളും
ശഷ്പഭക്ഷണംമറന്നിട്ടുഭൂതനുജയി
ലർപ്പണംചെയ്തിട്ടുള്ളാരക്ഷികളോടുംകൂടി
നിഷ്പന്ദഭാവത്തോടുംനിന്നുപോയ്മയൂരങ്ങ
ളുല്പന്നഖേദത്തോടുംനൃത്തമങ്ങുപേക്ഷിച്ചു
പിഞ്ഛസങ്കോചംചെയ്തുദേവിയെനോക്കിക്കൊണ്ടു
ചഞ്ചലംവെടിഞ്ഞുനില്ക്കുന്നതിൻമദ്ധ്യേനൃപ
വൃക്ഷവാസികളാകുംപക്ഷികളംചിലയ്ക്കാതെ

ഭക്ഷണങ്ങളുംവിട്ടുസൂക്ഷിച്ചുനോക്കിക്കണ്ടു
തൽക്ഷണേനസഹിയ്ക്കാഞ്ഞുതാഴത്തേയ്ക്കിറങ്ങീട്ടു
പക്ഷസഞ്ചയംനീർത്തിച്ഛായയെനിൎമ്മിച്ചുടൻ
ദേവിയിൽക്കൊള്ളുംവെയിലൊക്കവെമറച്ചങ്ങു
മേവിയന്നേരംജംഗലവാണീടുംപതത്രികൾ
കടുക്കംവെയിലത്തുപതിച്ചുമേനിവാടി
ക്കിടക്കുംദേവിയെക്കണ്ടുടിച്ചുദുഃഖംപൂണ്ടു
ശുദ്ധതോയത്തിൽതാണുമുങ്ങിയങ്ങതിൻവണ്ണ
മെത്തിയുംസീതാവപുർവ്വല്ലിയിൽകുളുർക്കവെ
സ്വച്ഛമാംപയോവിന്ദുവീഴ്ത്തിയുംപക്ഷംകട
ഞ്ഞിത്തരംശുശ്രൂഷിച്ചുതെത്രയുംചിത്രംതന്നെ
ചാമരീഗണങ്ങളുംസവിധെചെന്നുവീക്ഷി
ച്ചമരീജനംക്രപ്പുനവനീതതനുജയെ
ക്ലമമാറീടുംവിധംക്രമമായശ്ചമരപുച്ഛ
ചാമരവ്രജംകൊണ്ടുസമവീജനംചെയ്തു
ഗംഗയിൽക്കളിച്ചുസംശുദ്ധനായേററംപ്രസൂ
നങ്ങളെസ്സമാഹരിച്ചിട്ടുസൽഗന്ധത്തോടും
വന്നണഞ്ഞൊരുവായുദേവനുംവസുന്ധരാ
നന്ദിനിതന്നെപ്പൂജിച്ചീടിനാൻതദന്തരെ
ക്ഷത്രിയാന്വയോൽഭൂതാത്തംസന്താംവിദേഹൻറ
പുത്രിയാംസീതാപൂൎണ്ണശീതാംശുബിംബാനനം
ബുദ്ധയായെഴുന്നേററുരാമൈകനാമത്തോടു
മുത്തരീയമോപോയിട്ടന്തരീയമാംക്ഷൌമം
മദ്ധ്യമേകിഴിഞ്ഞഴിഞ്ഞുള്ളകുന്തളത്തോടും
ഹൃദ്യമാംപൂമെയ്ഭൂമിപാംസുകൊണ്ടണിഞ്ഞവൾ
എന്തുഞാനിനിച്ചെയ്യുതെങ്ങോട്ടുപോയീടേണ്ടു
ബന്ധുവായൊരുത്തനുമില്ലമേരക്ഷിയ്ക്കുവാൻ
ഗർഭിണിയാകുന്നഞാനാത്മഹത്യയെച്ചെയ്താ
ലപ്പോഴേവരും ഭ്രൂണഹത്യയാംമഹാപാപം

എന്നു ചിന്തിച്ചുംകൊണ്ടുദുസ്സഹമാംസന്താപംവന്നു
തന്നമെന്നുറച്ചങ്ങുമിങ്ങുമായ്മണ്ടീടിനാൾ
കഷ്ടമേപാദംപ്രതികാൽതെറ്റപ്പതിയ്ക്കയു
മൊട്ടുമേപാൎക്കാതെഴുന്നേററുടൻകുതിയ്ക്കയും
കക്കശങ്ങളാംകുശാഗ്രങ്ങളാകൊണ്ടുപദ്രവ
മക്ലേശാംഗിയാംദേവിയ്ക്കുണ്ടായതെന്തുചൊൽവൂ
മുറിഞ്ഞുചെന്താരടിമുതൽക്കുമുട്ടോളവും
ചൊരിഞ്ഞുകട്ടഞ്ചോരധരിയ്ക്കുധരാപതെ
തംവിധംവനാന്തരെപെട്ടുഴന്നീടുന്നൊരു
ദേവിയാംസീതയ്ക്കുണ്ടായാശ്രമംമഹത്തരം
ബുദ്ധിശാലികൾമുമ്പനുഗ്രമാംതപംചെയ്തു
സിദ്ധിയെപ്രാപിച്ചവാത്മീകിയാംമുനീശ്വരൻ
സത്തമന്മാരാംചലതാപസന്മാരോടൊന്നി
ച്ചധ്വരംചെയ്യാനുള്ളയൂപത്തെമുറിയ്ക്കുവാൻ
എത്തിനാനക്കാനനംതന്നിലന്നേരംദീന
ചിത്തയായ്‌വിഷാദിച്ചുകേഴുന്നഭൂപുത്രിയെ
മുന്നിലങ്ങൊരാലനാലോകനംനിമിത്തമായ്
ക്ലിന്നയാംനിജതപസ്സിദ്ധിയെപ്പോലെതന്നെ
കണ്ടൊരത്ഭുതത്തോടുംചോദിച്ചുകല്യാണിചൊൽ
കൊണ്ടൊരുത്തമെനീയാരെവൻനിൻപിതാവിഹ
റ്റേതൊരുത്തൻെറധമ്മദാരങ്ങളാകുന്നുനീ
നാഥനില്ലാതീമഹാശൂന്യമാംവനാന്തരെ
വന്നിരിയ്ക്കുവാനെന്തുകാരണംസമസ്തവു
മിന്നുരയ്ക്കുകീയെന്നോടൊന്നുമേചുരുക്കാതെ
സീതയുംനമിച്ചുചൊല്ലീടിനാൾനരന്മാൎക്കു
ള്ളാധിതീൎത്തീടുംമുനേകേട്ടറിഞ്ഞീടേണമെ
ഞാനിങ്ങുസീതാജനകാത്മജാവിശേഷിച്ചു
വാനിൽപ്പോയൊരുപങ്ക്തിസ്യന്ദനൻതൻെറവധു
ശ്രീരാമദേവനുള്ളഭാൎയ്യയാംകുടുംബിനി

ഘോരാതഭാവംവിട്ടഭർത്തൃപാദാലംബിനീ
വീരനെമ്പത ധീരൻകഷ്ടം സമ്പ്രതിയേവം
ഘോരകാന്താരംതന്നിലെന്നെക്കൈവെടിഞ്ഞിതു
കാരണംപാർത്താലിതിന്നൊന്നുമേപറഞ്ഞിട്ടി
ല്ലാരൊന്നാത്തമൻഭവാനോൎത്തറിഞ്ഞീടേണമെ
സീതയീവണ്ണംപൊന്നഭാഷണംചെവിക്കൊണ്ടു
ബോധവാനാകംമുനിശ്രേഷ്ഠനംചൊല്ലീട നാൻ
ബോധിയ്ക്കസീതേകാലശകത യെയെന്നാലിതു
ബാധിയ്ക്കയില്ലായ് നിയേതുമേന നെദ്ര പ്രധം
സാധയ്ക്കമെല്ലാഭവൽകാമിതംസമസ്തമീ
യാധയ്ക്കമുണ്ടാംശാന്തിഖേദിയ്ക്കവേണ്ടാപെറവും
സംഭവിച്ചീടുംരണ്ടുപുത്രന്മാർനിണക്കന്തെ
സ്സംഭ്രമംവെടിഞ്ഞുനീയാശ്വസിച്ചിണ്ണാലും
രാമവല്ലഭേദേവിവാത്മീക യെന്നുള്ളൊരു
നാമമേന്തീടുമെന്നുഞാനിങ്ങുവാഴുന്നവൻ
രാജനായകൻവിദേഹാധിപൻതന്നിട്ടുള്ള
പൂജനാദികംപുരാസംഗ്രഹിച്ചിരിപ്പവൻ
ബാലികെസദാഫലമൂലസമ്പൂൎണ്ണമായാ
ശാലിയായിരിയ്ക്കമെന്നാശ്രമംശ്രമാപഹം
പാൎക്കകിൽപരംഭൂരത്തല്ലതിൽസുഖത്തൊടും
പാൎക്കവാൻപോന്നീടുനീയിപ്പോളെന്നോടുകൂടി
പ്രത്യേകമായിട്ടൊരുരമ്യമാംസ്ഥലംനിണ
ക്കുദ്യോഗമോടുംതീർപ്പിച്ചേകുവൻവസിയ്ക്കുവാൻ
ആയതിൽതന്നെന്നിനക്കുണ്ടാകംപ്രസൂതിയും
പോയതില്ലെങ്ങുംനിണക്കുള്ളൊരുഭാഗ്യംശുഭെ
മാമുനിപ്രോക്തംകേട്ടദീനയായിരിയ്ക്കുന്ന
ഭൂമിനന്ദിനിയേററംഹൃഷ്ടയായ്‌വന്നീടിനാൾ
മാനനീയമാംവാർഷികാംഭോദനാളികേട്ട
വേനലിൽപീഡിച്ചുള്ളകേകിതൻപിടപോലെ

എന്നാലങ്ങിനെതന്നെയെന്നടൻമുനീന്ദ്രൻെറ
പിന്നാലെപുറപ്പെട്ടുദേവിയെമ്മുനീശ്വരൻ
മോദമുണ്ടാക്കീടുന്നസാധുവാംമാൎഗ്ഗത്തൂടെ
സാദരംകൊണ്ടങ്ങുപോയാശ്രമംപുക്കീടിനാൻ
യാതൊന്നിൽസിംഹംപുലിയെന്നിവസത്വങ്ങളും
ചേതസ്സിൽഭയോദയംവിട്ടുഗോക്കളുംകൂടി
എപ്പൊഴുംകളിയ്ക്കുന്നകെല്പെഴുംഹൎഷത്തോടു
മപ്പറഞ്ഞതുപോരാമാൎജ്ജാരവക്ത്രാന്തരെ
മൂഷികവ്രജംസ്വരസ്ഥിത്തിലെന്നതുപോലെ
തോഷപൂൎവ്വകംകളിച്ചങ്ങനെകടക്കണ്ണ്
കീരിയുംമൈലുംപാമ്പുംക്രീഡിച്ചുതമ്മിൽതമ്മിൽ
കേറിയുംമത്തങ്ങളായേല്ക്കവലംരമിയ്ക്കുന്ന
മത്സരംവിനാമൃഗക്കൂട്ടത്തോടൊന്നിച്ചുരു
ന്നുത്സവംപൂണ്ടീടുന്നചിത്തകങ്ങളുംസദാ
പൊയ്കകൾതോറുംപുളയ്ക്കുന്നോരുമത്സ്യങ്ങളെ
ക്കൊൽകയെന്നതുചെയ്യുന്നീലഹോ ബകാദികൾ
മംഗലംകലൎന്നവംകണ്ടോരാശ്രമത്തിങ്ക
ലങ്ങണഞ്ഞനന്തരംസുപ്രസന്നയാംദേവി
ശ്മശ്രുളന്മാരായ്ജടാവല്ക്കലാദികൾപൂണ്ടു
ബഹുശ്രുതന്മാരാമൃഷിശ്രേഷ്ഠന്മാർതപസ്വികൾ
ശുഭനിഷ്ഠാചാരാദിസുബദ്ധശ്രേയസ്സുള്ള
സുഭഗസ്വവേഷകളൃഷിപത്നികളേററം
മതിരുംതേജസ്സുള്ളമുനിപുത്രന്മാർപല
രതിരമ്യാകാരന്മാരവരെയെല്ലാംകണ്ടു
തലകമ്പിട്ടുംകൊണ്ടുതൊഴുതുകൂപ്പിക്കൂപ്പി
നിലകൊണ്ടവരാശിസ്സരുളുന്നതുമേററു
മനതാരേററംകുളുൎത്തുടനെവാത്മീകിയാം
മുനിതാൻമോദംമുഴുത്താതിഥ്യംചെയ്തതുപോലെ
പൂജനീയരാൽമുനിപുത്രന്മാർചമച്ചൊരു

ശ്രദ്ധമാംസുഖോടജംപുക്കിരുന്നപ്പോൾതന്നെ
മുനിപത്നികൾവേണ്ടുംവിധമേകിയകായും
കന്ദിവർഗ്ഗവുംകനിഞ്ഞശനംചെയ്തശേഷം
സ്വാദുക്കുടീടുംപയഃപാനവുംകഴിച്ചങ്ങു
സാധുസല്ലാപംചെയ്തുസൌഖ്യേനവാണീടിനാൾ
പ്രത്യഹംമുനീന്ദ്രനെക്കണ്ടുവന്ദിച്ചുംമുനി
പത്ന്യമാംഭാവംചെയ്തുംമാനിച്ചുംകാലെകാലെ
വിസ്തരിച്ചോതീടുന്നസൽക്കഥാസാരംകേട്ടും
ചിത്തസംക്ഷോഭംതീൎത്തുംചീൎത്തസന്തോഷംപൂണ്ടും
എപ്പൊഴുംശുശ്രൂഷിപ്പാനന്തികെവസിയ്ക്കുന്ന
കിൽബിഷംവെടിഞ്ഞുള്ളതാപസീജനത്തൊടും
വിമലസ്നാനാശനശയനാദികളെല്ലാം
സമയംതെററാതഹന്നിശമങ്ങനുഷ്ഠിച്ചും
പതിയാംശ്രീരാമനെസ്സതതംനിരൂപിച്ചും
സ്ഥിതിചെയ്തീടുംസീതയ്ക്കുവിടെക്രമത്താലെ
വർദ്ധിച്ചുഗൎഭംശോഭിച്ചുന്നതംതപസ്വികൾ
ക്കെത്തിച്ചുമാസംമുറയ്ക്കൊമ്പതുംകഴിഞ്ഞിട്ടു
വന്നപത്താകുംമാസമായതിൽഗൎഭംതിക
ഞ്ഞന്നപാതിരയ്ക്കതിശ്രേഷ്ഠമാംമുഹൂൎത്തകെ
ചെററുമേദുഃഖിച്ചീടാതീശ്വരീസുഖത്തോടും
പെററുസുന്ദരന്മാരാംരണ്ടുനന്ദനന്മാരെ
സവിധെവസിയ്ക്കുന്നാമുനിപത്നികളപ്പോ
ളവിടെചെയ്യേണ്ടുന്നതഖിലംചെയ്തുമോദാൽ
എത്രയുംസുഖത്തോടുംസീതപെററല്ലൊരണ്ടു
പുത്രകന്മാരെയവൎക്കുള്ളൊരുതേജസ്സേററു
മന്ദിരംപ്രദീപിച്ചുചുഴവുംവിശേഷിച്ചു
മന്ദവാതവുംവന്നുവീശിസൌരഭ്യത്തോടെ
ദിക്കെല്ലാംതെളിഞ്ഞിതുവഹ്നിയുംവല്പാതിരി
ഞ്ഞൂൾക്കില്ലാതായുള്ളമാറുജ്വലിച്ചെരിഞ്ഞിതു

എന്നതു പാടീടിനാർമംഗളസ്വാനത്തോടും
ധന്യന്മാരാകുംമുനിശിഷ്യന്മാരതുകേട്ടു
മണ്ടിനാർമഹർഷിതന്നന്തികെമഹാഹർഷം
കൊണ്ടിതങ്ങുണർത്തിച്ചുസൽഗുരോതപോനിധെ
സീതയായീടുംസതിപെറെറുസന്തതിരണ്ടു
പോതകന്മാരബ്രഹ്മൻകാണ്കെലെത്രയുംചിത്രം
ശിഷ്യവിജ്ഞാപ്പനംകേട്ടുശിഷ്ടനാംമുനിശ്രേഷ്ഠൻ
പുഷ്യദാനന്ദംപൂണ്ടുശീഘ്രമങ്ങെഴുന്നേററു
മടിക്രൂടാതെജന്മസമയംപാർത്തിട്ടൊരു
പിടിദർഭകുശംലവമിവയുംകൈക്കൊണ്ടുടൻ
പർണ്ണശാലയിൽചെന്നാബാലകന്മാരെക്കണ്ടു
നിർണ്ണയംധന്യൻഞാനെന്നുണ്ടായഹർഷത്തോടെ
ശൈവമേറീടുംപെടശിശ്രൂയുഗ്മത്തിൽകുശ
ലവസംയുക്തമായുള്ളഭിഷേകവുംചെയ്തു
സദ്വൃത്തനാകുംമുനിമന്ത്രസംബന്ധംമൂലം
തദ്വസ്തുനാമംതന്നൊബാലകർക്കിട്ടീടിനാൻ
മൂത്തവൻകുശൻലവൻതമ്പിയിക്കുമാരന്മാ
രാർത്തവത്സലൻതന്റെപുത്രന്മാരാകയാലെ
നിസ്തുലപ്രകാശേനചന്ദ്രസൂർയ്യന്മാർപോലെ
സംസ്തുതന്മാരായ്വളർന്നീടിനാർദിനംതോറും
പ്രീതനായ്തത്തൽകാലേവേദവിത്തമൻമുനി
ജാതകർമ്മാദ്യങ്ങളാംകർമ്മങ്ങളെല്ലാംചെയ്തു
സന്തതംസ്നേഹത്തോടെലാളിയ്ക്കുംശിശുക്കൾക്കു
പന്തിരണ്ടാകുംവയസ്സായെന്നുകണ്ടപ്പൊഴെ
താപസന്മാരോടൊത്തുമൌഞ്ജീബന്ധനകർമ്മം
ലോപമെന്നിയെകഴിച്ചീടിനാൻഘോഷത്തോടെ
ബ്രഹ്മർഷിസംഘങ്ങളെവരുത്തിവഴിപോലെ
ധർമ്മജ്ഞൻഭുജിപ്പിച്ചുവൃത്തമെന്നോതീടേണ്ടു
യാചിയ്ക്കുമൂലംവിശിഷ്ടാശയൻവസിഷ്ഠനാ

മാചാര്യൻകൊട്ടത്തോരുദിവ്യഗോവിനെവാങ്ങി
ആശ്രമംപ്രവേശിപ്പിച്ചാദരത്തോടുംപൂജി
ച്ചാശ്രയിയ്ക്കുയാലവളത്ഥിതംനൽകീടിനാൾ
ക്ഷേത്രമുല്പന്നംമുന്നംമൈരക്തികോപമംശുഭ്രം
മൃദുമാംഘൃതംശുഭംമുൽഗസൂപവുംതഥാ
വ്യഞ്ജനനീഭ്രതങ്ങളാംശാകാദിവസ്തുക്കളെ
മഞ്ജുസാസഞ്ജാനങ്ങൾമഞ്ജുളങ്ങളായപ്പോൾ
അപ്പങ്ങളുണ്ടായബ്ജബിംബങ്ങൾപോലെകണ്ടാ
ലല്പങ്ങളാകാതനേകായിരംതരംപോലെ
[ഭൂരിനൈവീഴ്ത്തീട്ടതിൽനന്നായിവരുത്തുള്ള
പൂരികൾധാരാളമായവിടെയുണ്ടായ്വന്നു
അമൃതസമരസമണയുംഫലഗണം
അമിതംപശുവിൽനിന്നവിടെയുണ്ടായ്വന്നു
അടകൾചപതരമാവിധമെള്ളുണ്ടകൾ
ഉടനങ്ങുണ്ടായികേരവികാരജാലങ്ങളും
ചാരബീജങ്ങൾകൊണ്ടുവൃക്ഷനിര്യ്യാസപശ
പാരമൊപ്പിച്ചുചെത്തുണ്ടാക്കിയഭേനികകൾ
അപ്പശുതന്നിൽനിന്നങ്ങുണ്ടായിമാഷചൂർണ്ണ
പപ്പടങ്ങളുമരിപ്പപ്പടങ്ങളുംതഥാ
അന്നങ്ങൾവിവിധപകപാന്നങ്ങളേവംപശു
ഖിന്നതയെന്ന്യേതന്നീടുന്നതുകൊണ്ടുമുനി
വാത്മീകോത്തമവൻതത്രവന്നലോകങ്ങൾക്കെല്ലാം
സമ്മോദംവരുമാറുതൃപ്തിയേററവുംചെയ്തു]
മംഗളവേളക്കുന്നമാന്യനാംമുനീന്ദ്രനാ
ലിങ്ങിനെയുപനീതന്മാരായുള്ളവർപിന്നെ
അംഗസംയുക്തങ്ങളാംവേദങ്ങളെല്ലാംക്രമാ
ലങ്ങിനെപഠിയ്ക്കുവാനഭ്യാസംതുടങ്ങിനാർ
നിത്യവുംമുടങ്ങാതെസർവ്വജ്ഞനാകുംമുനി
വിദ്യകൾപഠിപ്പിയ്ക്കുകെന്നതുംതുടങ്ങിനാൻ

ശ്രദ്ധയുംവിനീതിയുംഗുരുഭക്തിയുംവഹി
ച്ചുതന്റെശിഷ്യാചാരണാനുവൃത്തികളോടുംകൂടി
ബുദ്ധിവൈദഗ്ദ്ധ്യംകൂട്ടുംബാലന്മാർപഠിച്ചങ്ങു
ഹൃത്തിലാക്കിനാരഹോവേണ്ടുന്നതെല്ലാമുടൻ
ക്ഷത്രിയന്മാർക്കുള്ളോരുമുഖ്യമാംധനുർവ്വേദ
മെത്രയുംനന്നായ്പഠിപ്പിച്ചോരുശേഷംമുനി
മുന്നമേതാനുണ്ടാക്കിയിട്ടുള്ളരാമായണം
നന്ദനീയാർത്ഥാദികംകല്യാണപ്രയോജനം
വ്യക്തിപൂർവ്വകംപഠിപ്പിച്ചുബാലന്മാരക
ഭക്തിപൂണ്ടൊപ്പംകേളാരാവേണപാടീടിനാർ
കുശനെന്നുള്ളകുട്ടിമൃദുവീണയുംമീട്ടി
ക്കൗശലത്തോടുംപാടുംപൊഴുതുത്സാഹംകാട്ടി
ലവനങ്ങേറ്റുപാടുംശരിയായ്ത്താളംകൊട്ടി
ശ്ശിവനെപ്പോലാവതല്ലതിലുണ്ടാകുംതുഷ്ടി
ബാലകസ്വരാലാപചാതുശ്ശർക്കരായുക്തം
മാലകറ്റീടുംരാമചന്ദ്രസദ്യശോദുഗ്ധം
മാധുര്യപൂർണ്ണംകർണ്ണംകൊണ്ടേറ്റംപാനംചെയ്തും
ചാതുര്യധീശക്തിയുള്ളോരോരോമുനീന്ദ്രന്മാർ
നന്നുനന്നെന്നുപുകഴ്ത്തീടിനാരാനന്ദത്തോ
ടന്നുസന്തുഷ്ടന്മാരായേവരുംഗീതത്താലെ
മാമുനിശ്രേഷ്ഠൻധീമാനക്കാലംബലംപൂണ്ട
രാമനന്ദനന്മാരായുള്ളബാലന്മാർക്കായി
സൽഗുണംകലർന്നുള്ളദിവ്യമാംചാപദ്വയ
മുൾക്കരുത്തുറപ്പത്തോടുമുണ്ടാക്കിനൽകീടിനാൻ
തൽക്ഷണേരൈഭ്യാഭിധൻതത്സമാതപോധന
നക്ഷയങ്ങളാംതൂണീരങ്ങളെനൽകീടിനാൻ
ജന്യരംഗത്തിൽക്ഷേമംതന്നീടുമസ്ത്രഗ്രാമ
മന്യരാംതപോധനന്മാരുമങ്ങേകീടിനാർ
കവചംകടഞ്ഞവാൾച്ചുരികകിരീടമെ

ന്നിവസപ്പ്വുംപലമുനികൾനാൾകീടിനാർ
ഒന്നിനുംഞെരുക്കമില്ലോക്കിൽതപസ്വികൾ
ക്കന്നിതെല്ലാമവരാങ്ങിവീരന്മാരായുള്ളവർ
കാകപക്ഷത്തെവഹിയ്ക്കുന്നവർകാണുന്തോറും
ലോകദൃഷ്ടികൾക്കേറ്റംതുഷ്ടിയെനല്കുന്നവർ
വർമ്മധാരണംചെയ്തുവില്കളുംവിപക്ഷൌഘ
മർമ്മദാരണംചെയ്യുംമാർഗ്ഗണങ്ങളുമേന്തി
വർദ്ധിച്ചതേജസ്സോടുംതാപസാത്മജന്മാരോ
ടൊത്തിഷ്ടമാംപോലെകളിച്ചീടിനാർദിനന്തോറും
നിർഭയംതപോവനേസഞ്ചരിയ്ക്കുന്നസാക്ഷാ
ലത്ഭുതപ്രകാരങ്ങളാകവെകണ്ടീടുന്നു
വള്ളിമാമരങ്ങളിലുള്ളകാഴ്ചകൾകണ്ടി
ട്ടുള്ളിലാക്കുന്നതത്തൽജാത്യാദിഭേദങ്ങളെ
വല്ലരീകുലംപലങ്കാസ്ഥനിവൃന്ദംതോറും
നല്ലരീതിയിൽനവകോമളപ്രസൂനങ്ങൾ
ചൊല്ലെഴുംസരോജദലപല്ലവാവവുംകൂട്ടാ
ണ്ടുല്ലസിച്ചീടുംപുണ്ഡരീകരക്താംഭോജങ്ങൾ
എന്നിവറ്റെയുംഹംസകങ്കകോകിലകാകെ
ന്ദിന്ദിരവ്രജത്തെയുംകണ്ടുകൊണ്ടാടീടുന്നു
നന്ദിയോടുപാദ്ധ്യായൻതന്മുദംഭജിയ്ക്കുന്ന
തന്നിയോഗത്തെത്തക്കമെന്നിയെഭരിയ്ക്കുന്ന
മറവുകണ്ടീടുംമുനിസ്ത്രീമുനീന്ദ്രന്മാരെയും
തെറവുകൂടാതെവേണ്ടുംവണ്ണമേവണങ്ങുന്നോ
ന്ന്ശ്രദ്ധയായ്ലാളിയ്ക്കുന്നമാതാവാംവൈദേഹിയെ
ഭക്തിയോടഹർന്നിശംചെന്നുശുശ്രൂഷിയ്ക്കുന്ന
സൽഫലമൂലാദികൾകൊണ്ടുസംപൂജിയ്ക്കുന്ന
തല്പദംതിരുമ്മുകെന്നുള്ളതുംചെയ്തീടുന്ന
അമ്മയ്ക്കെന്തഭീഷ്ടമെന്നെപ്പൊഴുംചോദിച്ചറി
ഞ്ഞമ്മട്ടിലെല്ലാംസാധിപ്പിച്ചുമോദിപ്പിയ്ക്കുന്ന

ഇത്തരംദുഃഖേനനാൽക്കഷ്ടംകയ്ക്കൊണ്ടുഹർഷംകല
ന്നമ്പോടുവാഴുന്നവാണീടിനാരത്രാന്തരെ
സാകേതത്തിങ്കൽഖേദംതീർത്തുവാണീടുംപ്രജാ
ലോകേശൻദശാനനാരാതിദേവാരാധിതൻ
ബ്രഹ്മഹത്യാഭിധ്യമാംപാപംപെറുകകൊണ്ടും
ശർമ്മമങ്ങൊട്ടുംഭവിയ്ക്കായ്കയാൽവിചാരിച്ചു
ആശയെമഹായാഗമാശ്വമേധികംചെയ്വാ
നാശയാവസിഷ്ഠനാമാചാര്യനേയുംപിന്നെ
ശീലവാന്മാരായുള്ളജാബാലിവാമദേവൻ
ഗാലവൻഗാർഗ്ഗേയനീതാപസേന്ദ്രന്മാരേയും
സാദരംവരുത്തിച്ചുവന്ദിച്ചുസമ്പൂജിച്ചു
മോദമോടിരുത്തിയീവണ്ണമങ്ങുണർത്തിച്ചു
താപസശ്രേഷ്ഠന്മാരെഞാനശ്വമേധംയാഗം
പാപനാശനത്തിന്നുചെയ്യുവാനിച്ഛിക്കുന്നു
വിധിയെന്തെല്ലാമതിന്നായ്ചെയ്യേണംനിങ്ങ
ളധികംക്രിയാദികളറിയുന്നവരത്രെ
കീദൃശംതുരംഗമംദാനവുംമുറയ്ക്കുഞാ
നാദരിയ്ക്കേണ്ടുംവ്രതമെന്തുവാനെന്നിങ്ങിനെ
ചോദ്യംചെയ്തടങ്ങിയരാഘവന്തന്നോടായി
വേദ്യജ്ഞൻവസിഷ്ഠനാമാചാര്യനോതീടിനാൻ
സാദ്ധ്യമീയാഗംരാമഭദ്രഃഖേദ്ഭ്രയിഷ്ടംജനാ
രാദ്ധ്യനാംഭവാനോടുസവിധംചൊല്ലീടുവൻ
വെളുപ്പേറുന്നമെയ്യുംകറുത്തകർണ്ണങ്ങളും
വിളങ്ങുംപീതപ്രഭകലർന്നവാലാഗ്രവും
ചിഹ്നങ്ങളാംകാണുംഹയശ്രേഷ്ഠനെയഥാവിധി
മുന്നാവിട്ടയയ്ക്കേണംദിഗ്ജയംചെയ്തീടുവാൻ
മന്നിടംതോറുംനടത്തേണമേകാബ്ദത്തോള
മെന്നതിന്നിടയ്ക്കുശത്രുക്കളാംനൃപാലന്മാർ
കയ്ക്കൊണ്ടാൽപോർചെയ്തുടൻമോചിപ്പിയ്ക്കേണംക്രമ

ലിക്കണ്ടെകൎമ്മംചെയ്തുരക്ഷിച്ചുകൊണ്ടീടുവാൻ
തമ്പിയാമൊരുത്തനുംസൈനികശ്രേഷ്ഠന്മാരും
പിമ്പുറംവിടാതൊപ്പമൊന്നിച്ചുപോയീടേണം.
വേദപാരഗന്മാരാമായിരംവിപ്രന്മാരെ
സാദരംമഖാരംഭേകേവലംപൂജിയ്ക്കേണം
തേരുമാനയുമോരോന്നീരഞ്ചുവാജിശ്രേഷ്ഠ
ന്മാരുമൊത്തൊരുഭാരംമാറേറുംസുവൎണ്ണവും
സുവൎണ്ണംകൊണ്ടണിഞ്ഞുള്ള ഗോസഹസ്രവുംതുലാ
ഖണ്ഡംവിട്ടുകപ്രന്മാൎക്കീദ്രവ്യമൎത്ഥികൾക്കെല്ലാം
കാൎയ്യദക്ഷന്മാരാകുംനാലുഭൃത്യന്മാരെയു
മാൎയ്യവിപ്രന്മാൎക്കോരോരുത്തൎക്കായേകീടണം
അസിപത്രമാംവ്രതമതുമാചരിയ്ക്കേണ്ണ
മസ്താംഭോജാക്ഷനാമഖിലേശ്വരരാമ
അതിനെന്തുപായമാം ക്ഷ്മാവനീസുതയിപ്പോ
ളതിവൈഷമ്യമെഖാചരണംമഹാമതെ
സഹധൎമ്മിണിയാകുംഗൃഹിണിയില്ലെന്നാകി
ലിഹനിഷ്ഫലംയാഗമിതിശാസ്ത്രോക്തംരഘോ
മന്ദഹാസവുംചെയ്തുരാഘവൻതദാമുനി
വൃന്ദരത്നമാംഗുരുശ്രേഷ്ഠനോടുണൎത്തിനാൻ
ജ്ഞാനിതാസഭാൎയ്യനായീടുവാനിതിൽജഗ
ന്മാനിതാകൃതെഗുരോകണ്ടിട്ടുണ്ടൊരുമാൎഗ്ഗം
സുവൎണ്ണംകൊണ്ടൊരുസീതാമൂൎത്തിയെതീൎപ്പിച്ചിട്ടു
തിണ്ണന്നഭാൎയ്യാപദെചേൎത്തിട്ടുസീതാബുദ്ധ്യാ
വ്രതമാചരിയ്ക്കുവൻവിധിപോലഹംവേണ്ടും
വിധമീയജ്ഞത്തിനായുടനെമുതന്നാലും
അച്ചൊന്നാചിഹ്നംകാണുമശ്വത്തെവശത്താക്കി
യഷിവന്മാരാദംദീക്ഷിപ്പിയ്ക്കേണമെന്നോക്കുന്നാൽ
രാമദേവോക്തംകേട്ടുസമ്മതിച്ചുടൻതന്നെ
സാമശീലനാംമുനിമററുള്ളകൂട്ടരോട്ടു

ശാലയിൽ ബന്ധിച്ചുള്ള ദിവ്യനാംഹയേന്ദ്രനെ
ച്ചാലവെവവരത്തിച്ചുലക്ഷണം വിലോകിച്ചു
ക്ഷീരവർണ്ണവുംവക്ത്രകങ്കമപ്രകാശവും
സാരകേസരങ്ങളും ശ്യാമകർണ്ണവുംതഥാ
പീതപുഛവുംമററുംകണ്ടുവിസ്മയിച്ചതി
പ്രീതനായ്പന്നവസിഷ്ഠാചാർയ്യൻമഹാമുനി
മത്തവാരണസ്യന്ദനാശ്വമൌക്തികസുവർണ്ണ
വിത്തവസ്ത്രാലങ്കാരവസ്തുസഞ്ചയത്താലും
ഭൃത്യരത്നൌഘത്താലുംവത്സസംഘത്തോടൊത്തു
നിത്യവുംകറക്കുന്നഹൃദ്യഗോവൃന്ദത്താലും
തത്രമുമ്പറഞ്ഞപോലായിരംദ്വിജന്മാരെ
ചിത്രമാംവണ്ണംസമ്പൂജിച്ചുതൃപ്തന്മാരാക്കി
ഹേമനിർമ്മിതയാകുംസീതയോടൊന്നിപ്പിച്ചു
രാമദേവനെദീക്ഷിപ്പിച്ചുശാസ്ത്രോക്തംപോലെ
മുക്താചന്ദനപുഷ്പചാമരാദികൾകൊണ്ടു
യുക്താനകുലംസമ്പൂജിച്ചനന്തരശേഷം
മന്നിലിന്നോത്താലേകവീരയെന്നോരുകീർത്തി
ചേർന്നിരുന്നീടുന്നൊരുകൌസല്യാദേവിതന്നിൽ
ക്ഷത്രിയേന്ദ്രനാംപങ്ക്തിസ്യന്ദനന്നുണ്ടായൊരു
പുത്രനാംരാമൻപ്രതാപോജ്വലൻമഹാബലൻ
വിട്ടയച്ചിരിയ്ക്കുമീയജ്ഞിയാശ്വത്തെക്കണ്ടു
നഷ്ടസംശയംബലപ്പെട്ടവർപിടിയ്ക്കട്ടെ
തൽഫലംഭുജിയ്ക്കുവാൻപോരിനായൊരുങ്ങട്ടെ
ദുർബ്ബലന്മാരായവർകണ്ടുകീഴടങ്ങട്ടെ
എന്നിത്ഥമുണ്ടാമഭിപ്രായവാഗ്വർണ്ണങ്ങളെ
മിന്നിക്കണ്ടീടുന്നൊരുസൌവർണ്ണപത്രാന്തരെ
എഴുതിച്ചപ്പത്രമങ്ങിഴകിപ്പോകാതുറ
ച്ചെഴമാറശ്വത്തിൻെറനിടിലെബന്ധിപ്പിച്ചു
ശ്രീമാമഭ്ദാരാമഭദ്രനീഹയത്തേയും

സാരമായീടുന്നതത്ര രക്ഷണം ചെയ്തീടുവാൻ
ബലവിക്രമത്തോടെ വാരിധിക്കൊപ്പം പോര
ന്നൊത്തമൂന്നക്ഷൗഹിണിവാഹിനീപുരസ്സരം
ശസ്ത്രങ്ങളോടും പുറപ്പെട്ടു ശക്തനായുള്ള
ശത്രുഘ്നനേയും തഥാ വിട്ടയച്ചനന്തരം
മതിബിംബംപോലഗ്രഗതിചാതുരിയോടും
കുതിര കുതിച്ചോടി കൗതുകത്തോടും കൂടി
പലനാടുകൾ നദീ ചിലതോടുകളതി
മലകാടുകളെന്നുള്ള വലംഘനം ചെയ്തു
നടകൊണ്ടീടുന്നതിന്നിടയിൽ ക്ഷിതീശന്മാ
രടലാടീടുന്നവരതിനെക്കണ്ടെടുത്തു
വെക്കമാലലാടസ്ഥപത്രലേഖനം വായി
ച്ചുൾക്ക ചിന്നീടും ഭയംകൊണ്ടു മസ്തകം താഴ്ത്തി
മിക്കഭൂപർകളും വണങ്ങീടിനാർ മിടുക്കോടും
കയ്യിലങ്ങേകീടിനാർ കമ്പമെന്നിയെ ചിലർ
ലക്ഷ്മണാനുജന്നുള്ള തീക്ഷ്ണസായകങ്ങൾക്കു
ലക്ഷ്യഭൂതന്മാരായിട്ടാഹവേ തോറ്റിട്ടവർ
വന്ദനം ചെയ്തീടിനാരന്നേരം വിമുക്തനാ
യ്സുന്ന വാജീന്ദ്രൻ പിന്നെ ചെന്നു കാന്താരാന്തരേ
പുക്കുതാൻ തന്നെ മുന്നെ വാല്മീകിയെന്നുള്ളോരു
സല്ക്കവീന്ദ്രനാം മുനിയ്ക്കുള്ളൊരാശ്രമമാരാമെ
പുത്തനായുള്ളത്ത ചൂതങ്ങളും ഫലങ്ങളോ
ടൊത്ത ദാഡിമങ്ങളും മംഗളപ്രകാശങ്ങൾ
സന്മുനിദ്രുമങ്ങളുണ്ടത്രയും പൂത്തുള്ളവ
വെണ്മ ചിന്നീടും നിലാവൊത്ത രാത്രികൾ പോലെ
കലനന്മകൾ കൂട്ടും പലരംഭകൾ വിണ്ണോർ
നിലയം വെടിഞ്ഞു വനാമരുന്നതുപോലെ
സുമവല്ലികൾ വിടുന്നവയൊട്ടല്ലാ മനോ
രമകൾ ചിരിച്ചു ദേവതകൾ നില്ക്കുംപോലെ

ഭംഗമററീടുംദ്രാക്ഷാമണ്ഡപതലംതോറും
തുംഗമാംതുലായന്ത്രംകൊണ്ടുശോഭിതംകണ്ടാൽ
ഇത്തരംപലവിശേഷങ്ങളുള്ളാരാമത്തി
ലത്തലററിടുംചിലരക്ഷണംചെയ്തീടുവാൻ
ധനുവുംശരങ്ങളുംകയ്യ്ക്കൊണ്ടുകൂട്ടക്കാരാം
ധന്യതാപസാത്മജന്മാരുമായ്നടേതന്നെ
വന്നമന്നീടുന്നവനായവൻവിദേഹജാ
നന്ദനൻവീരൻചൊടിയുള്ളവൻമനോഹരൻ
മണ്ണവന്നണഞ്ഞുദൂർവ്വാങ്കുരങ്ങളെത്തിന്നും
കൊണ്ടുനിന്നോരുയജ്ഞദിവ്യവാഹത്തെക്കണ്ടു
വയസ്യന്മാരെയെല്ലാംവിളിച്ചുകൂട്ടിക്കൊണ്ടാ
ഹയമേൽച്ചുന്നനേരിട്ടുകൽചെന്നുനിന്നു
നെററിയിൽബന്ധിച്ചുള്ളസൌവർണ്ണപത്രാന്തരെ
മുററയുള്ളെഴുത്തുകണ്ടാകവെവായിച്ചപ്പോൾ
മന്നിലന്നൊത്താപലകവീരയെന്നൊരുകീർത്തി
ചിന്നിവാണീടുംദേവികൌസല്യപെററപുത്രൻ
രാമൻവിട്ടിരിയ്ക്കുമീവാജിയെബലിഷ്ഠന്മാ
രാമെങ്കിൽപിടിച്ചുപോർചെയ്യുവാനൊരുങ്ങട്ടെ
എന്നാദിയായിചേർത്തിട്ടുള്ളഭിപ്രായംകണ്ടു
നന്നായികൊള്ളാമിതെന്നുള്ളോരുഹാസത്തോടെ
ഞങ്ങളെപ്പെററിട്ടുള്ളസീതയിങ്ങിരിയ്ക്കുമ്പോ
ളെങ്ങിനെകൌസല്യയിന്നേകവീരയാകുന്നു
ന്നെനിനിയ്ക്കിതുപരീക്ഷിച്ചുതാൻധരിയ്ക്കേണ
മെന്നുരച്ചുടൻപിടിച്ചുക്കണ്ടുവാജീന്ദ്രനെ
മൃദുവാമുത്തരീയമതുകൊണ്ടങ്ങുകെട്ടി
കദനംചേർക്കാതൊരുകദളീതരുമൂലേ
പ്രിയശീലന്മാരാകുംമുനിപുത്രന്മാരവർ
ഭയമാവത്താൽതട്ടുത്തുടനെചൊല്ലീടിനാർ
എന്തിനീരാമൻവിട്ടവാജിയെപ്പിടിച്ചിങ്ങു

ബന്ധനംചെയ്തീടുന്നനീബലത്താലെവൃഥാ
വിട്ടയച്ചാലുംലവരക്ഷകന്മാരായവ
രൊട്ടകന്നിരിപ്പവരിപ്പൊഴിങ്ങെത്തിടുമെ
ന്നിണ്ണയംകോപിച്ചവരിയതിക്രമംചെയ്തു
നിന്നെയുംപിടിച്ചങ്ങുകൊണ്ടുപോകമെസഖെ
ഒന്നുമിങ്ങുണ്ടാക്കേണ്ടാവൈഷമ്യംനീയെന്നവർ
ചൊന്നഭാഷണംതൃണംപോലനാദരിച്ചുടൻ
കുട്ടിയെന്നാലുംമഹാശൂരനാംലവൻഭയ
പ്പെട്ടിട്ടംഭാവംകൂടാതുത്തരംചൊല്ലീടിനാൻ
ഒക്കമീവാക്യംമുനിപുത്രകന്മാരായനി
ങ്ങൾക്കകേവലംമഹാഭീരുക്കൾതന്നെനിങ്ങൾ
വയസ്യന്മാരെകേൾപ്പിൻമുന്നസ്ത്രീജനത്തിൻെറ
വയററിൽപെട്ടിവണ്ണംപിറന്നുള്ളവരല്ലൊ
സീതതൻവയററിലുണ്ടായവൻഞാനിന്നൊരു
ഭീതനായ്വരുന്നതല്ലാരിലുംനിരൂപിച്ചാൽ
സീതയായീടുംദേവേയ്ക്കുള്ളൊരുദരത്തിൽ
ജാതനായിടുംകൃമിയെങ്കിലുംമഹാവീരൻ
ഭീരുവായ്വരുന്നതല്ലെന്നിരിയ്ക്കവെചില
പൂരുഷന്മാരെഭയപ്പെട്ടുഞാനീവാജിയെ
കെട്ടഴിച്ചയയ്ക്കയില്ലങ്ങിനെചെയ്താൽനാണം
കെട്ടമാറിരിയ്ക്കണംമൃത്യുവാണിതിൽഭേദം
തന്നിമിത്തമേനിങ്ങൾചൊന്നഭാഷണംതെല്ലു
മിന്നിതിൽകേട്ടീടുവാനാവതില്ലെന്നോവേണ്ടു
എന്നിത്രമാത്രംപറഞ്ഞീടുന്നനേരത്തിങ്ക
ലുന്നിദ്രഘോഷഃത്തോടുംവന്നുചേന്നിതുസൈന്യം
ഹസ്തിസൈന്ധവരഥപത്തിസങ്കുലംകണ്ടാ
ലദ്രിയുംകുലുങ്ങീടുമബ്ധിയുംകലങ്ങീടും
എത്രയുംബലിഷ്ഠന്മാരായീടുംതേരാളികൾ
ശസ്ത്രശാലികൾപത്തുനൂറുപേർനീളത്തോടെ

ന്ത്രവാമഹേന്ദ്രൻകുത്രകുത്രേതിക്രുദ്ധീടുന്ന
ചിത്രനാദഘോഷത്തോടുംമുന്നിട്ടുനോക്കുംവിധൌ
ബാലനായ്നിൽക്കുന്നതുകണ്ടുടൻവടക്കേളാ
ടിത്തരംചോദ്യംചെയ്തുതാപസാത്മജന്മാരെ
കഥനംചെയ്തിനിന്നിക്കാളീവൃക്ഷത്തിങ്കൽ
കടനംവരുമാറിന്നിവനെബന്ധിച്ചവൻ
ഏവനെന്നതുകേട്ടുകേവലംഭയപ്പെട്ടു
പാവനന്മാരാംബ്രഹ്മചാരികൾസസംഭ്രമം
മാവിന്നുള്ളയോധാഭാഗേചെന്നുചൈതന്യത്തോടും
മേവുന്നസീതയ്ക്കുള്ളപുത്രനെച്ചൂണ്ടിക്കാട്ടി
കാണുവിൻപൊയ്യല്ലിവൻനിർഭയൻബാലൻലവ
നാണുവിശ്വസിയ്ക്കുവിനെന്നുചൊല്ലിനാരപ്പോൾ
ബാലനേതിവൻമൂർഖൻദേവയജ്ഞാശ്വേന്ദ്രന്റെ
പാലനെന്നിയുക്തമായുള്ളസൈന്യത്തിൻബലം
എന്തിവൻബോധിയ്ക്കുന്നുമോചിപ്പിൻമോചിപ്പിനീ
ബന്ധനത്തിങ്കൽകിടക്കുന്നസത്രാശ്വേന്ദ്രനെ
ഭൂതലേനടത്തുവിനെന്നുതങ്ങളിൽചൊല്ലി
വീതസംശയംഭടന്മാരഴിച്ചീടുംവിധൌ
ശക്തനാംകുശാനുജൻവില്ലുമായടുത്തിട്ടു
സത്വരംതടുത്തിട്ടുചൊല്ലിനാൻഘനത്തോടെ
എന്തിതക്രമംനിങ്ങൾചെയ്കയോഭടന്മാരെ
പിന്തിരിയ്ക്കുവിൻഗർവ്വംസർവ്വവുംത്യജിയ്ക്കുവിൻ
തൊട്ടുപോകൊല്ലാഹയത്തിന്റെമേലെന്നൊജ്ജയി
ച്ചിട്ടുകെട്ടഴിയ്ക്കുവിൻഞാനിങ്ങുനിന്നീടുമ്പോൾ
പറ്റുമോബലംനിങ്ങൾകാട്ടിയാലെന്നിങ്ങിനെ
ചെറ്റുമേകൂസീടാതെചൊല്ലുന്നവാക്യങ്ങളെ
ജല്പകൻകിശോരകൻഭ്രാന്തനെന്നുറച്ചവ
രല്പമെങ്കിലുംവകവയ്ക്കാതെഹയേന്ദ്രനെ
തൊട്ടുകെട്ടഴിയ്ക്കുമ്പോളർദ്ധചന്ദ്രാസ്ത്രങ്ങളെ

വിട്ടുരുഷ്ടനാമവൻതന്മോക്ത്യഹസ്തങ്ങളെ
കൃത്തങ്ങളാക്കീടിനാനപ്പോഴത്തുള്ളതത്തോടും
ക്രുദ്ധന്മാരായിട്ടുള്ളയോദ്ധാക്കളുംമററുള്ളവർ
അവിവേകിയാണിവനിവനെവീഴ്ത്തുകവി
നിവിടെവിടെങ്ങളെയെന്നിതിവാക്ഘോഷംകൂട്ടി
വിവിധായുധങ്ങളെരഘുസൂനവിൻമേലെ
സവിധേനത്തുന്നിട്ടുവരുംപ്രയോഗിച്ചാർ
ഒരുവൻകുന്തംവേലാണ്ടപരൻപരശുധ
മൊരുവൻപാശംപരൻപരനത്യുഗ്രംഖൾഗം
ശരസഞ്ചയംചിലർപലതുംകൂടിയേവം
സരസംപ്രയോഗിച്ചുള്ളവയിലൊന്നെങ്കിലും
തൊട്ടീലാകിശോരനെശതമീകലസ്സാനം
പെട്ടീടുംപുണ്യവാനെപാപങ്ങളെന്നപോലെ
ലവനാമവൻമുറിച്ചിതുശസ്ത്രൌഘംക്ഷണാൽ
ഭവബന്ധനംയോഗിവരനെന്നതുപോലെ
ശൌര്യംപൂണ്ടേററമുടൻക്രുദ്ധരുള്ളനാരാചങ്ങ
ളുഗ്ര്യവീതംതൊടുത്തക്കൈകവാക്ഷസ്ഥലേ
നിർദ്ദയംപ്രയോഗിച്ചുനരിട്ടയോദ്ധാക്കളെ
രക്തവെള്ളത്തിൽകളിപ്പിച്ചുസന്താപിപ്പിച്ചു
അക്ഷയങ്ങളാംതൂണങ്ങളിൽനിന്നൊട്ടൊട്ട
തക്ഷണേകണക്കുകൂടാതുള്ളബാണങ്ങളെ
തൊടുത്തുതൊടുത്തുസൈന്യങ്ങളെപ്രയോഗിച്ചു
കെടുത്തുതടുത്തുതൽഗൌരവംസമസ്തവും
കണ്ഠികൃത്തത്തിൻമലയൊത്തുള്ളഗാത്രങ്ങളും
തുമ്പിക്കൈകളുമൊപ്പംരണ്ടായിക്കണ്ടിച്ചുടൻ
കത്തിയമ്പുകൾകൊണ്ടുവൃത്തിയിൽവിരിച്ചുള്ള
ഹസ്തിമഞ്ചകസുകാശ്മീരകംബളങ്ങളും
ഘണ്ടികാസമൂഹവുംപൃഷ്ഠസ്ഥിതാധോരണ
കണ്ഠജാലവുംഖണ്ഡിച്ചൂഴിയിൽപതിപ്പിച്ചു

ചക്രരക്ഷകത്രിവേണ്ടക്കളുംചാട്ടറവുള്ള
ചക്രസംഘാതവുംചെന്നപൊന്മണിത്തേർവർഗ്ഗവും
സൂതപൂർവ്വകംരഥശാലചാഘലവുംപതാകാദ്യ
കേതനസ്തംഭങ്ങളുംചാമരഛത്രങ്ങളും
സുസ്ഥിരങ്ങളാംധനുസ്തൂണീരബാണങ്ങളും
ശക്തിയേറീടുംതനുത്രാണഭൂഷണങ്ങളും
പൃഷ്ഠങ്ങൾതോറുംപെട്ടയോദ്ധാക്കളോടുംഗുണോൽ
കൃഷ്ടങ്ങളായിട്ടുള്ളയുദ്ധസൈന്ധവങ്ങളും
കത്തിശക്തികൾമുമ്പാമായുധങ്ങളോടൊത്ത
പത്തിജാലവുംശരവൃഷ്ടികൊണ്ടുടൻതന്നെ
മുറിഞ്ഞുംപൊടിഞ്ഞുമൊട്ടൊടുങ്ങുംതമ്മിൽതട്ടി
ഞെരിഞ്ഞുവീണഴിഞ്ഞുനിറഞ്ഞുരണക്കളം
ഒഴിച്ചുശേഷിച്ചവർമുളച്ചുഭയംകൊണ്ടു
മിഴിച്ചുനിന്നാർചിലരൊളിച്ചുമാറീടിനാർ
ഒരുത്തൻപദാതിയായിരിക്കുന്നൊരുബാലൻ
പെരുത്തബലംകാണിച്ചെതൃത്തുസൈന്യങ്ങളെ
കണക്കില്ലാതെമുടിച്ചുമത്ത്തമത്തേവം
കനക്കുംമദത്തോടെകളയ്ക്കുന്നതുകണ്ടു
ശത്രുഘ്നൻമഹാബാഹുരാമസോദരൻവീര
നസ്ത്രജ്ഞനന്തർല്ലജ്ജാവിസ്മയാദികൾപൂണ്ടു
തമ്പടത്തേരുംതിരിച്ചോടിച്ചുതാനേജഗൽ
കമ്പമുണ്ടാക്കുംചെറുഞാണൊലിയിട്ടുംകൊണ്ടു
വന്നനേർത്തടബാലനില്ക്കനിൻപരാക്രമ
മെന്നടെശരംകൊണ്ടുതീർപ്പനെന്നുരച്ചുടൻ
ബാണസന്ധാനംചെയ്യുംമുന്നമേമഹേശ്വര
സ്ഥാനമാശ്രയിച്ചുള്ളമെങ്കിലുംകലുങ്ങാതെ
ക്ഷീണഹീനനാംലവൻപാണിലാഘവത്തോടും
മാനിനീയമാംപത്തുസായകംപ്രയോഗിച്ചു
ഒന്നുകൊണ്ടുടൻമാറുംനാലുകൊണ്ടൊപ്പംരഥ

ത്തിന്നുകെട്ടിയഹയശ്രേഷ്ഠന്മാരെയുംതഥാ
വിക്രമംതേടുംനാലുമൊന്നുംകൊണ്ടൊന്നിച്ചുതേർ
ചക്രരക്ഷകരെത്തുരഗധ്വജങ്ങളെയുംകൂടെ
എത്രമറെറാരുശരംകൊണ്ടുശത്രുഘ്നൻതന്റെ
കൈതന്നിലിരിയ്ക്കുന്നവില്ലിന്റെഗുണത്തെയും
ഖണ്ഡിച്ചുനിന്നീടിനാനനന്തരംശത്രുഘ്നനും
ഖണ്ഡിച്ചമറവുള്ളോരഥത്തട്ടിലേറിദ്രുതം
മറഞ്ഞൊന്നെടുത്തിട്ടുമുറുകെക്കെട്ടിക്കുല
ച്ചൊരുവില്ലതിൽതന്നെചെറുഞാണൊലിയിട്ടു
കാളീടുംമുഴക്കമൊന്നുണ്ടാക്കിവെക്കംമൂന്നു
നാളീകനാരാചങ്ങളായുള്ളഭല്ലങ്ങളെ
ബാലഗർവ്വത്തെത്തടുത്തീടുവാൻതൊടുത്തെത്ര
ഫാലദേശത്തിൽതറപ്പിച്ചുള്ളംവഹിച്ചവൻ
ലവനാംകിശോരകൻപ്രഹസിച്ചുറെറാടെ
ലവണാന്തകന്നോടീവചനംചൊല്ലീടിനാൻ
മമഫാലത്തിലെന്നിൽമദ്ധ്യേപതിച്ചവ
സുമതുല്യങ്ങളാകയാൽമൂന്നുനാളീകങ്ങളോ
തവബലംസമഗ്രമായുള്ളതിന്നിത്രത്തോള
മിപ്പോളിങ്ങറിഞ്ഞു,ഞാൻകാൺകമെബലംവീര
എന്നുരച്ചുടൻനാലുക്രൂരസായകംകൊണ്ടു
കൊന്നുനാലശ്വങ്ങളെമറെറാന്നുകൊണ്ടുപിന്നെ
കണ്ഠംഖണ്ഡിച്ചുവീഴ്ത്തീസൂതനെയതിൻവണ്ണം
രണ്ടമ്പുകൊണ്ടുകൂടെത്തുംഗമാംധ്വജത്തെയും
ഹസ്തസീമനിമിന്നുംചാപവുംരണ്ടായിട്ടു
കൃത്തമാക്കിനാനപ്പോളത്ഭുതത്തോടുംകൂടി
ഒന്നുമില്ലാതെവന്നശത്രുഘ്നൻകയററുട
നന്യമാംരഥംപ്രാപിച്ചന്യമായീടുംചാപം
അങ്കയ്യിലാക്കിക്കുലച്ചായതിൽസുധാരമാം
ബാണത്തിൻനിറംപൂണ്ടപത്രിയെസ്സന്ധിപ്പിച്ചു

മർത്ത്യേന്ദ്രവീരന്മാരങ്ങൊന്നുമേകാണായ്കയാൽ
പ്രത്യേകംതമ്മിൽതമ്മിൽപോർവിളിതുടങ്ങിനാർ
മത്തേഭവൃന്ദംബഹുസ്യന്ദനവ്രജത്തിന്റെ
മദ്ധ്യപാഞ്ഞവയെല്ലാമെത്രയുംപൊടിയ്ക്കുന്നു
പെട്ടെന്നുതേർവേഗത്താലശ്വവീരന്മാരശ്വ
പൃഷ്ഠങ്ങൾതോറുംപതിച്ചീടുന്നുപരക്കവെ
വാളിളക്കിക്കൊണ്ടപ്പോൾവീരനാംലവൻചാടി
കേളിപൂർവ്വകംചർമ്മംശീർഷദേശത്തിൽചേർത്തു
ഗന്ധർവ്വപാദങ്ങളുംതേന്ദ്രഹസ്തങ്ങളു
മന്തര്വൈരണവെട്ടിവെട്ടിവീഴിച്ചീടിനാൻ
കരിതൻനീണ്ടുള്ളോരുകരമാലംബിച്ചവൻ
തരിതാപുറംപ്രാപിച്ചിരുകൊമ്പുകളേയും
വിരുതൻകുറാരകൻതരുതൻമേലേനന്നു
വിറകുവെട്ടുംപോലെളെനതുടങ്ങിനാൻ
മൌക്തികങ്ങളെമുഷ്ടികൊണ്ടെടുത്തെടുത്തങ്ങു
പൃത്ഥ്വിയിൽതാനേവിതച്ചീടിനാനനേകധാ
കക്കശങ്ങളാംദന്തിദന്തങ്ങൾതോറുംചെയ്യും
ഖൾഗ്ഗഘട്ടനംകൊണ്ടുചിന്നുന്നചെന്തീക്കണം
മൂദ്ധജാംബരങ്ങളിൽചെന്നുവീണെരിഞ്ഞിട്ടു
ചീർത്തവേഗത്തോടനേകോഗ്രസൈനികന്മാരെ
ക്ഷോണിയിൽഹേപ്പിച്ചുവീഴ്ത്തിയെന്നതുമല്ലേ
പാണിയിൽജ്വലിയ്ക്കുന്നചാപരത്നത്തിൽകുശൻ
ചേർത്തസായകങ്ങളെവർഷിച്ചുവീരന്മാർക്ക
ളുളാത്തകോദണ്ഡങ്ങളാംദീർഘദോർദ്ദണ്ഡങ്ങളെ
കങ്കണാദികളോടുംമസ്തകങ്ങളെമിന്നാ
ലങ്കരിച്ചീടുംത്രവോലങ്കാരാദികളോടും
കോദണ്ഡടങ്കാരത്തിൻഘോഷംകൊണ്ടാഹന്താദി
ഗോചതണ്ഡകർണ്ണങ്ങളെപ്പൊട്ടിച്ചുവീഴ്ത്തോടെ
നോക്കുന്നനേരംകാററുംതിച്ചുമൊത്തരന്യത്തെ

വായ്ക്കുന്നാവേഗത്തോടുമെങ്ങിനെയതിൻവണ്ണം
നേക്കുന്നാസൈന്യങ്ങളെസ്സംഹരിച്ചഹങ്കരി
ച്ചാർക്കുന്നാബാലന്മാരെക്കണ്ടുവിസ്മയത്തോടെ
കങ്ങിലാരിവർമഹാതേജസ്സുകൂടുന്നവർ
ശാങ്കരന്മാരാംകാർത്തികേയഹേരംബന്മാരോ
മാന്യന്മാരസാമാന്യന്മാരെന്നുകല്പിച്ചുടൻ
മാന്യംകൈവെടിഞ്ഞുതീക്ഷ്ണാഗ്രസായകങ്ങളെ
സന്ധിപ്പിച്ചുടനുഗ്രപോർചെയ്യുവാൻതദന്തരേ
ചിന്തിച്ചുനോക്കുംവിശേഷജ്ഞനാംവാതാത്മജൻ
ശ്രീമയന്മാരായ്ക്കയ്യിൽകാർമുകങ്ങളുംധരി
ച്ചാമയംവിനാകാകപക്ഷധാരികളായി
സീമയില്ലാതെയുള്ള വീരമാംരസംകൊണ്ടു
ഭൂമയിൽചേരുംരണ്ടുസിംഹക്കുട്ടികൾപോലെ
ശ്യാമളന്മാരായ്വിളങ്ങുന്നാബാലകന്മാരെ
രാമചന്ദ്രാകാരന്മാരായ്ക്കണ്ടുസന്തോഷിച്ചു
ചൊല്ലിനാരിവർബലശാലികൾകിശോരന്മാർ
വില്ലിനാൽവിശ്വംജയിച്ചീടുവാൻപോരുന്നവർ
ശ്രീരഘുപ്രവീരദിവ്യാകാരംപൂണ്ടുള്ളവർ
വീരലക്ഷണംചേർന്നധീരന്മാരെന്നാകയാൽ
ഭരതൻമുതല്ക്കുള്ള ഭടവീരന്മാരെല്ലാം
കരുതിക്കൊണ്ടുതന്നെപോരുതീടുകവേണം
പവനാത്മജനേവംപറയുംദശാന്തരെ
ലവനോടോതീടിനാൻകുശനാംകിശോരകൻ
മമസോദരകാൺകബലമേറീടുംബലം
സമരത്തിന്നനേരെമുതിരുന്നിതുമേലാരം
സത്രവാജിയെഹരിച്ചീടുവാൻകൊതിച്ചിവ
രിത്രവാശിയെവഹിച്ചിങ്ങിനെപുറപ്പെട്ടു
പാർക്കനീയിഹതുരംഗത്തെയുംകാത്തുംകൊണ്ടു
പോർക്കൊരാൻപോകാമതുപോരുമെന്നുറപ്പിച്ചു

പാൎത്തുകൈകേയീസുതൻതന്നോടുചൊല്ലീടിനാ
നോൎത്തുനോക്കാതെഭവാനെന്നോടുനേൎത്തീടേണ്ട
കേൾക്കഞാൻകുശൻവൈരിസൈന്യങ്ങളോടുംകൂടി
പോകുന്നേരത്തുവന്നോരുസൌമിത്രിവീരന്മാരെ
ബാണഭേദനംകൊണ്ടുവീഴിപ്പിച്ചവനെന്നോ
ടാണെതിൎക്കുവാനങ്ങുംവന്നതത്ഭുതംതന്നെ
അതുകേട്ടനന്തരംഭരതൻചൊല്ലീടിനാ
നിതുകേട്ടാലുംബാലരിപുവായുള്ളനിന്നെ
പോരിനേററീടുന്നാകിലപ്പൊഴെതോല്പിച്ചുഞാൻ
വീരനാംതവാനുജൻതന്നോടുംരഥംകേററി
എന്നുരിയ്ക്കായിട്ടങ്ങുകൊണ്ടുപോകുവൻനൂനം
വമ്പരിൽഗൎവ്വംപാരംകാട്ടിയാൽഫലിയ്ക്കുമോ
വിട്ടയച്ചാലുംഭയംതന്നിനീഗമിച്ചാലും
കുട്ടിയാംനീചെയ്യുതെറെറാക്കവെപൊറുക്കുവൻ
എന്മനസ്സുകൽതാപസ്ത്രീലയാംനിങ്ങൾക്കുള്ളാ
രമ്മയെന്നിനയ്ക്കയാൽകാരുണ്യംജനിയ്ക്കുന്നു
എന്നെവിട്ടയച്ചിതുഭരതൻഭ്രാതാവോടു
മെന്നുചൊല്ലേണംമാതാവോടുംനീവിശേഷിച്ചും
ഇത്തരംകഥിയ്ക്കുന്നവാക്കിനെതൃണീകരി
ച്ചത്യുഗ്രംകുശൻകോപിച്ചേഴ്നാരാചങ്ങളെ
ഭരതൻതന്റെമാറിൽപരിചോടെയ്തീടിനാ
നൊരുനൂറസ്ത്രങ്ങളെപ്പവനാത്മജങ്കലും
താരാനന്ദനൻതങ്കലായിരംപ്രയോഗിച്ചവൻ
നാരാചമഞ്ഞൂറോളംനീലങ്കലേല്പിച്ചിതു
മുപ്പതുകുറച്ചൊരുനൂറുതാൻനളൻതങ്ക
ലപ്പടിമൂവ്വായിരംജാംബവാനിലുംചിത്രം
മിക്കപേർകളുംബാണനിർഭിന്നകായന്മാരായ്
നില്ക്കുവാൻവയ്യാതങ്ങുമോഹിച്ചുവീണീടിനാർ
ബലവാനാകുംലവനിരുമൂന്നസ്ത്രംകൊണ്ടു

തിലസന്നിഭംതദാഭരതന്നുള്ള വില്ലും
രഥവുംനുറുക്കിനാൻഭരതൻമോഹംകൊണ്ടു
പതനംചെയ്തുമൂലഛേദമാംമരംപോലെ
ഹനുമാൻമഹാബലനതുകണ്ടടുത്താരു
ഘനമായീടുംമഹാമലയെമടിയ്ക്കാതെ
ബാലകന്മാർക്കുള്ളോരുമൂർദ്ധാവിലിട്ടീടിനാൻ
മാലകന്നിരിപ്പവരല്പവുംമടിയ്ക്കാതെ
യോജനായതമായിക്കണ്ടൊരാശൈലത്തിനെ
രാജനായകചിത്രമെന്നുതോന്നീടുംപടി
വീണമന്നീടുംമുമ്പിലൂക്കോടുംപ്രയോഗിച്ചു
ബാണസഞ്ചയംകൊണ്ടുമേല്പോട്ടുതന്നെവിട്ടു
സ്ഥാണുസമ്മോദംവരുംവണ്ണമേമുറിച്ചിട്ടു
രേണുസന്നിഭംഭസ്മംപോലങ്ങുവീഴ്ത്തീടിനാർ
കുപിതൻകുശൻമഹസ്സെഴുമൈന്ദ്രാസ്ത്രംകൊണ്ടു
കപിതന്നുരസ്സിങ്കലുടനെതാഡിയ്ക്കയാൽ
ഭിന്നനായ്മോഹിച്ചങ്ങുവീണുപോയ്സമീരണ
നന്ദനൻതാനുംതദാകാണായസൈന്യങ്ങളെ
ഒക്കവെവീഴ്ത്തീടിനാനോടിനാർചിലർപേടി
ച്ചർക്കവംശാധീശനാംരാമചന്ദ്രനെക്കാണ്മാൻ
ദുഃഖിതന്മാരായവർചെന്നുദേവനെവന്ദി
ച്ചോക്കുകില്ലിനിപ്പാർത്താലേവരുംവീണീടിനാർ
എന്തൊരക്രമംബാലവിക്രമംതടുക്കുവാൻ
നിന്തിരുവടിയല്ലാതാരുമില്ലിനിപ്രഭോ
അസ്ത്രനിർഭിന്നന്മാരാംകൈകേയീസുതാദികൾ
ക്കത്രവന്നിതുജീവനാശമോവിമോഹമോ
വെക്കമങ്ങെഴുന്നള്ളിത്തൃക്കൺപാർത്തീടേണമേ
ദുർഘടംവരാനിനിയൊന്നുമില്ലിതിന്മീതേ
എന്നുണർത്തിച്ചീടിനാർവനാഭീതന്മാരതു
തന്നുടെചെവിട്ടിലായപ്പൊഴെരഘൂത്തമൻ

ഹന്തവിസ്മയംതന്നെമൂന്നുസോദരന്മാരും
കൃന്തനവ്രണംപൂണ്ടുവീണുപോയല്ലോലുംരണേ
ശത്രുഘ്നതന്മാരായബാലന്മാരവരേവർ
നിസ്തുലന്മാരെന്നറിഞ്ഞീടിനേനെന്നിങ്ങിനെ
സത്രശാലയിൽനിന്നുദീക്ഷിതൻതാനെങ്കിലും
സത്വരംപുറപ്പെട്ടുതന്മണിപ്പടത്തേരിൽ
വ്യഗ്രീഭൂതാത്മാക്കളായഗ്രേവന്ദനംചെയ്ത
സുഗ്രീവവിഭീഷണന്മാരോടുമാരോഹിച്ചു
കാനനേരണസ്ഥലംപുക്കുനോക്കീടുംനേരം
ദീനമാംസൈന്യംപരിദ്ധ്വസ്തമായ്ക്കിടപ്പതും
രാമരാമേതിസ്വനംപൂണ്ടവീരന്മാർമുറി
ഞ്ഞാമയത്തോടുംവീണുപോക്കളംനിറഞ്ഞതും
ശ്യാമളന്മാരായ്നിജരൂപായയെവഹിയ്ക്കുന്ന
കോമളന്മാരാംരണ്ടുബാലകപ്രവീരന്മാർ
കർമ്മുകാസ്ത്രശരചർമ്മങ്ങളേയുംപൂണ്ടു
ഭീമദർശനന്മാരായങ്ങിനെനില്ക്കുന്നതും
പാലവേവിലോകിച്ചുസന്തുഷ്ടനായ്ക്കംപരവൻ
ബാലകന്മാരോടുചോദിച്ചുഹേബാലന്മാരേ
നമ്മുടെബലംബലാലിങ്ങിനെപതിപ്പിച്ചു
നന്മയേറീടുംമഹാധന്യമാംധനുർവ്വേദം
ഏവനീനിങ്ങൾക്കുപദേശിച്ചോരുപാദ്ധ്യായ
നേവനവ്വണ്ണമുപനീതിയെക്കഴിച്ചവൻ
വേദമെപ്പേരുംനിങ്ങളെങ്ങിനെപഠിച്ചീലെ
ഖേദമെല്ലാതെകലാകൌശലംപ്രാപിച്ചീലെ
നിർമ്മായംപരാർത്ഥദാരാദിവൈമുഖ്യത്തോടെ
ധർമ്മാദിശാസ്ത്രാർത്ഥസാരങ്ങളെധരിച്ചീലെ
വിപ്രവൃന്ദത്തിൻപുരോഭാഗത്തിലുണ്ടാമ്മാരും
സ്വപ്രതിജ്ഞെകത്രാണംകാര്യമെന്നറിഞ്ഞീലെ
താതനാരുവാൻനിങ്ങൾക്കമ്മയാരിരിപ്പിട

മേതഹോസമസ്തവൃത്താന്തവുംചൊല്ലീടുവിൻ
സ്വാമിഭാഷിതംകേട്ടുചൊല്ലിനാനേവംകുശൻ
ഭൂമിപാലകഭവൽകാമിതംചിത്രംതന്നെ
എന്തൊരാവശ്യംഞങ്ങൾക്കുള്ളോരക്കഥയെല്ലാ
മന്തരംഗത്തിൽധരിച്ചിട്ടഹോഭവാനിപ്പോൾ
വ്യർത്ഥമീദൃശംവാക്യംക്ഷത്രപൌരുഷംവിട്ടു
വിസ്തരിച്ചവൻചെയ്യുംതാദൃശന്മാരല്ലാതെ
സത്വരംയുദ്ധംതുടങ്ങീടേണമല്ലെങ്കിലീ
സത്രസൈന്ധവമെന്റെയല്ലെന്നുചൊല്ലീടേണം
ക്ഷത്രിയൻഭവാനെങ്കിലെന്തിനീവിളംബമെ
ന്നിത്തരംബലോത്തരംകേട്ടുഭൂപാലോത്തമൻ
ചേതമെന്തിതിൽനിങ്ങൾക്കിത്തരംഗിരംകേട്ടു
ചേതസാകുശൻപറഞ്ഞീടിനാൻസ്വവൃത്തമ
കേവലംക്ഷമാശീലംചൊന്നഞങ്ങളെമോദാ
ലാവനത്തിങ്കൽപെററുസീതയാംവിദേഹജാ
വാത്മീകിയാകുംതപസ്വീശ്വരൻകൃപാശീല
നാത്മീയബാലസ്നേഹംകൈക്കൊണ്ടുവഴിപോലെ
ജാതകർമ്മവുംചെയ്തുഞങ്ങൾക്കുകാലേതഥാ
വീതകന്മഷൻമുദാമററുള്ളകർമ്മങ്ങളും
പ്രിയനാംമുനീശ്വരൻപുനരിഞങ്ങൾക്കുപ
നയനംകഴിച്ചുനല്ലോരുലഗ്നത്തിൽതന്നെ
മറയുംശാസ്ത്രങ്ങളുംമുതലായുള്ളതെല്ലാം
മുറപോലോരോന്നായിട്ടുപദേശിച്ചശേഷം
സന്മനസ്സുഖപ്രദംരാമസൽകഥാമൃതം
നന്മയോടേററംവിശേഷിച്ചുതാൻപഠിപ്പിച്ചു
ശുദ്ധമാംയാതൊന്നിന്റെപാഠംകൊണ്ടേവംമന
സ്വസ്ഥതാസമർത്ഥതാദൃഷ്ടിവൈമല്യാദിയും
സത്വവുംപ്രതാപവുംസത്വരംവർദ്ധിയ്ക്കുന്നു
മർത്ത്യജാതികൾക്കുസാദരംപഠിയ്ക്കയാൽ

ശക്തിമാന്മാരാസ്സന്നാഞങ്ങളീസൈന്യങ്ങളെ
പൃഥ്വിയിൽപതിപ്പിച്ചസത്യമെന്നറിഞ്ഞാലും
ധീരനെത്രയുംഭവാനെന്റെയെന്നൊരുബുദ്ധി
ദാരപുത്രാത്ഥങ്ങളിലല്പവുംഭവാനില്ല
എന്നതോക്കുമ്പോളിത്ഥംയുദ്ധമദ്ധ്യത്തിൽ ചത്ത
സൈന്യമെങ്ങിനെഭവൽഗണ്യമായ് വന്നീടുന്നു
ശക്തിയുംഭവാനിന്നുകാണ്മാനില്ലവൾകാട്ടിൽ
ത്യക്തയോകഷ്ടംരാമയുക്തമെന്നാലീമാന്ദ്യം
ശക്തിഹീനനാംപുമാനെങ്ങിനെയുദ്ധംചെയ്യു
മിത്തരംകശപ്രോക്തംകേട്ടുകൌസല്യാത്മജൻ
നമ്മുടെപുത്രന്മാരീകുട്ടികളിവക്കുള്ളോ
രമ്മയാമവൾസീതയെന്നുചൊല്ലുകയാലെ
ധിക്കതാനിന്നിയ്ക്കിഹയുദ്ധമെന്നുടൻതന്നെ
കയ്യിലുള്ളൊരുചാപംതാഴത്തുക്കിട്ടീടിനാൻ
സീതാലിദുഃഖംകൊണ്ടുമൂർഛിച്ചുതേരിൽപതി
ച്ചേതാനന്ദംചിലമാത്രകൊണ്ടുണന്നെഴുന്നേററു
സൂയ്യനന്ദനഭവാനാരുടെപുത്രന്മാരീ
വീയ്യവാന്മാരാംബാലന്മാരെന്നുചിന്തിച്ചാലും
കേവലംതിരിച്ചറിഞ്ഞെന്നോടുചൊൽകെന്നുസു
ഗ്രീവനെനോക്കിയരുൾചെയ്തപ്പോൾകപീശ്വരൻ
തുഷ്ടിയോടുണത്തിനാനിക്കാണുംകമാരന്മാർ
ദൃഷ്ടിയിൽസാധാരണന്മാരല്ലസീതാപതെ
തെളിവിൽപുരാണനാംപുരുഷൻതങ്കൽനിന്നി
ട്ടുളവായവർഭവൽപ്രതിബിംബങ്ങൾതന്നെ
പ്രഭവിന്നല്ലാതേവംരിപുപാതനംചെയ്യും
പ്രഭുജാബലംപോരിലപരന്നുണ്ടാകുമോ
തപൽപുരോഭാഗെവച്ചീബാലകന്മാരോടുഞാൻ
മൽഭുജാബലംകുട്ടുന്നുണ്ടുകണ്ടാലുംവിഭോ

ഏവമങ്ങനെത്തിച്ചുസുഗ്രീവൻനേരിട്ടൊരു
പീവരദ്രുമംപറിച്ചുക്കൊണ്ടുംപ്രയോഗിച്ചാൻ
ബാലകന്മാരാമവരമ്പാണങ്ങളാലെതിലം
പോലണഞ്ഞീടുംമരംഖണ്ഡിച്ചുവീഴിച്ചുടൻ
വേലയെന്നിയെചിലക്രൂത്തനായകംകൊണ്ടു
ബാലിസോദരൻതന്നെവീഴിച്ചുമോഹിപ്പിച്ചു
കാലനെന്നതുപോലെതൽക്ഷണംകയർത്താശു
നീലനെന്നവൻനേത്രമർദ്ദനംക്രീടുമ്പോൾ
കുശനുംകോപിച്ചുടൻകലിശോപമങ്ങളാം
സ്വശരങ്ങളെത്തൂകിയവനെമുറിയ്ക്കയാൽ
അവനല്ലാതചോരയതിലന്നുണ്ടായിപ്പോ
ലവനുംനേരാംബഹുകപിവീരന്മാരഹോ
പ്രവരന്മാരായ്ക്കേനക്കംപ്രബലന്മാരാനീല
പ്ലവഗന്മാരായ്നിരന്തരമായ്വനാന്തരം
ബുദ്ധിമാനാകുംകുശനന്നേരാവിചാരിച്ചു
ശക്തിയേറീടുംജല്ലകാസ്ത്രത്തെപ്രയോഗിച്ചു
രക്തജന്മാരെനശിപ്പിച്ചുക്രൂടവെന്നേത്ത
നസ്ഥലാത്മാവാംനീലൻതംനായുപെരിപ്പിച്ചു
സായകപ്രയോഗേനവനൊയുംനേരട്ടൊരു
നായകന്മാരെയുമങ്ങാകവെവീഴ്ത്തീടിനാൻ
ഏകനാംരാമൻമാത്രംശേഷിച്ചുകാണായപ്പോൾ
നാകനായകൻമുമ്പാമുമ്പരുംകൊണ്ടാടിനാർ
ഹാകശൻപാത്താലേവൻപോരിലത്രയുംശക്ത
നാകമീബാലനുനേരാരുമില്ലെന്നായപ്പോൾ
രാമചന്ദ്രനാംചാപംകയ്യിക്കൊണ്ടുകോപംകാട്ടി
ഭാമമേറീടുംനാരാചങ്ങളെതൊടുത്തെത്തു
പെരുത്തീടുന്നദൈന്യംധരിച്ചുവസിയ്ക്കുന്ന
ദരിദ്രൃന്മുള്ളമനോരഥങ്ങളോടുംതഥാ
ശരമേഘങ്ങളോടുംസമങ്ങളായിരാമ

മൃത്യുമൂർഛകളില്ലാതുള്ളമൂർത്തിമാനാകും
സത്യലോകേശാത്മജൻജാംബവാൻകപീന്ദ്രനും
ആഞ്ജനേയനാംതമ്മിൽചൊല്ലിനാർകിശോരന്മാ
രാഞ്ഞെത്തീടുംമുമ്പെമോഹംപെട്ടതുപോലെ
കണ്ണടച്ചിഹകിടക്കേണമീനമുക്കെന്നു
നിർണ്ണയിച്ചനന്തരംവാതജൻചൊല്ലീടിനാൻ
ജാംബവൻഭവാനൊന്നുപാർത്തുകണ്ടാലുംവിശാ
ലാംബുജാക്ഷനാംസ്വാമിമുമ്പായുള്ളവരെല്ലാം
മൂർഛിതന്മാരായ്കിടക്കുന്നുബാലാസ്ത്രംകൊണ്ടു
മൂർഛയിൽപെടുത്തുമീയെന്നെയുംരാമാത്മജൻ
കഷ്ടമാണിതിൽപരമുള്ളതൊന്നൊന്നൊപ്പിടി
ച്ചിഷ്ടമംവണ്ണംബലാൽകൊണ്ടങ്ങുചെല്ലുന്നാകിൽ
സീതാവലോകെമരിയ്ക്കാതിരില്ലാഞാനി
ന്നോതാവതല്ലിങ്ങുള്ളചിന്തയുംസന്താപവും
ഇങ്ങിനെകഥിയ്ക്കുമ്പോൾജ്യേഷ്ഠനാംവാദത്തോടു
മങ്ങനെഞെത്തലംഘ്യനായുള്ളവൻലവൻബലാൽ
സച്ഛവംമഹത്തായകശ്മലംകലർന്നങ്ങു
നിശ്ചലംകിടക്കുന്നവാനരോത്തമന്മാരെ
കയ്യേറ്റാണ്ടാനഥരണ്ടുബാലകന്മാരുംകൂടി
ചിക്കന്നുപുക്കീടിനാരശ്രമംനിജാശ്രമം
വാനരന്മാരെപുറത്തങ്ങുവച്ചകംപുക്കു
ജാനകീപാദാംബുജംവന്ദിച്ചുമോദത്തോടെ
യുദ്ധവൃത്താന്തംപറഞ്ഞീടിനാരമ്മേ!കേൾക്ക
വൃത്തവാനായുള്ളോരുരാമനാംനരേന്ദ്രനെ
സംഗരേജയിച്ചുഞാൻസോദരത്രയത്തോടും
തിങ്ങിവന്നെതൃത്തൊരുസേനയെപതിപ്പിച്ചു
രാഘവാദികൾക്കുള്ളഭൂഷണങ്ങളുംപറി
ച്ചാകവെകൊണ്ടിങ്ങുവന്നീടിനേൻപാർത്തീടണ്ടെ
ന്നാളിയാകാതെശത്രുബന്ധനംവെടിഞ്ഞെന്റെ

താമ്പിയാംലവൻതാനുംയുദ്ധമെത്രയുംചെയ്തു
സിദ്ധമായ്ജയംഞങ്ങൾക്കന്തരംചെറ്റെങ്കില്ല
മത്തലേററീലാതവാനുഗ്രഹാലനന്തരമേ
ജാംബവാനേയുംഹനൂമാനേയുംപിടിച്ചുഞാൻ
കാണ്മതിന്നായികൊണ്ടുവന്നിട്ടുണ്ടവരിപ്പോൾ
മൂർഛിതന്മാരെങ്കിലുംവീക്ഷണീയന്മാരെന്നു
വാച്ചസന്തോഷത്തോടുംചൊന്നതെപ്പേരുംകേട്ടു
വന്നസന്തോഷത്തോടെസീതയുംസ്നേഹംകൊണ്ടു
നന്ദനന്മാരെപ്പുണന്നാശീർവ്വാദവുംചെയ്തു
മാനനീയന്മാരായിവാഴ്മീമഹാന്മാരാം
വാനരോത്തമന്മാരെവിട്ടയയ്ക്കുവിൻനിങ്ങൾ
മാമകീനാലോകനംചെയ്കിലീവിശിഷ്ടന്മാർ
താമസിയ്ക്കാതെമരിച്ചീടുമെന്നതവേണ്ടു
എന്നതിന്നിളക്കമില്ലെന്നുചൊന്നതുകേട്ടു
ചെന്നതിദ്രുതംലവൻകീശപുംഗവന്മാരെ
യുദ്ധഭൂമിയിൽതന്നെകൊണ്ടുപോയാക്കിത്തിരി
ച്ചുത്തമോടജന്തിങ്കലെത്തിനാനത്രാന്തരെ
വാത്മീകിമുനിശ്രേഷ്ഠൻവാരുണാലയംവിട്ടു
ധാർമ്മികന്മാരാംതാപസേന്ദ്രന്മാരോടുംകൂടി
സ്വോടജംപ്രവേശിച്ചാനെന്നവൃത്താന്തംകേട്ടു
കേടകന്നിരിയ്ക്കുന്നരണ്ടുബാലകന്മാരും
മാമുനീന്ദ്രനെക്കണ്ടുസാഷ്ടാംഗംനമസ്കരി
ച്ചാമയംനശിപ്പിയ്ക്കുമാശീർവ്വാദവുംവാങ്ങി
താമസിയ്ക്കാതെയുദ്ധവൃത്താന്തംസമസ്തവും
സാമപൂർവ്വകംക്രമംതെറ്റാതങ്ങുണർത്തിച്ചു
തത്വവേദിയാംതപസ്വീശ്വരൻതദാമുദാ
സത്വരംകുമാരകന്മാരോടുംപുറപ്പെട്ടു
യുദ്ധരംഗത്തിൽചെന്നുപാണിയിൽകമണ്ഡലു
സംസ്ഥമായ്ക്കാണുംപവിത്രാമൃതംതെളിയ്ക്കയാൽ

ബുദ്ധനായ്രഘൂത്തമനേററുതൻമുന്നിൽകണ്ടൊ
രുത്തമാത്മാവാംമുനിശ്രേഷ്ഠനെവണങ്ങിനാൻ
എന്നപോലെഴുന്നേററുകൈകേയീതനൂജനും
മന്ദതാഹീനംസമംസൌമിത്രിവീരന്മാരും
ബുദ്ധിചൈതന്യംപൂണ്ടുമററുമുള്ളവരെല്ലാ
മുത്ഥിതന്മാരായ്രഘുശ്രേഷ്ഠനെവണങ്ങിനാർ
മാമുനിശ്രേഷ്ഠൻതദാസസ്മിതംസംഭാവിച്ചു
രാമചന്ദ്രനോടരുൾചെയ്തുഭോമഹാരാജ
ജാനകീപ്രസൂനന്മാരിക്കിശോരന്മാർബഹു
ജ്ഞാനശീലന്മാർഭവൽപുത്രന്മാരെന്നാകയാൽ
പ്രേമപൂർവ്വകംഭവാനിവരെക്കൈക്കൊണ്ടാലും
രാമരാഘവപക്ഷമായെങ്കിലിപ്പോൾതന്നെ
ജീവിതംധരിയ്ക്കുന്നനിർദ്ദോഷയാകുംസീതാ
ദേവിതന്നെയുംകൊണ്ടുപോകുവാനർഹിയ്ക്കുന്ന
ഭാവനീയമാംഭവൽഭാഷിതംമദീയയ
ജ്ഞാവസാനത്തിൽചെയ്യുന്നുണ്ടുഞാനിനിക്കിപ്പോൾ
പോവതിനായുള്ളനുവാദമേകേണംഭദ്ര
മാവതിനുള്ളോരാശീർവ്വാദവുംമുനീശ്വര
സ്വീയമാമഭിപ്രായംകേൾപ്പിച്ചുവിശ്വംഭരാ
നായകനായിട്ടുസന്തുഷ്ടനാംമുനിശ്രേഷ്ഠൻ
ന്യായപൂർവ്വകംയയുതനോടുംഗമിയ്ക്കുവാ
നായനുജ്ഞയെക്കൊടുത്താങ്ങിനെനിവർത്തിച്ചു
രാമാദിവീരന്മാരുമപ്പോഴെനിവർത്തിച്ചു
കാമാനുകൂലംസാകേതാലയംപ്രവേശിച്ചു
ദീക്ഷിതൻദേവൻജഗൽസാക്ഷിധർമ്മിഷ്ഠൻപിന്നെ
കാംക്ഷിതംപോലെത്തുരംഗാദ്ധ്വരംചെയ്തീടിനാൻ
തന്മഹോത്സവേമഹാത്മാവായവാത്മീകിയാം
സന്മുനീശ്വരൻപുത്രന്മാരോടുംഭൂപുത്രിയെ
കൊണ്ടുചെന്നേകീടിനാനീശ്വരൻമോദേനക

ഒയ്ക്കൊണ്ടുലോകങ്ങൾക്കുള്ളശോകങ്ങളെല്ലാംതീർത്തു
സാതമേറീടുംവിധംലാളിച്ചുസുതന്മാരെ
സീതയെയഥാകാമമന്വഹംരമിപ്പിച്ചു
ജാനകീശതംസ്നേഹംപുത്രരിൽസമർപ്പിച്ചു
താനയോദ്ധ്യയിൽസുഖിച്ചങ്ങിനെവാണീടനാൻ
രാമനുംസുതന്മാരുംതമ്മിലത്തരംപണ്ടു
കേമമായ്നടത്തിയഭീമമാംരണംപോലെ
ജാതമായ്ക്കിരീടയ്ക്കുംപുത്രനാംരണംതമ്മിൽ
ഭൂതലേശ്വരമൈഥിലേയാക്കിയത്ഭുതംതന്നെ
സൂതനാംമുനീശ്വരന്മാരോടുചൊല്ലീടിനാൻ
പൂതമാനസന്മാരാംതാപസോത്തമന്മാരേ
തംവൃത്തംപരീക്ഷിത്തിൻപുത്രനോടശേഷവു
മാബദ്ധമോദംമുനിജൈമിനിചൊല്ലീടിനാൻ
നിങ്ങളോടേവംഞാനുംചൊല്ലിനേൻകേട്ടാലുമീ
സംഗരംകവിശ്രേഷ്ഠൻവാത്മീകിചൊല്ലീലഹോ
ചൊല്ലിയെന്നാകിൽപൊങ്ങുംകരുണാബ്ധിയിൽമുങ്ങും
കില്ലെനിയ്ക്കില്ലീക്കാണുംലോകമെപ്പേരുംനൂനം
ഏകലീശ്രീരാമചന്ദ്രാഖ്യാനംമഹാമുഖ്യം
പങ്കനാശനംകേൾക്കുന്നുത്തമന്മാരായവർ
നിർമ്മലന്മാരായ്പുത്രപൌത്രാദിയാഗംചെയ്തു
ശർമ്മഭോജികളായിവർത്തിച്ചുകാലാന്തരേ
അവ്യയസ്വരൂപനാംവിഷ്ണുദേവങ്കൽചേരു
മവ്യഥംകേൾപ്പിയ്ക്കുന്നപുണ്യവാൻനരോത്തമൻ
രാജസൂയവുമശ്വമേധവുംചെയ്തുണ്ടാകും
പൂജനീയമാംഫലംപ്രാപിച്ചുശോഭിച്ചീടും
നിത്യമീയുപാഖ്യാനംകേതനാസ്ഥറിയ്ക്കുന്ന
മർത്ത്യനാമവൻമരിയ്ക്കുംവിധൌപുണ്യത്താലെ
സൌവർണ്ണംവിമാനമാരോഹിച്ചുദിവ്യാംഗനാ
യവ്വർണ്ണംവിളങ്ങുന്നവിണ്ണിൽചെന്നിരിയ്ക്കുമേ

ശ്രാവ്യമാമിതുകേൾക്കുംമത്ത്യക്കുമറെറാന്നുമേ
സേവ്യമല്ലെന്നാംരുചിയ്ക്കുന്നതല്ലൊരിയ്ക്കലും
കോകിലക്രകൂജിടുന്നകോമളാരവംകേട്ടാൽ
കാകലോകത്തിൽഖരാലാപമാരിച്ചിയ്ക്കുന്നു
ജനമേജയന്നോടായഥജൈമിനീമുനി
കനമേറീടുംതഥാകഥനംതുടങ്ങിനാൻ
പൃഥിവീശപരചൊല്ലാമഥയോദ്ധാക്കന്മാരി
ലതിവീരനാംഹംസദ്ധ്വജഭൂപാലൻബലീ
വിരുതേറീടുംമഹാസമരംചെയ്തീടിനാ
നരുതേചൊൽവാനതിൻവിവരംസമസ്തവും
സുപ്രതാപത്തോടുനേരത്തെയ്തബാണൌഘംകൊണ്ടു
ബഭ്രുവാഹനൻെറരഥമായിരംനുറുങ്ങിനാൻ
ധാത്രിയിൽപതിപ്പിച്ചപാത്ഥപുത്രകന്തൻെറ
മൂത്തിയെപ്പിളത്തിട്ടുരക്തത്തിലാറാടിച്ചു
നിഷ്ഫലീകരിച്ചുതൻബാണൌഘംസമസ്തവു
മുല്ലലേക്ഷണനരുൾചെയ്തിരിപ്പതുമോത്തു
നെഞ്ചകംനീറുംവണ്ണംരൂക്ഷമാമക്ഷൌഹണീ
പഞ്ചകംനശിപ്പിച്ചക്രുത്താടുംദശാന്തരേ
രുദ്രനെന്നതുപോലെകോപിച്ചബീഭത്സുവിൻ
പുത്രനുംവിചിത്രമാമസ്ത്രസഞ്ചയംചെയ്തു
ഹംസകേതനൻതനിയ്ക്കുള്ളസൂതാശപാളിക
ധ്വംസനംചെയ്തിട്ടുണിസ്യന്ദനത്തേയുംക്ഷണം
ഖണ്ഡങ്ങളാലെനുറുക്കീടിനാനനല്പ്രായ
മുല്ലംഘ്യമല്ലാതുള്ളവിക്രമാധിക്യംകാട്ടി
മാത്തടത്തേയുംപിളത്തമ്മഹാത്മാവായുള്ള
പാത്ഥിവോത്തമൻതന്നെപ്പാത്തലേപതിപ്പിച്ചു
പാത്ഥസൈന്യത്തെതകത്തീടുന്നനേരത്തിങ്കൽ
കീത്തനീയനാംയൌവനാശ്വഭൂപാലാത്മജൻ
തേത്തട്ടിലേറിച്ചെന്നുബഭ്രുവാഹനനോടു

നേത്തിട്ടുവീഴ്ത്തുന്നതോടുമൊമ്പതാശ്ശുഗംകൊണ്ടു
മാറിടംതാഡിച്ചുമൂന്നസ്ത്രങ്ങളാലെപൊക്ക
മേറിടുംധ്വജഛത്രചാപഖണ്ഡനംചെയ്തു
മാരിപോലനേകബാണങ്ങളെപ്രയോഗിച്ചു
പൊരിഅർജ്ജുനന്റെയുള്ള ദേഹമെപ്പേരുംമൂടി
ശിതസായകങ്ങൾകൊണ്ടഥസാദ്രിഭങ്ങളാം
സിതസാമജങ്ങളുംശതസഹസ്രത്തോളം
പലവാരവും പടത്തലവന്മാരുംവീണു
പലരക്താദിപങ്കസ്ഥലമായടൽക്കളം
ഹന്തവാസ്മയംമഹാഭൈരവന്മാരായവർ
സൈന്ധവഭൂപപാദപസ്കന്ധദേശത്തിൽ ദൃഢം
ചീർത്തുമൂന്നാസ്ത്രങ്ങളാംയോക്ത്രങ്ങളാലെകെട്ടി
ച്ചേർത്തവരേവരുംഹസ്തിശിഷ്ടങ്ങൾകൊണ്ടുതന്നെ
തന്മൂധപ്രദേശമാംക്ഷേത്രത്തെകർഷിച്ചേവരും
സന്മദത്തോടും ഹസ്തമൌക്തികങ്ങളെ
വിത്തുകളാക്കിമേലുംകീഴ്മാംകരങ്ങൾകൊ
ണ്ടാത്തുകേവലംവിതയ്ക്കുന്നിതായവർതന്നെ
കന്ദങ്ങൾപോലെകണക്കെന്നിയെകാണുംശിരോ
വൃന്ദങ്ങളെയുംസ്ഥലത്തെങ്ങുമേവിതയ്ക്കുന്നു
യക്ഷിണീസമൂഹങ്ങളേവരുമുത്സാഹംപൂണ്ടു
തൽക്ഷണേനമുറിഞ്ഞുള്ളോരാനക്കാലുകൾകൊണ്ടു
കൌശലത്തോടുംകണ്ടമർത്ത്യശീർഷൌഘത്തിന്റെ
മൌസലപ്രകണ്ഡനംചെയ്യുന്നവേറെചിലർ
ഛിന്നനാഗാന്ത്യങ്ങളാംയന്ത്രങ്ങളാലെമർദ്ദി
ച്ചുന്നതാമോദത്തോടുംപേഷണംചെയ്തീടുന്നു
ഗാനംചെയ്യുന്നചിലരാടുന്നുചിലരേററ
മാനന്ദത്തോടുംകാളിക്രീഡകളാത്തീടുന്നു
വീരനാംസുവേഗനൊന്നുള്ളിലോർത്തനന്തരം
മാരണംചെയ്യാനൊരുമാർഗ്ഗണംതൊടുത്താശു

പാൎത്ഥനന്ദനൻതന്റെമാറത്തടംനോക്കിവലി
ച്ചാൎത്തണഞ്ഞായത്തോട്ടംവിട്ടൊരസ്ത്രത്താലുള്ള
കാലപാവകൻപോലെനേരിട്ടുചെല്ലുന്നേരം
ചേലെഴുംധനുഷ്പാണിയായുള്ള പാൎത്ഥാത്മജൻ
പ്രത്യസ്ത്രംപ്രയോഗിച്ചുരണ്ടായിഖണ്ഡിയ്ക്കയാ
ലത്യുഗ്രമായിട്ടതിന്നുള്ളൊരഗ്രാൎദ്ധംബലാൽ
പൃഥിയിൽപതിയ്ക്കാതെനേൎത്തട്ടത്തപ്പോളുള്ളം
മധ്യഭാഗത്തിൽഖണ്ഡിച്ചീടിനാനാഖണ്ഡങ്ങൾ
പിന്നെയുംപതിയ്ക്കാതെനേൎത്തട്ടത്തുച്ഛത്ര
മെന്നുറച്ചുതുരണ്ടുമീരണ്ടായ്മുറിയ്ക്കയാൽ
നാലുഖണ്ഡവുംവീണിട്ടഞ്ചാമതാകുംഖണ്ഡം
ചേലുപൂണ്ടെഴുംമുനയുള്ളതങ്ങണഞ്ഞുടൻ
മാറിൽകൊണ്ടതുമൂലംമൂൎഛിച്ചുവീണൊട്ടുടൻ
ചീറിക്കൊണ്ടുണൎന്നേറ്റുടനാകിരീടിജൻ
ക്രുദ്ധനായ്ക്കല്പാന്താഗ്നിപോലതിപ്രദീപ്തനായ്
ഉൎദ്ധരാശുഗംകൊണ്ടുശത്രുവാംസുവേഗനെ
ഹൃത്തടംപിളൎത്തങ്ങുവീഴ്ത്തിനാനനന്തരം
സ്പൎദ്ധയോടനേകാസ്ത്രവഹ്നിവൎഷത്തെച്ചെയ്തു
ചുട്ടെരിയ്ക്കയാൽഭയപ്പെട്ടുപാൎത്ഥന്റെസൈന്യം
ശിഷ്ടമായതുസൎവ്വംചിന്നിയുംതിരിച്ചോടി
അന്നേരംമഹാത്ഭുതംദേഹത്തിൻവിനാശത്തി
ലന്യോന്യംപെയ്യുന്നാജീവന്മാർകണക്കിനെ
സംസ്ഥിതന്മാരായ്ശേഷിച്ചാദ്യനാംകിരീടിയും
ശക്തിതൻനിധിബാലൻകൎണ്ണപുത്രനുംമാത്രം
ജീവശേഷത്തോടങ്ങുമൂൎഛിച്ചുവീണുള്ളമ
റ്റേവരുംപുരാന്തരപ്രാപിതന്മാരായവർ
വൈദ്യരക്കടങ്ങുന്നഭേഷജംപ്രയോഗിച്ചു
കല്യയാമുലൂപിയാൽപാലിതന്മാരായല്ലോ
തീൎത്ഥയാത്രയിൽപണ്ടുദൈവചോദനംകൊണ്ടു

പാർത്ഥനീനാഗശ്രേഷ്ഠപുത്രിയാംവരിഷ്ഠയെ
സംഗമിച്ചെല്ലാഗ്ഗുരുതന്നുടെശാപംതീർത്തു
മംഗളത്തോടുംമഹാസന്തോഷത്തോടുംചേർത്തു
ധന്യയായിട്ടുംപത്നിയാക്കിനാൻചിത്രാംഗദ
തന്നെയുംതൽകാലമിവണ്ണമീക്കഥപോലെ
കല്പകാലത്തിൽകത്തിവർദ്ധിയ്ക്കുംവഹ്നിജ്വാലാ
കല്പനായനല്പനാംബഭ്രുവാഹനൻവീരൻ
കത്രഫൽഗുനൻവീരനെന്നോർത്തീടുംനേര
മെത്രയുംചിന്താഭയഗ്രസ്തനാംധനഞ്ജയൻ
സവിധംതന്നിൽനിൽക്കുംശത്രുസൂദനനാകും
സവിതാവിന്റെപൌത്രൻതന്നോടപ്പോളോതീടിനാൻ
കർണ്ണനന്ദനനാവീർയ്യവാരിധികുമാരൻ
വ്വർണ്ണനാംചെയ്കിലനീബഭ്രുവാഹനൻറവീർയ്യം
നിർഭരപ്രതാപാദിദുർജ്ജയന്മാരായുള്ള
സൽഭടന്മാരാംകാർഷ്ണിഹംസഡിംഭകാദ്യന്മാരെ
ശസ്ത്രവർഷംകൊണ്ടുമോഹിപ്പിച്ചുപരാജയി
പ്പിച്ചുസംഗരാങ്കണെവീഴിച്ചുവീര്യത്തോടെ
നമ്മുടെസൈന്യംമുടിച്ചുഹന്തദിവ്യങ്ങളാ
മംബരങ്ങളുംമണിസുവർണ്ണാലങ്കാരങ്ങളും
വെണ്മയേറീടുംഛത്രചാമരായുധങ്ങളും
ഹയാനയങ്ങളായനേകങ്ങളാംരഥങ്ങളും
മറ്റുമുള്ളവയെല്ലാംകയ്ക്കലാക്കീടിനാൻ
ചുറ്റുമേപതിച്ചുമതസർവ്വയോധന്മാരെയും
പത്തനാന്തരത്തിങ്കലാക്കിനാനിതിന്നുള്ളോ
രർത്ഥമെന്തോർത്തിട്ടതിന്നിർണ്ണയംവന്നീലമെ
കഷ്ടമിന്നിനിയ്ക്കായിക്കാർണ്ണിയുംതല്പുത്രനും
പുഷ്ടമാംബലംകാട്ടിപ്പോർചെയ്തുമോഹംപൂണ്ടു
ശത്രുനീതന്മാരായിശക്തനാംസുവേഗനും
ഹസ്തവിക്രമംകൂടുംഹംസകേതനൻതാനും

മർദ്ദിതന്മാരായ്‌വീരർകാണുന്നില്ലൊരാളെയും
സംഘടിതൻനീയുംഞാനുംമാത്രമീരണ്ടാളിരെ
നമ്മളുംപെതിച്ചീടുമാഹവംചെയ്താലഹ
നന്മയുള്ളൊരുമാർഗ്ഗംനഷ്ടമായ്ക്കാണീടുന്നു
നിഷ്ഠുരൻതന്നോടുനേരിട്ടുനിന്നിനിയുദ്ധം
വെട്ടുവാനൊരുത്തനുമില്ലെന്നായ്‌പാർത്തിലയോ
ശക്തരായീടുംപലശത്രുരാജാക്കന്മാരെ
ഹസ്തസാമർത്ഥ്യംകൊണ്ടുനേരിട്ടുകൊന്നുംവെന്നും
അത്രവന്നവർനമ്മളേകനാമിവൻതന്നാ
ലിത്രദുർഘടത്തിങ്കൽപെട്ടുശക്തിയുംകെട്ടു
സംഗരേപരാജിതന്മാരായ്‌വന്നതുപാർക്കിൽ
തുംഗകല്ലോലപ്രൌഢിതേടീടുംസമുദ്രത്തെ
സങ്കടംവിനാകടന്നിട്ടൊരുപശുക്കുട്ടി
തൻകുളമ്പിലെവെള്ളത്തിങ്കൽവീണുടൻതട്ടി
മുങ്ങിനീന്തീടുന്നതുപോലെതാനകക്കാമ്പി
ലെങ്ങനെസഹിക്കാവീക്കാലത്തൻവൈവശ്യം
പാർത്തിരിപ്പാനുംതരംപോരാമല്ലെന്നായവ
മാർത്തിവന്നതിനുള്ളബന്ധമെന്തറിഞ്ഞീലെ
പാർത്ഥിവോത്തമനാകുംജ്യേഷ്ഠന്റെയാഗത്തിന്റെ
പൂർത്തിയെങ്ങിനെയെന്നുമേതുമേതിരിഞ്ഞീലേ
എന്നുരച്ചീടുംപാർത്ഥൻതന്നുടെകിരീടാഗ്രേ
വന്നിരുന്നൊരുഗൃദ്ധ്രംവൈശസംചൊല്ലുംപോലെ
രൌദ്രമാംശബ്ദംപൊഴിച്ചീടിനാനതിന്മദ്ധ്യേ
തദ്രഥൈകപോതമൊന്നെത്തിനീഡത്തിൽതന്നെ
പിന്നയുംചിലമൃതിലക്ഷണംപ്രത്യക്ഷമാ
യന്നതൊക്കയുംകണ്ടുവിജ്ഞനാംധനഞ്ജയൻ
കൃഷ്ണജൻതന്നോടേവംചൊല്ലിനാൻവിഷണ്ണനായ്
നിർണ്ണയംപിഴച്ചുകാണുന്നുമേനിമിത്തങ്ങൾ
പന്തിയല്ലതുംഭവിഷ്യത്തിനിസ്സൂര്യാപരി

പന്ഥിയാലഹംവദ്ധ്യനായെന്നതോന്നീടുന്നു
ഗൃദ്ധ്രമെൻകിരീടസ്ഥനായതുംകപോതമൊ
ന്നത്രമദ്ധ്യേകിടക്കുന്നതുംകണ്ടിരിയോ
മസ്തകംവിനാമമച്ഛായയെക്കാണുന്നതൊ
നസ്തമായെല്ലൊമമലോചനസ്ഫുലിംഗവും
തന്നിമിത്തംഞാനൊന്നുചൊല്ലുവൻഗമിക്കനീ
ചെന്നുഹസ്തിനാപുരംപ്രാപിക്കവൈകീടാതെ
ധർമ്മനന്ദനൻഭീമനെന്നിവരോടുംകൂടി
നമ്മുടെകാർവർണ്ണനായുള്ളനാഥനെക്കണ്ടു
എന്നുടെസമസ്തവൃത്താന്തവുംഗ്രഹിപ്പിച്ചു
ഖിന്നമാംഭാവംവെടിഞ്ഞീശനാംമുകുന്ദനെ
സന്തതംഭജിച്ചിരുന്നീടുനീയെല്ലാവർക്കു
മന്തരംഗത്തിൽപ്രിയനായുള്ളബാലനെല്ലൊ
കണ്ണിനെത്രയുംപ്രിയംചെയ്യുംനിൻകളേബര
മണ്ണിനിചാഴിൽകളഞ്ഞീടുന്നതെന്തിനഹോ
എത്രയുംപോർചെയ്തുനിന്നുടെശരീരവും
ശസ്ത്രനിർഭിന്നംകണ്ടാലാരുമെസഹിക്കില്ലാ
എൻകുമാരകരണംചെയ്യുനീയപ്പോൾമരി
ച്ചെങ്കിലങ്ങനേകംപേർദുഃഖിച്ചുചത്തീടുമെ
ജീവയായിരിക്കില്ലാനീപിരിഞ്ഞെങ്കിൽപൃഥാ
ദേവിയാമമ്മയ്ക്കുള്ളദേഹമിന്നൊരിക്കലും
എന്നെയുംപിരിഞ്ഞങ്ങുപോകനീമഹാകഷ്ട
മെന്നുടെയവസ്ഥയീവണ്ണമായ്ചമഞ്ഞെല്ലൊ
മൽബലംപ്രമാണിച്ചുദീക്ഷിച്ചുയുധിഷ്ഠിരൻ
കിൽബിഷംതീർപ്പാനസിപത്രമാംവ്രതത്തോടെ
പൃഥിവീശ്വരൻമഖമവസാനിച്ചിട്ടവ
ഭൃഥമജ്ജനംചെയ്തീലധികംഘോഷത്തോടെ
ഇഷ്ടിവർദ്ധിയ്ക്കുംമട്ടിലുത്തമന്മാരാംചതു
ഷ്ഷഷ്ടിദമ്പതിമാർകൾപൊൻകുടങ്ങളുമേന്തി

ദ്ധമാംഗംഗാജലംകൊണ്ടുപോരുവാൻപോക
ന്നുഭവംകഷ്ടംനഷ്ടമായെല്ലൊവൃഷധ്വജ
സപ്തലോകകരാന്തരചെന്നവൃത്താകാരമായ്
നിശ്ചലാഭമായുള്ളാണ്ടംചന്ദ്രമണ്ഡലംപോലെ
സ്വച്ഛമാംഗ്രപച്ഛത്രംചാമരദ്വയത്തോട്
മിശ്ഛരുപോലൊരുപുലിത്തോലാഢംമഖോള്ളമേ
കീർത്തിയേറീടുംധർമ്മജന്മാവിൻപുരസ്ഥലേ
നീർത്തിയങ്ങിനെപിടിച്ചീടുവാൻപററീലല്ലൊ
ഗൌരികളാകുംനല്ലകന്യകരാസഹസ്രകം
ഗൌരകാന്തികരാചിന്തംലാജമൌക്തികങ്ങളെ
വെണ്മയുള്ളാലിപ്പഴംപോലെപെയ്യുകെന്നുള്ള
കർമ്മമുണ്ടായീലതിന്നന്തരേമുമ്പിൽതന്നെ
വിപ്രവീരന്മാർസുഖംവേദനിർഘോഷത്തൊന്നി
ട്ടഭ്രമണ്ഡലത്തെകലെത്തിയില്ലെന്നെങ്കിലും
സുവർണ്ണംകെട്ടപ്പരിഷ്കരിച്ചപ്പെട്ടില്ല സ
ഹസ്രവസ്ത്രക്കുപ്പായകരാതൂക്കിയാരയഞ്ഞ
ഹാരപ്രഥാലങ്ങരാകൊണ്ടുഭൂഷിതപ്പെട്ടീ
ലീവിധംശ്ശുഭങ്ങളായിട്ടുന്നയ്യൂപങ്ങളും
ബാദരങ്ങളുംപാലാശങ്ങളുംവൈല്വങ്ങളും
ഖാദിരങ്ങളുംഫലിച്ചീലെന്തുചെയ്യാവതും
മോദനംതഥാപതാകാദ്ധ്യവേദികാസമാ
രാധനംമതസംബന്ധിലോകങ്ങരാചെയ്തീലെല്ലൊ
വസുദേവൻെറതിരുമകനാംഗോവിന്ദനെ
സസുഖംപുരസ്കരിച്ചശ്ശുഭംനീങ്ങുംവണ്ണം
ഒരുമിച്ചുണ്ടാംഭീഷ്മാത്മജയെനമ്മളെല്ലാ
വരുമച്ചിച്ചുസന്തോഷിതയെന്നാക്കീലെല്ലൊ
ഭർത്തൃപൂർവ്വകമനസൂയാരുന്ധത്യാദികരാ
വൃദ്ധതാപസസ്ത്രീകളുഭാരക്രിയാന്തത്തിൽ
മൂർദ്ധ്വവന്ദനംചെയ്യുംപാർത്ഥിവോത്തമന്നായി

ചീർത്തമോദാൽതീർത്ഥാടനംചെയ്തതില്ലതെങ്കിലും
മാനിയായീടുന്നഞാനേകൻപ്പറഞ്ഞൊരു
ഹാനികൾക്കൊരുഹേതുവായതിന്നതുമൂലം
ഹാധിക്കതനീമമജീവിതംമരിച്ചുഞാ
നാധിയ്ക്കുഭംഗംവരുത്തീടുവൻമമാത്മജ
ജ്യാനിബദ്ധമാംവില്ലുമായട്ടേതതെങ്കിലും
ഞാനിവൻതന്നോടെളുത്താഹവംചെയ്തീടുവൻ
കിട്ടിയിങ്ങതിൽജയംദിഷ്ടികൊണ്ടെന്നാലിവൻ
കെട്ടിയൊരുഹയംതന്നെയുംമോചിപ്പിച്ചു
ഹസ്തിനാഗാരത്തിങ്കലാശുവന്നീടാമതി
ന്നൊത്തിയില്ലെന്നാൽവീര്യസ്വർഗ്ഗംപുക്കിടുന്നീടാം
സ്വസ്തിമാർഗ്ഗത്തെവെടിഞ്ഞത്രഞാനടങ്ങില്ലാ
സ്വസ്ഥരംതന്നെവിചാരങ്ങളെൻമനസ്സിപ്പോൾ
ചിന്മയപ്രസാദകൻധർമ്മനന്ദനനത്ര
നസ്മകെട്ടൊരുമൂർത്തിമാനെന്നവന്നീടുമൊ
പോകനീയിനിയ്ക്കുഭോഗമോക്ഷദനെന്നാനാ
ലോകനായകൻപത്മലോചനൻതുണയ്ക്കുമേ
ശ്വേതവാഹനനേവംചൊന്നതെപ്പേരുംകേട്ടു
വീതസംശയംവൃഷകേതനൻചൊല്ലീടിനാൻ
ശത്രുസാഗരകുംഭസംഭവമഹാവീര
വൃത്രശാസനസൂനോവിശ്വവിശ്രുതകീർത്തേ
ക്ഷത്രസഞ്ചയമൌലിരത്നമായീടുംഭവാ
നിത്രസങ്കടവാക്യംചൊന്നതെന്തൊരുചിത്രം
വില്ലെടുത്തുടൻഭവാനേററുനിന്നീടുന്നാകി
ലില്ലപോർചെയ്യാനാരുമിപ്രപഞ്ചത്തിൽദ്ധ്രുവം
മൃത്യുവിൻഭയംകൊണ്ടുപാർത്ഥനെയുദ്ധേവെടി
ഞ്ഞത്യുപദ്രവംതീർപ്പാനങ്ങുഞാൻപോയീടുമോ
മൽപ്രപാതനംവന്നാലപ്പോഴേപതിച്ചീടും
മദ്രദേശത്തിൽദീപ്തൻമൽപിതാമഹൻദേവൻ

നിൎഗ്ഗമിച്ചാലുംഭവാൻഭീതനെന്നാകിൽസ്വയം
ളൎഗ്ഗതിയ്ക്കായിട്ടുഞാനെങ്ങിനെഗമിച്ചീടും
ഏകഭാൎയ്യൻഞാൻഭീതനായങ്ങുചെന്നാലവ
ലോകനംചെയ്കില്ലവളെൻമുഖത്തിങ്കൽസത്യം
ഒന്നിനും കുലുക്കമുണ്ടാകരുതൊരുബാല
നെന്നിരിയ്ക്കിലുംവൃഷകേതുവാമൊരുധീരൻ
സന്നിധൌജീവിച്ചിരിയ്ക്കുന്നനാളരിവ്രജം
തന്നിൽനിന്നൊരുഭംഗമങ്ങണെഞ്ഞീടുന്നതൊ
സ്സേഹശങ്കയെവെടിഞ്ഞെന്നൊവു ട്ടയച്ചാലും
മാഹവംചെയ്യാനഹംചെന്നരക്ഷണത്താലെ
വാഹവാരണമുഖ്യസാധനങ്കളോടുംബഭ്രു
വാഹനെഹനിച്ചാശ്ശുനമ്മുടെതുരംഗത്തെ
എന്നുടെവശത്താക്കികൊണ്ടങ്ങുപോന്നീടുവാ
നെന്നതിന്നാകാതെഞാൻ പാകമെങ്കിലുംകൊള്ളാം
തന്മിത്രംധനംപ്രജസ്വാമികാൎയ്യംതദ്വപാൎത്ഥിൽ
ധൎമ്മത്തെനിൎവ്വഹിച്ചുജീവനംത്യജിപ്പവൻ
ചെന്നമന്നീടുംക്ഷയംചേരാത്തലോകത്തിങ്ക
ലെന്നറിഞ്ഞിരിയ്ക്കുന്നഞാനെന്നുമബോധിയ്ക്കണം
എപ്പൊഴെന്നറിഞ്ഞിടാതസ്ഥമാമസ്സാകുമെദേഹ
മല്പമാംതരംകണ്ടാലന്വൎത്ഥമായതെന്നൊ
അപ്പൊഴമോചിയ്ക്കേണ്ടതന്വഹംഭോഗാൎത്ഥമായ്
നിഷ്ഫലംസൂക്ഷിയ്ക്കുന്നതേററമജ്ഞതാംതന്നെ
ധന്വിവൃന്ദത്തിൻമുടിത്തങ്കമാംഭവാനശ്വം
തന്നിവൎത്തിയ്ക്കായേവംസംഗരംചെയ്യുംനാളിൽ
മന്നവൻതുടങ്ങിയോരഭ്യാരംമുടങ്ങുമൊ
ഭിന്നവക്ത്രരാപംവഹിയ്ക്കുന്നതെന്തിന്നിന്നഹോ
നിൎഭയംഗമിയ്ക്കുന്നേനാഹവംചെയ്വാനഹം
നില്പതിന്നിനിക്ഷമയില്ലെന്നാങ്ങുണൎത്തിച്ചു
വന്ദനാംചെയ്യുന്നേരംവൎയ്യനാംവലാരാതി

നന്ദനൻകെട്ടിപ്പുണൎന്നേറെവാത്സല്യത്തോടെ
നിന്മൊല്ലുകൊള്ളാമെങ്കിലുണ്ണിനീപോരിസപോ
കന്മൊല്ലതെല്ലുംഞാനതെന്നരച്ചയച്ചപ്പോൾ
ചണ്ഡനായവൻചാപജ്യാനാദഘോഷംപൊഴി
ച്ചുണ്ഡജപ്രവേശമാംസ്യന്ദനംകേറിച്ചെന്നു
ബഭ്രുവാഹനെവിളിച്ചിത്തരംചൊല്ലീടിനാൻ
തപൽപ്രതാപംഞാൻകണ്ടീലെന്നില്ലപോരാടുവാൻ
എന്പുരോഭാഗത്തിങ്കൽവന്നെതൃത്താലുംവോ
നമ്പുവഷംകൊണ്ടിന്നുപാത്ഥസൈനികന്മാരെ
വീഴ്ത്തിനാനെന്നാലവൎക്കുള്ള ശാന്തികംചെയ്തു
കീത്തിയെനേടീടുവാനായിഞാനെത്തീടിനേൻ
എന്നുചൊല്ലീടുംമഹാശക്തനാംകണ്ണാത്മജൻ
തന്നുരസ്സിങ്കൽക്രുത്തമൂന്നുസായകങ്ങളെ
ക്രുദ്ധനാംകിരീടിതൻപുത്രകൻപ്രയോഗിച്ചു
മർദ്ദനംചെയ്തീടിനാൻമാത്തടംകീറീടിനാൻ
വേഗസംയുക്തങ്ങളായ്തപ്തങ്ങളായുള്ളവ
ഭോഗപത്യംബുസ്ഥാനത്തിന്നൊന്നുതോന്നുംവണ്ണം
ഭൂതലംപിളൎന്നുകീഴ്പെട്ടുപോയനേരത്തിൽ
ക്രോധപൂരിതനായകണ്ണജൻമഹാബലൻ
തീക്ഷ്ണങ്ങളായിച്ചെല്ലുന്നാറുസായകങ്ങളെ
കാർഷ്ണിയുക്കുള്ളുരസ്സിങ്കലെയ്തീടിനാനവകൊണ്ടു
ഭിന്നമാശ്വട്ടംതിരിഞ്ഞൊന്നുഴന്നനന്തര
മുന്നതാമർഷംപൂണ്ടൊരുഗ്രനാംപാത്ഥാത്മജൻ
തന്നുടെതേരുംനേരേക്കൂട്ടിയൊട്ടടുപ്പിച്ചു
നിന്നുനല്ലിടിത്തീയുപോലുള്ളബാണങ്ങളെ
വിഭ്രമത്തോടുംതൊടുത്തപ്പൊഴെവലിച്ചെയ്തു
വിശ്രുതപ്രതാപനാമുക്ഷകേതുവിൻദേഹം
മിശ്രമാക്കിനാൻമുറിച്ചാപാദചൂഡംചാടു
മസ്രപൂരംകൊണ്ടതുതന്നെയല്ലവൻതന്റെ

സൂതനെഹയാനപിതംകാലന്നുക്കയച്ചിട്ടു
കേതനംമുറിച്ചുതേർപൊട്ടിച്ചുധൂളിപ്പിച്ചു
കാർമ്മുകത്തെയുംമുറിച്ചൂഴിയിൽപതിപ്പിച്ചു
കാർമ്മുകിൻധ്വാനംപോലെശംഖവുംമുഴക്കിനാൻ
ജന്യവിക്രമംകൂട്ടംകർണ്ണജൻതദാമഹാ
മന്യുകൊണ്ടെരിഞ്ഞുമറേറകമാംതേരിൽകേറി
ഹസ്തലാഘവത്തോടുംവില്ലെടുത്തുടൻകല
ച്ചുതലാക്കീടുംക്രുദ്ധമൂത്തസായകങ്ങളെ
എണ്ണമെന്നിയെചൊരിഞ്ഞീടിനാൻവിഷജ്വാല
യെന്നപോലവചെന്നുബഭ്രുവാഹനന്റെ
കണ്ഠലാദ്യലങ്കാരജാലവുംമാറിൽജ്വലി
യ്ക്കുന്നലക്ഷണംചേർന്നചട്ടയുംവില്ലുംകൂടി
ഭിന്നങ്ങളാക്കിക്കായമെപ്പേരുംതുളച്ചിട്ടു
വന്നങ്ങുചാടുംകട്ടച്ചോരയിലാറാടിച്ചു
പ്രാജിതാവായുള്ളവൻതന്നെയുംരഥ്യങ്ങളാം
വാജിവീരന്മാരേയുംകാലന്നുക്കയച്ചാശു
മുത്തണിഞ്ഞുള്ളവെള്ളക്കുടയുംവിളങ്ങീടു
മുത്തമശ്ഛവിതേടുംചാരുചാമരങ്ങളും
പുഷ്പശോഭമാംതേരുമൊന്നിച്ചുപൊട്ടിച്ചങ്ങു
വിട്ടശേഷമാവൃഷകേതനൻതിമർപ്പോടെ
പെട്ടെന്നുപൊട്ടിച്ചിരിച്ചാർത്താനന്നേരംപോരിൽ
പെട്ടത്തൽതേടിക്കൊണ്ടാബഭ്രുവാഹനൻക്ഷിപ്രം
പിന്നെമറെറാരുതേരിൽകേറിവന്നിപ്പോളിവനെ
തന്നെഞാൻകഴിയ്ക്കുന്നുണ്ടെന്നുള്ളരോഷത്തോടെ
ചീറിയെത്തീടുംകൃഷ്ണസർപ്പംപോലഗ്രമുമ്പി
ലേറിയെത്രയുംവിളങ്ങുന്നകോദണ്ഡത്തിങ്കൽ
ചണ്ഡമാമാഗ്നേയാസ്ത്രംചേർത്തങ്ങുവിട്ടാനതു
കർണ്ണജൻതടുത്തിതുവാരുണാസ്ത്രംകൊണ്ടപ്പോൾ
വായവ്യംപ്രയോഗിച്ചുപാർത്ഥംമറേറവൻ

മായത്തിലൈന്ദ്രംപിന്നെക്കൌബേരംകൎണ്ണാത്മജൻ
ദുഷ്കരംത്വാഷ്ട്രംസൌരംശാംഭവംസ്കാന്ദംയാമ്യ
മിത്ഥമുള്ളനേകദിവ്യാസ്ത്രങ്ങളെവിട്ടു
തമ്മിലീപ്രവീരന്മാർമത്സരിച്ചീടുംവിധൌ
തന്മഹാശരവ്രാതധാമങ്ങൾതട്ടിത്തട്ടി
ദഗ്ദ്ധന്മാരായീമഹാവീരന്മാർസൈന്യങ്ങളു
മത്യന്തംഭയങ്കരംസംഗരംമഹീപതേ
സത്രാജിത്സഖിയാംകൎണ്ണജൻതന്നാലങ്ങു
സംവൎത്തകാലൻതന്നാൽഭൂതസഞ്ചയംപോലെ
നഷ്ടമായനേകമാംനാലംഗമാകുംസൈന്യം
ക്ലിഷ്ടനായ്ശരങ്ങളാൽബഭ്രുവാഹനൻതാനും
ശക്തനീബാലൻവിഷ്ണുഭക്തനെന്നുരച്ചാശ്ച
ബദ്ധപൌരുഷംബാഡവാസ്ത്രത്തെസന്ധിപ്പിച്ചു
കൎണ്ണജൻതന്നോടുചൊല്ലീടിനാനഹംവീര
ദണ്ഡമെന്നിയെബഹുവമ്പരാംവീരന്മാരെ
സംഗരാജിരേപതിപ്പിച്ചവൻബലംകൂടു
മംഗരാജന്റെപുത്രനായുള്ളബാലൻതന്നാൽ
ഒട്ടുപീഡയെപ്രാപിച്ചീലെനിക്കിനിത്തെല്ലും
തട്ടുകേടേല്ക്കുംമുമ്പിലത്രവീരനാംനിന്നെ
വൃത്രദൈത്യനെശക്രനെന്നവണ്ണമേഹനി
ച്ചത്രവീഴ്ത്തുവൻനൂനമിത്ഥമാചരിയ്ക്കില്ലാ
വച്ചിരിയ്ക്കുകില്ലെന്നുതീൎച്ചയായുപേക്ഷകൊ
ണ്ടെച്ചിരിയ്ക്കൊരുപാത്രമാകുമെന്നുരച്ചുടൻ
വിട്ടയച്ചൊരുബാണംചെന്നുമാൎത്തടത്തിങ്കൽ
പെട്ടമന്നുശീഘ്രംകൎണ്ണനന്ദനൻതന്നെ
ശുഷ്കപത്രത്തെക്കൊടുങ്കാറ്റെന്നപോലെപൊക്കി
പുഷ്കരത്തിങ്കൽകൊണ്ടുപോയങ്ങുചുറ്റിപ്പിച്ചു
തൽക്ഷണേതദത്ഭുതംകണ്ടുദേവന്മാരന്ത
രിക്ഷവാസികൾവാസവാദികൾഭയംപൂണ്ടു

വല്ലദിക്കിലുംവീണീബാലകൻതകന്നീട
മില്ലതിന്നൊരുകമ്പമെന്നുസംഭ്രമിയ്ക്കുമ്പോാം
കൎണ്ണജൻവീണീടാതെദിക്കുകാംവിദിക്കുക
ളൎണ്ണവംഗിരിസരിത്തെന്നിത്യാദികാംതോറും
അസ്ത്രവേഗത്താൽനടന്നീടിനാൻമൃത്തച്ഛനാം
മിത്രദേവനെഗാത്രംകൊണ്ടിവൻമൎദ്ദിയ്ക്കുമൊ
എന്നസംശയത്തോടെപാൎത്ഥനംചിത്രാംഗദാ
നന്ദനൻതാനുംനിരീക്ഷിച്ചുനില്പതിൻമദ്ധ്യേ
കഴിഞ്ഞുരണ്ടുമൂന്നുമുഹൂൎത്തംകാലമപ്പോ
ളിഴിഞ്ഞുപാൎത്ഥാന്തികേപതിച്ചുവൃഷാങ്കണ്ണേ
കായത്തിന്നേതുംകേടുതട്ടീലായവന്നേററ
മായത്തിൽവീണെങ്കിലുംതന്നിന്നേററിട്ടവൻ
മണ്ടിപ്പോയൊരുതേരിലേറയുഗംക്ഷോഭംകൊണ്ടു
തൊണ്ടിച്ചുകപോലമോടൊക്കംലോചനങ്ങളുമായി
ദന്തവുംകടിച്ചുതൻചില്ലിയുംവളച്ചുപ
ണ്ടന്തകൻതന്നെക്കണ്ടശൂലിയെന്നതുപോലെ
ഭീമമാംതേജസ്സോടുംബഭ്രുവാഹനനെനേൎത്തു
വാമപാണിയിൽജ്വലിയ്ക്കുന്നചാപത്തിൽതന്നെ
ബാണപഞ്ചകംതൊടുത്താകൎണ്ണദേശംവലി
ച്ചാണയിട്ടയച്ചതുചെന്നുവിക്രമത്തോടെ
നന്ദിയിൽപാൎത്ഥാദികാംകണ്ടമന്നീടുംവണ്ണം
മുന്നമിയ്ക്കുകമൂലംസൂതാശ്വാദികളോടും
വിഭ്രമത്തോടുംക്രുടിബഭ്രുവാഹൻെറരഥ
മഭ്രമാംദേശംനോക്കിയപ്പൊഴെപുറപ്പെട്ടു
മിത്രനാംദേവൻതന്നൊക്കണ്ടടുത്തഹോഭവൽ
പൌത്രനെക്കൊന്നീടുവാൻപാൎത്ഥനന്ദനനിപ്പോാം
നിശ്ചയിച്ചിതാതുടങ്ങുന്നതെന്നുണൎത്തിപ്പാ
നിച്ഛയാമുതന്നപോലാശ്രുതൽപഥത്തോളം
എത്തിയന്നേരംപണ്ടുസമ്പാദിയെന്നുള്ളോരു

പത്രിയെന്നതുപോലെഭാനവിൻകരംതട്ടി
കത്തിയങ്ങിനെരഥംവെണ്ണീറായതിൽനിന്നു
മുക്തിയെലഭിച്ചോരുബഭ്രുവാഹനൻവേറെ
വന്നഭൂതലേപതിയ്ക്കുന്നതിൻമുന്നേകർണ്ണ
നന്ദനൻപ്രയോഗിച്ചബാണംകൊണ്ടവൻതന്നൊ
ഹംസകേതനൻതന്നെവീഴിപ്പിച്ചൊരുനിന്നൊ
ഹംസമണ്ഡലത്തിങ്കലല്ലെങ്കിൽത്രിവിഷ്ടപേ
സംഗമിപ്പിയ്ക്കാതിരിയ്ക്കില്ലഞാനെന്നുംപറ
ഞ്ഞങ്ങയച്ചിതുചിത്രംപിന്നെയുംനഭോന്തരേ
ബദ്ധവിഭ്രമംബഭ്രുവാഹനാമവൻപിന്നെ
സ്വസ്ഥനായ്നിൽക്കുംകർണ്ണപുത്രന്റെമൂർദ്ധാവിങ്കൽ
വന്നുവീണിതുചിറകററുടൻകനത്തൊരു
കുന്നുപോലതുകൊണ്ടുകർണ്ണജൻമഹാബലൻ
ഒന്നുഴന്നിതുകഴുത്തങ്ങുലഞ്ഞിതുകയ്യിൽ
നിന്നുവീണിതുചാപമെങ്കിലുംക്രുദ്ധാക്കാതെ
വില്ലെടുത്തതിൽമൗർവ്വിക്രമത്തോടുംചേർത്ത,
ല്ലപഞ്ചകംകൊണ്ടുശത്രുന്യനാംയോദ്ധാവിനെ
നീക്കിയെന്നല്ലാജയംകാംക്ഷിയ്ക്കുംകിരീടിയെ
നോക്കിയൊന്നുണർത്തിച്ചാനെമ്പിതാവാകുംകർണ്ണൻ
ശൂരനെന്നിരിയ്ക്കിലുംസംഗരാന്തരെപണ്ടു
തേരിനുള്ളോരുചക്രംപാരിലങ്ങുറയ്ക്കയാൽ
ഭീരുവാകയോരഥംനീരുവോളവുംനിൽക്ക
പോരുചെയ്യാതെഭവാനെന്നുതാനോതീലയോ
തേരുമായുധങ്ങളുംപോയെൻറബാണംകൊണ്ടു
നീറുമാറേററംഭിന്നഗാത്രനായെന്നാകിലും
നാണംകെട്ടോരുവാക്യംചൊല്ലുന്നീലിവനൊപ്പം
ക്ഷീണംവിട്ടെത്തുകുന്നുസംഗരംവിടുന്നീലാ
എന്നൊട്ടുചൊല്ലുംവിധൗബഭ്രുവാഹനൻബലീ
സന്നദ്ധനായിച്ചാപബാണങ്ങളോടുംക്രുദ്ധി

സ്യന്ദനംതന്നിൽകേറിനേരിട്ടാനതിൻവണ്ണ
മുന്നതപ്രതാപനാംകണ്ണജൻതാനുംനേത്താൻ
ചിക്കനെ ചിത്രാംഗദാപുത്രകൻമഹാവീരൻ
ദിക്കമ്പമുണ്ടാക്കീടുംവിസ്തരഘോഷക്രൂട്ടി
വിദ്ദ്യുത്തുപോലുള്ളൊരുതേജസ്സുതേടുംബാണ
മുദ്ദ്യുക്തനായിതൊടുത്തീടിനാനതിൻവണ്ണം
സന്ധാനംചെയ്തീടിനാനേകമാംശരംനല്ല
പന്ഥാതംവിചാരിച്ചകണ്ണജന്മാവുംതദാ
പഞ്ചതചംവരുത്തുവാനങ്ങിനെപരസ്പരം
തഞ്ചത്തിൽതന്നെസമംതുകിനാരത്തുരണ്ടും
തട്ടിനിന്നൊപ്പംതമ്മിലൊട്ടുപോർചെയ്തിട്ടങ്ങു
പൊട്ടിവീണനന്തരമാരണ്ടുവീരന്മാരും
മുമ്പിലേക്കാളുംകയത്തുമേഷമേറുരണ്ടു
വമ്പുലി പ്രവീരന്മാരെന്നപോലെത്തുത്താശ്രു
വൃഷ്ടിയെന്നതുപോലെമേല്ക്കുമേലഹസ്കര
ഘൃഷ്ടിയുള്ളൊരുബാണസഞ്ചയംക്ഷണംക്ഷണം
വിട്ടയയ്ക്കുയുംവിളംബേതരംഖണ്ഡിയ്ക്കുയും
കഷ്ടമെന്നരയ്ക്കുയുംകൌശലംനിനയ്ക്കുയും
പിന്നെയുംപൊഴിയ്ക്കുയുംപിന്നയുംമുറിയ്ക്കുയും
നിന്ദയുംപരസ്പരംവൈരവുംവഹിയ്ക്കുയും
ശിക്ഷയോടേററംവിട്ടുംമാർഗ്ഗണങ്ങളാലന്ത
രിക്ഷവുംവിശചംരോചക്രവുംമറയ്ക്കുയും
സ്യന്ദനംമുറിഞ്ഞിട്ടുഭൂമിയിൽപതിയ്ക്കുയും
സ്യന്ദനംതന്നിൽദ്രുതംകേറിനിന്നെതൃക്കയും
നില്പതിന്നായയ്ക്കാതെനിർദ്ദയംതാഡിയ്ക്കുയു
മല്പതിയ്ക്കുയുംമെയ്യിലമ്പേററുപീഡിയ്ക്കുയും
പത്രങ്ങൾപോലെപറന്നാംബരാന്തത്തോളവു
മസ്ത്രങ്ങളാലെചുഴന്നങ്ങിനെഗമിയ്ക്കുയും
എത്രനാംജയമിനിയ്ക്കെന്നേററംകൊതിയ്ക്കുയു

മിത്തരംബലംധരിച്ചൊപ്പംനിന്നൊഴിയ്ക്കാതെ
പാണ്ഡവാഘവംചെന്നുസംഗരംചെയ്തുട്ടവർ
കാണികൾക്കത്ഭുതംചേർത്തതെന്നോർത്തീടുന്ന
ദ്ദ്യോവിലങ്ങേകൻവീരനന്നേരംഡചിതിയന്നോ
ദ്രുവിലായവൻപിന്നെദ്ദ്യോവിലീവണ്ണംതന്നെ
കേവലംയുദ്ധപാലവട്ടവുംകാണപ്പെട്ടു
ഹാബലംകൂട്ടുന്നവൾക്കിന്നതെന്നുണ്ടോചെയ്യാൻ
ദിന്നാങ്ങളാകുന്നിവൾക്കെല്ലാരുഗാത്രങ്ങളിൽ
നിന്നാങ്ങുഖണ്ഡങ്ങളായ് വീഴുന്നമാംസങ്ങളെ
കാകഗൃദ്ധ്രങ്ങൾപരന്തെന്നിവകൊത്തിക്കൊണ്ടു
നാകമുല്പതയുന്നതിന്നുസന്തോഷിയ്ക്കുന്നു
വാസവാത്മജൻകണ്ടുകൊണ്ടാടുംവണ്ണംനാലു
വാസരത്തോളംഭേദമെന്നിയെരണംചെയ്തു
കേളിയേറീടുംവീര്യശാലികളവരഞ്ചാം
നാളിലുംമഹത്താകമാഹവത്തുടങ്ങിനാർ
നന്നുനന്നിതെന്നോർത്തുബഭ്രുവാഹനൻക്രുദ്ധ
നന്നുരൌദ്രാകാരനായ് രുദ്രനെന്നതുപോലെ
എരിഞ്ഞുനിന്നുവിശപംസമസ്തംചുട്ടുകത്തി
ക്കരിഞ്ഞുപോകുംതേജസ്സിയന്നബാണങ്ങളെ
തിരിഞ്ഞുകൈക്കൊണ്ടുടൻതൊടുത്തുതെരുതെരെ
ചൊരിഞ്ഞുശോഭിച്ചേററംജ്വലിയ്ക്കുന്നവകൊണ്ടു
കണ്ണനന്ദനനുള്ള ചാപവുംതേരുംചട്ട
മണ്ഡനാദിയുംതകർത്തംഗവുംപിളർക്കയാൽ
ക്ഷീണനായവൻഭ്രമിച്ചങ്ങുഭൂമിയിൽചാടി
വീണനന്തരംശമംകയ്ക്കൊണ്ടുപാർത്ഥാത്മജൻ
മന്ദഹാസവുംചെയ്തുചൊല്ലിനാൻമഹാശത്രു
വൃന്ദഹാമഹാധന്യൻതന്നെനീവൃഷദ്ധ്വജ
എത്രയുംവീരൻഭവാനെന്നതോർത്തുകണ്ടാന്തമി
ന്നിത്രഘോരമാംയുദ്ധമാരോടുംചെയ്തില്ലഞാൻ

കമ്പമങ്ങുണ്ടാകേണ്ട ചാപാദിഭംഗംവന്ന
സംഭവിയ്ക്കയാലഹംശാന്തനായല്ലെങ്കിലും
ധർമ്മമേനമുക്കുള്ള നിങ്ങൾക്കങ്ങിനെയല്ലാ
തന്മനസ്സിങ്കൽതോന്നുന്നതൊക്കെയുംചെയ്യാം
ശ്രീകാന്തവീര്യദ്ധ്വംസിശിഷ്യനായ്ജയിയ്ക്കുവാ
നാകാതവീര്യംപൂണ്ടകർണ്ണനാംഭവൽപിതാ
തദ്യുദ്ധമദ്ധ്യേപുരാതേരതങ്ങുറയ്ക്കയാ
ലുദ്യുക്തനായിട്ടിതുഞാനയത്തീടുംവരെ
ശസ്ത്രമങ്ങൊന്നുംപ്രയോഗിയ്ക്കരുതെന്നുംപ്രാത്ഥി
ച്ചേതുമയുംവിഷണ്ണനായ്തേരിളക്കീടുംവിധൌ
തൽഗിരംതെരിയ്ക്കുന്നധിക്കരിച്ചതികഷ്ട
മക്കിരീടിയാംമമതാതനന്നദ്ദേഹത്തെ
നിഷ്കൃപംശരമെയ്തുനിഗ്രഹംചെയ്തീലയോ
ദുഷ്കൃതംവരുംവണ്ണമേവമുള്ളോരുധർമ്മം
ചെയ്കയില്ലഹംദീനൻതങ്കലാശ്ശുഗംഗ്രഹി
ച്ചൈകയില്ലെന്നല്ലനല്ലായുധംതരാമല്ലൊ
മന്ദമായതുകയ്ക്കൊണ്ടിക്കണ്ടസാദംനീക്കി
നിന്നാനാമയനായിട്ടെന്നോടുനേരിട്ടാലും
കർണ്ണനന്ദനൻഭോനിന്നിനിയ്ക്കച്ഛൻവഴി
യ്ക്കണ്ണനെന്നിരിയ്ക്കിലുമിന്നുഞാൻഭവൽഗളം
ഖണ്ഡനംചെയ്യുൻഭവൽസ്വാമിയാംമായംചേന്ന
കണ്ണനെസ്മരിച്ചാലുമില്ലതുകൊണ്ടുംഫലം
ധിക്കരിച്ചേവംചൊല്ലുംബഭ്രുവാഹനോടപ്പോ
ളുൾക്കരുത്തേറുംകർണ്ണനന്ദനൻചൊല്ലീടിനാൻ
ബഭ്രുവാഹനനന്നുനണ്ണുനിൻധർമ്മംകൊള്ളാം
സ്വപ്രശംസയുംപിതൃനിന്ദയു താനല്ലയോ
കല്പ്രബോധിനീമദംകൊണ്ടുചൊന്നതുപോരു
മിപ്രപഞ്ചത്തിന്നേകനാഥനാംകാർവർണ്ണനെ
ദ്ധ്യാനംചെയ്യുന്നാലതുപാഴിലെന്നാകില്ലനീ

താനങ്ങുകാണുംപിന്നൊതൽഫലംകില്ലില്ലമേ
ദീനൻഞാൻനിരായുധനെന്നുറച്ചിഹശസ്ത്ര
ദാനംചെയ്വതിനിച്ഛിയ്ക്കുന്നിതോമഹാഭോഷ
ജീവിതംപോലുംകൊടുക്കുന്നവനെത്രെസവി
താവിന്നുള്ളൊരുപുത്രൻകർണ്ണനെന്നോരുകീർത്തി
എട്ടുദിക്കിലുമെന്നല്ലെങ്ങുമേപരന്നുള്ള
തൊട്ടുമെങ്കിലുംഗ്രഹിച്ചിട്ടില്ലനീയെന്നതോ
തൽപുത്രൻവിപൎയ്യയകൃത്യനെന്നായീടുമോ
ദുഷ്പുത്രൻതന്നെപിതൃവ്യത്യസ്തനാകുന്നവൻ
എന്നതങ്ങിരിയ്ക്കട്ടെഎന്തിന്നുനിന്നോടുഞാ
നിന്നൊരായുധംവാങ്ങിയ്ക്കുന്നതിങ്ങില്ലാഞ്ഞിട്ടോ
മൂൎഖരന്മാരെപ്പൊടിച്ചീടുവാൻമിടുക്കുള്ള
മൽകരെരണ്ടുണ്ടിതെന്നൊന്നുള്ളശക്തിക്ഷയം
നിന്നുടെകളേബരംഭസ്മമാക്കുവാനിതി
ലൊന്നുതാനിഹപോരുംപോരുനീതുടന്നാലും
വല്ലതുംപറഞ്ഞുകാലംകളഞ്ഞീടേണ്ടമെ
ന്നല്ലതുല്യതകൂടാതുള്ളമൽപ്രയോഗത്തെ
സ്പഷ്ടമേകാട്ടിത്തരുന്നുണ്ടെന്നുചൊല്ലിച്ചൊടി
ച്ചട്ടഹാസവുംചെയ്തിട്ടേകമാംഗദായുധം
ചട്ടററവണ്ണംവലംകൈത്തട്ടിൽധരിച്ചുടൻ
വട്ടത്തിൽതിരിച്ചുകൊണ്ടങ്ങടുത്തീടുംനേരം
വില്ലുമായെതൃത്തിട്ടുബഭ്രുവാഹനൻതാനും
നില്ലുനീയെന്നായവർസംഗരംതുടങ്ങിനാർ
സ്യന്ദനംയഥോചിതംശിക്ഷയാനടത്തിച്ചു
മന്ദമായടുക്കയുംമണ്ടിച്ചെന്നെതൃക്കയും
സൈന്ധവങ്ങൾക്കുംനിയന്താവിന്നുംതല്ലേല്ക്കാതെ
സന്തതംരക്ഷിയ്ക്കയുംസാമൎത്ഥ്യവേഗത്തോടെ
ബാണസഞ്ചയംപ്രയോഗിയ്ക്കയുമേകൻജഗൽ
പ്രാണനെന്നതുപോലെചുററിയുംതരംനോക്കി

ക്ഷീണവുംകളഞ്ഞുമുൻകേറിയുംപിൻവാങ്ങിയും
കോണമാശ്രയിച്ചുമൊട്ടപ്പൊഴെവിലങ്ങിയും
ഓങ്ങിയുംഗദകൊണ്ടുതല്ലുവാനതുനല്ല
പാങ്ങിലല്ലെന്നായ്മാറിച്ചാടിയുംചാഞ്ചാടിയും
വന്നണഞ്ഞീടുംബാണമൊക്കെയുംതട്ടിത്തട്ടി
ഛിന്നമാക്കിയുമന്ന്യനിത്തരംക്രമത്താലെ
സംഗരംകുറഞ്ഞൊന്നുചെയ്തനന്തരംചിത്ത
ത്തുംഗമാംരോഷംകൊണ്ടുബഭ്രുവാഹനാംവീരൻ
ഭംഗമേകിനാൻഗദയ്ക്കുമ്പുകൊണ്ടതുനേര
മംഗനായകപുത്രനായവൻമടങ്ങാതെ
മണ്ഡലാഗ്രവുമായിട്ടെത്തിനാനതുംധരാ
മണ്ഡലെതൽഭിന്നമായ്വീഴ്കയാലുടൻതന്നെ
സ്ഥൂലമാംരോഷംപൂണ്ടുമൂർച്ഛയേറീടുന്നൊരു
ശൂലശക്തികൾമുമ്പായുള്ളൊരുശസ്ത്രങ്ങളെ
കയ്ക്കലാക്കിക്കൊണ്ടണഞ്ഞീടിനാനെറിഞ്ഞവ
യൊക്കയുംമുറിഞ്ഞുപോയെങ്കിലുംകുറയ്ക്കാതെ
മുഷ്ടിയുദ്ധത്തെനടത്തീടിനാനതുകണ്ടു
ദൃഷ്ടിയുംചുവപ്പിച്ചുരുഷ്ടനാംകിരീടിജൻ
അദ്ധചന്ദ്രാസ്ത്രംവിട്ടാനതിന്നെയട്ടത്തപ്പോൾ
അസ്തസന്ദേഹംഹസ്തായുധനാംവൃഷദ്ധ്വജൻ
നിഷ്ഠുചീകരിച്ചോരുഗർജ്ജനംചെയ്തീടിനാ
നപ്പൊളിടേറുംസ്ത്രീളാകോപങ്ങളോടുംക്കൂടി
സംഹാരരുദ്രാസ്ത്രത്തെമന്ത്രിച്ചുസന്ധിപ്പിച്ചു
പുംഹാരമാകുംകണ്ണപുത്രൻെറകണ്ഠംനോക്കി
തങ്കണ്ണദേശത്തോളമാകർഷിച്ചുകക്കാമ്പിൽ
സങ്കല്പമോടുംനേരെവിട്ടയയ്ക്കയാലതു
പൊട്ടിയങ്ങെരിഞ്ഞുവീഴുന്നതീപ്പൊരിയോടും
ഞെട്ടിയങ്ങമരന്മാർപോലുമോടീടുംവിധം
ഘോരമായ്പുറപ്പെട്ടുചീറിച്ചെന്നതിശീഘ്രം

സാരമാംവൃഷധ്വജൻതന്നുടെഗളംപുക്ക
കുണ്ഡലോല്ലാസംതേടുമുത്തമാംഗവുംകൊണ്ടു
മിന്നലോടതിക്ഷിപ്രമഭ്രമുല്പതിച്ചപ്പോൾ
തൽകബന്ധവുംചാടത്തുള്ളിയങ്ങോടിക്കട
ന്നൽക്കട്ടോജസ്സോടേററംസൈന്യവൃന്ദത്തെവീഴ്ത്തി
വീണടങ്ങിഃപ്പായപ്പോളഭ്രദേശാന്തെനിന്നു
ബാണമുക്തമായുള്ള മസ്തകംമഹോത്തമം
ശ്രീഹരെഹരെഹരേദ്ധ്വേന്ദ്രസോദരനാനാ
മോഹനാശനനൃസിംഹേശഹേനാരായണ
ഹേവരപ്രദകൃഷ്ണകേശവഹൃഷീകേശ
ദേവരക്ഷകദേവദേവകീകിശോരക
ഉരുമാഹാത്മ്യംക്രുട്ടംതിരുനാമങ്ങളേററ
മുരുവിട്ടുംകൊണ്ടഴിഞ്ഞുരുവിക്രമത്തോടെ
വന്നലച്ചുരസ്ഥലംതന്നിൽവീണഹോചിത്രം
മന്നവമഹാത്മാവാംബഭ്രുവാഹനെവീഴ്ത്തി
കന്ദുകംപോലെചെന്നഹാഹേതിമോഹാന്ധനായ്
നിന്നുനിശ്വസിയ്ക്കുന്നപാർത്ഥന്റെകാക്കൽവീണു
തെട്ടിയൊന്നുണർന്നപ്പോളജ്ജുനൻജനപ്രിയൻ
ദൃഷ്ടിയാലിതെന്തെന്നുകിഴ്പെട്ടുനോക്കംവിധൌ
വിസ്രസ്തമായിക്കണ്ടുപുത്രമസ്തകംവേഗാ
ലസ്രത്തിൽനിന്നങ്ങെടുത്തിട്ടുകൈകളിൽചേർത്തു
തന്മുഖാംഭോജംരക്തവിന്ദുപങ്കിലംമന്ദ
മംബരാഞ്ചലംകൊണ്ടുസാധുമാർജ്ജനംചെയ്തു
നിർമ്മലീകൃതമാക്കിനോക്കിമൂർദ്ധാവിൽപ്രേമ
ചുംബനക്രിയാദിയായുള്ള ലാളനംചെയ്തു
ദുഃഖനിശ്വാസംകലന്നാശ്രുതന്നെയുംമറ
ന്നാർക്കനംവെടിഞ്ഞുള്ള രോദനംതുടങ്ങിനാൻ
ഹാകുമാരകശത്രുമാരകമഹാവീര
ഹാഗുണാലയധീരസാരവൈഷ്ണവഹീര

ഹേമാഹരസിന്ധുഗംഭീരനാനാഹാരനോ
ഹേമരഞ്ജിതരത്നരമ്യഭൂഷണാകാര
വൃത്രപുത്രകപുത്രമിത്രസത്തമാഹന്ത
കുത്രപോയൊളിച്ചുനീവിസ്തൃതസ്ഫുടകീർത്തെ
ഒട്ടുമേനന്നായതില്ലെന്നെനീയിഹവഞ്ചി
ച്ചിട്ടുപോയതുകഷ്ടമാരിനിയ്ക്കിനിത്തുണ
ഏകനാമഹമെന്തുചെയ്യുന്നനിയ്യിന്നാങ്ങ
ശോകയാലതിശക്തിഹീനനായെന്നോവേണ്ടു
ഹന്തപൈതലെരണത്തിന്നുനീകൊതിയ്ക്കൊല്ലെ
ന്നാന്തരംഗത്തിൽപ്രിയംകൊണ്ടുഞാൻനടേതന്നെ
ചൊല്ലിനേനതുകേളാതിത്തരംമരിയ്ക്കുവാ
നല്ലിനേർത്തമർചെയ്തതിത്രസാഹസമാമോ
കണ്ണനുംപ്രിയനായിട്ടുള്ളനീയാപത്തായോ
രർണ്ണവംതന്നിൽപതിച്ചാനിതെന്തൊരുകർമ്മ
സ്സ്വിശുദ്ധനായെഴുംനിന്നെനിർദ്ദയംകൊല്ലിച്ചുഞാൻ
ഹസ്തിനാഗാരത്തിങ്കലെങ്ങിനെചെന്നീടുന്നു
ഖണ്ഡിതാരിയാംവീരൻകർണ്ണജൻജനപ്രിയ
നണ്ണിതാനെത്തീലതിന്നെന്തുകാരണംപാർത്ഥ
ചൊല്ലുകെന്നൊന്നോടെന്റെപൂർവ്വജാനുജന്മാരും
മല്ലവൈരിയാംവാസുദേവനുംചോദിയ്ക്കുമ്പോൾ
എന്തുഞാനുരചെയ്യുമെന്നാതങ്ങിരിയ്ക്കട്ടെ
ചിന്തുമൂരംക്കുതൂഹലാലമ്മയാംകുന്തീദേവി
എമ്പൈതലെങ്ങോട്ടുപോയെന്നുടൻചോദിയ്ക്കുമ്പോ
ളെമ്പൈതങ്ങരികൊന്നുകാലമന്ദിരംപുക്കാൻ
എന്നുഞാൻകഥിയ്ക്കേണമിത്രസങ്കടമായി
ട്ടൊന്നുമില്ലിതുകേട്ടാലല്പവുംസഹിയ്ക്കുമോ
തന്മകൻകർണ്ണൻചത്തുപോകയാലുണ്ടായഴ
ലമ്മകൌതുകംകൂട്ടുംനിന്മുഖംനോക്കിത്തന്നെ
സ്വല്പമൊന്നൊതുക്കിവാഴുന്നുനീതാനുംപോയാ

നിപ്പൊഴെന്തിതിൽപരംവേണ്ടതെൻകിശോരക
ഭദ്രയാംപാഞ്ചാലിയുംസ്സിദ്ധയാംസുഭദ്രയും
നിദ്രയിൽപോലുംഭവദ്വൈശസംസഹിയ്ക്കമോ
ധനാഢിയായ്മുന്നാംയൌവനാശ്വഭൂമീശനുള്ള
മന്ദിരംപ്രവേശിച്ചുവീരനാംബകാരിയെ
ഒന്നിനുംവിളിയ്ക്കാതെദൂരവെച്ചസിപ്പിച്ചു
കുന്നിനോടൊക്കുംസ്ഥൈര്യംപൂണ്ടുയുദ്ധവുംചെയ്തു
വന്നാണഞ്ഞെതൃത്തിട്ടുള്ളേറിയയോദ്ധാക്കളെ
ക്കൊന്നനന്തരംനേത്ത്യൌവനാശ്വേന്ദ്രനെ
വെന്നതുംവീര്യംകൊണ്ടുഹംസത്തെഹരിച്ചിങ്ങു
തന്നതുംബലാലനുസാല്വൻവന്നതുതന്നെ
കയ്ക്കലാക്കിയശേഷംചെന്നുനേത്തവൻതന്നെ
പുഷ്കലപ്രതാപേനബന്ധനംകഴിച്ചതും
ദൃഢഷ്ണായുള്ളനീയിപ്പൊഴുംപിഴയ്ക്കാതെ
യുദ്ധത്തിലെത്തുംപലശത്രുയോദ്ധാക്കന്മാരെ
വെന്നുതന്നുടെധനുർവ്വിദ്യയെപ്രകാശിപ്പി
ച്ചെന്നുടെജയംവരുത്തുന്നതുംയഥാബലം
എപ്പൊഴുംഹയേന്ദ്രനെരക്ഷിച്ചുപോരുന്നതു
മുറംഭയംവെടിഞ്ഞിരിയ്ക്കുന്നനീതാനല്ലയൊ
ഇത്രസൽഗുണംതികഞ്ഞുള്ളനീയിതുനാളി
ലിത്ഥമീസ്സപത്നനാലത്രസംഗരത്തിങ്കൽ
വിദ്ധസ്തനായിട്ടങ്ങുപോയ്മറഞ്ഞുഞാനാപ
ദ്ധാന്ധനായിത്താനേശേഷിച്ചിതെന്നോവേണ്ടു
പുത്രഹാപുരസ്ഥലേപോററിയാംകൃഷ്ണൻകൂടാ
തത്രനിൻപ്രാണങ്ങളെയെങ്ങിനെവെടിഞ്ഞുനീ
പാണ്ഡവന്മാരീഹരിപ്രാണങ്ങളേവംജഗൽ
പൂർണ്ണനാംകൃഷ്ണൻഭവൽപ്രാണങ്ങളെന്നോവേണ്ടു
നിന്നുടെശരീരത്തെകണ്ടപക്ഷികൾകൊത്തി
ത്തിന്നുകെന്നായികഷ്ടാവീണിതാകാണാകുന്നു

ശക്രനായ്ശാത്രംപിളർത്തേകിനിൻതാതൻമുന്നാം
ശക്രജന്മാത്ഥേമനിയ്യുമേകിനാനെന്നായല്ലൊ
യുദ്ധമദ്ധ്യത്തിൽവ൪ൾംകയ്യുകൊണ്ടറുത്തുള്ള
ശത്രുമസ്തകങ്ങളാമബ്ജങ്ങളോടൊക്കൂടി
ഹസ്തിമസ്തകങ്ങളിൽനിന്നവീണീടുന്നവെ
ണ്മൌക്തികങ്ങളായുള്ള ഗംഗാംബുപൂരത്താലെ
പ്രത്യഹംമുത്തച്ഛനാമാദിത്യനർഘ്യാംഞ്ജലി
കൃത്യമാചരിച്ചോരുപുത്രൻനീമഹാകൃതി
വീൎയ്യവാന്മാരെന്നിഹപേർപുകഴ്നിരിപ്പവർ
സൂൎയ്യനംകിരീടിയുംരണ്ടുപേരവരോൽതാൽ
വാഴകില്ലിനിട്ടദ്ധംനീപതിയ്ക്കകമൂലം
വീഴകെന്നായീവൃഷകേതനവൃഷാകൃതേ
സ്വർഗ്ഗലോകത്തിൽഭവൽകീർത്തിയാൽമാനിയ്ക്കപ്പെ
ട്ടക്കനൊംദേവന്നമന്നീടുമാറായീടുമേ
[കൃഷ്ണഗോവിന്ദനാമംജപിയ്ക്കംശിരസ്സിനാൽ
കൃഷ്ണമറീടുംവിധമിങ്ങിന്നെമഹദൈരം
പുത്രനീയെന്നോടുചേന്നുചെയ്തല്ലോകഷ്ട
മെത്രയുംപത്താലതിചിത്രമീഭവൽകൃത്യം
പാൎത്ഥനെപ്പരവശനാക്കിമൽപിതാകണ്ണൻ
പാൎത്ഥനാൽഹതനായെന്നാധിപോർത്തുടങ്ങിനീ
നിമ്പിത്തരഥചക്രംഗ്രസിച്ചുഭൂമീദേവി
മുമ്പിലുണ്ടായശാപമൂലമാസ്സമയത്തിൽ
ഇന്നിനിയ്ക്കുപകാരംചെയ്യുവാനെവിടെയു
മന്ന്യനെക്കാണുന്നില്ലശോഭനനീയല്ലാതെ]
ഇപ്പൊഴെൻബലംനഷ്ടമിപ്പൊഴെൻകുലംനഷ്ട
മപ്പൊഴേസൌഭദ്രനാമെൻറപുത്രനുംനഷ്ടൻ
മിത്രനോടൊക്കാത്തുള്ള ഭൂമിയുംദീപസ്ഥമാം
ചിത്രഭാനുവോടൊക്കാത്തുള്ള വാസാഗാരവും
ലിംഗമില്ലാതെയുള്ള പിണ്ഡിയുംപോലെന്തുന

മിങ്ങണഞ്ഞീടുംജയലക്ഷ്മിനീയില്ലെന്നായാൽ
ഗുർവ്വിയാംഗുർവ്വാദിസൽഭക്തിയുംസത്യാദിയും
ഉർവ്വിയിൽതികഞ്ഞനിൻമററുസൽഗുണങ്ങളും
എന്നുകണ്ടീടുംമേഖിലൊന്നുഞാൻവിളങ്ങീടു
മിന്ദുബിംബംപോലുള്ളോരീമുഖംമറക്കുമോ
യുദ്ധമെന്തിനാണിനിയശഃലാഭവുമെന്തി
ന്നധ്വരംകഴിയ്ക്കുവാനാക്കിനിക്കതുഫലം
വല്ലദിക്കിനുംതിരിച്ചിന്നുപോയാലുംഫല
മില്ലദുര്യ്യശസ്സുമീദുഃഖവുംപൊറുക്കുമോ
വില്ലെടുത്തമർചെയ്കവേണമിന്നതുതന്നെ
നല്ലതീദേഹംനശിപ്പിയ്ക്കുകിൽകഴിഞ്ഞല്ലൊ
സ്വസ്ഥനെന്നാകുംസ്വർഗ്ഗംകിട്ടീടുമെന്നാലങ്ങു
വർത്തനംചെയ്യാമെല്ലൊപുണ്യസംക്ഷയംവരെ
ഹാവിഭോവിധേപാർത്ഥാമിജ്ജനങ്ങളെക്കണ്ടോ
മീവിപല്ക്കാലേകൃഷ്ണമൂർത്തിയുംവെടിഞ്ഞല്ലൊ
ബന്ധമോചനകൃഷ്ണമിത്രമേകൃപാശീല
ബന്ധുപാലനലോലലോലംബരമ്യദ്യുതേ
നിന്തിരുവടിയിപ്പോളെങ്ങുഞാൻനിനച്ചിട്ടു
മന്തികെവരുന്നതില്ലെന്നോയിങ്ങുപേക്ഷിച്ചു
എന്നുരയ്ക്കുന്നോനാഥമുന്നമുള്ളോരുശര
മിന്നുവിട്ടൊളിയ്ക്കുയാലെന്നേവംതാനെതന്നെ
എത്രയുംവിലാപംചെയ്തർജ്ജുനൻമാറിൽചേർത്ത
പുത്രമസ്തകംപുൽകികശ്മലംപ്രാപിച്ചപ്പോൾ
യുദ്ധഭൂതലെപതിച്ചീടിനാനതുകണ്ടു
സത്വരംചിത്രാംഗദാപുത്രനങ്ങെത്തീടിനാൻ
വില്ലിൻെറതലകൊണ്ടുപാർത്ഥനെശരീരത്തിൽ
തല്ലിക്കൊണ്ടയ്ബോധമുണർത്തീടിനാനനന്തരം
വന്നഹാസവുംപൊഴിച്ചോതിനാനേവംകുന്തീ
നന്ദനാർജ്ജുനകൃഷ്ണസാരഥെമഹാവീര

ദൃശ്യനല്ലേററംജഗന്നിന്ദ്യനെന്നിരിയ്ക്കിലും
വൈശ്യനന്ദനൻചെയ്യുംവ്യാപാരംകണ്ടീലയോ
പാൎത്ഥവിസ്മയംപാൎത്താലെങ്ങിനെയെവംതുല
നാൎത്ഥമാഗതന്മാരായ്‌വൈശ്യജന്മാരായവർ
യുദ്ധമാംസമുദ്രത്തിലദ്ധ്യജ്ഞാനമററപ്പുള്ള
പുത്തനാംയശസ്സാകുംകപ്പലിൽകേറീടിന്നേൻ
മദ്ധ്യനങ്ങളോഭവൽപ്രൌഢവീരന്മാൎക്കുള്ള
മസ്തകങ്ങളാം ചിലൎക്കുള്ള വപോരെന്നോൎത്തു
ഒന്നിച്ചു സർവ്വന്മാൎക്കുമുള്ള വയെടുത്തുകൊ
ണ്ടിനിങ്ങുനേരെത്തുലിതങ്ങളെന്നാക്കീടിന്നേൻ
എഴുനേററാലുംഭവാനൊഴുകും ബാഷ്പംതന്നിൽ
മുഴകിക്കൊണ്ടീക്കാണുംവൃഷകേതുവിൻതല
കരളിൽഗവ്വാദികളുംകലരാതഭ്യൎച്ച്യമാം
ഹരലിംഗത്തിൽചേൎത്തിട്ടധുനാപൂജിച്ചാലും
കരുണാകരനാകുംഗിരിശൻപ്രസാദിച്ച
തരുമേതവപാൎത്ഥപതമാംദിവ്യാസ്ത്രഗം
ഏകനായെല്ലോഭവാനെന്തിനിച്ചെയ്യുംയുദ്ധേ
ചാകയെന്നതുക്രൂടാതില്ലമററാലംബനം
ധൎമ്മചാരിണിയായുള്ളെന്നുടെമാതാവിങ്കൽ
ദുൎമ്മതിസ്വഭാവേനദൂഷണംചൊല്ലീലയോ
തൽഫലംഭവാനിന്നുമൃത്യുതാൻദൈവത്തിന്റെ
കല്പനയ്ക്കിളക്കമുണ്ടാവുകില്ലൊരിയ്ക്കലും
ചിന്തയെന്തിനിയുള്ളതെന്നോടുചൊല്ലീടുക
ങ്ങന്തകാത്മജൻചെയ്യുന്നദ്ധ്വരംനടക്കുമോ
മല്ക്കരത്തിങ്കൽപെട്ടമുഖ്യനാംഹയേന്ദ്രനെ
കയ്ക്കലങ്ങാക്കിക്കൊണ്ടുപോകുവാനാകുന്നതോ
ദുഷ്കരംയുദ്ധംചെയ്യാനാരുവാൻവിചാരിയ്ക്കിൽ
ദുൎഘടംതന്നേഭവാനൊക്കയുമെന്നേവേണ്ടു
ബഭ്രുവാഹനൻതന്നാലിത്തരംചൊല്ലപ്പെട്ട

ദുഷ്പ്രസഹ്യമാംവാക്യമൊക്കെയുംകർണ്ണങ്ങളിൽ
തപ്തനാരാചങ്ങൾപോലുൾപ്പുക്കനേരത്തിങ്ക
ലബ്ഭ്രുവാഹനപുത്രനത്യുഗ്രപ്രതാപവാൻ
ശോകഹീനനായ്ചവിട്ടേററശൂരനാംഭു
ജംഗമെന്നതുപോലെകോപിച്ചുദീപിച്ചുടൻ
കയ്യിലുള്ളൊരുകർണ്ണപുത്രമസ്തകംതേരിൽ
പയ്യവേസമർപ്പിച്ചുഗാണ്ഡീവംകൈക്കൊണ്ടപ്പോൾ
കാലരൂപിയായ്നിൽക്കുംപുത്രനാംചിത്രാംഗദാ
ബാലനെവിലോകിച്ചീഭാഷണംചെയ്തീടിനാൻ
നില്ലുനില്ലെടാപോരുംപോരുമീപരിഹാസം
പുല്ലുപുല്ലെടാനിന്റെപൌരുഷംനരാധമ
സ്വല്പമാംജയംദൈവാലുത്ഭവിച്ചതുകൊണ്ടു
ദർപ്പഭാവത്താലഹംദക്ഷനെന്നുറച്ചുനീ
എത്രയുംവൃഥാഞെളിയുന്നതെന്തിനീക്കളി
യത്രയുംശരമൊന്നുകൊണ്ടുഞാൻകളഞ്ഞിനി
ക്ഷോണിയിൽപതിപ്പിച്ചുനിന്നെയുംകൊന്നീടുവൻ
പാണിയിൽധനുസ്സെടുത്താലിനിക്കെല്ലാംസാദ്ധ്യം
മാമകീനനാംകർണ്ണപുത്രനെവധിച്ചിനി
യ്ക്കാമയംവർദ്ധിപ്പിച്ചുനിന്നുടെശരീരത്തെ
ഭീമമാംശരംകൊണ്ടുഖണ്ഡിച്ചുവീഴ്ത്തീടാതെ
താമസിയ്ക്കമോപാർത്ഥനായഞാൻപാർത്തീടാതെ
ഹംസപുംഗവനേയുംനീപിടിച്ചടക്കിയ
ഹംസകേതനൻമുമ്പായുള്ളവീരന്മാരെയും
ആശുഞാൻമോചിപ്പിപ്പനാഹവംചെയ്തീടുവാ
നാശുഗംധരിയ്ക്കനീയെന്നുരച്ചുഴറേറാടെ
പ്രാണിലോകവുമചലങ്ങളുംഞെട്ടുംചെറു
ഞാണൊലിയിട്ടുംകൊണ്ടുപോരിനായൊരുമ്പെട്ടു
സ്യന്ദനംനടത്തിച്ചുസംഹാരകാലെപൊഴി
യ്ക്കുന്നതീമഴപോലെതീക്ഷ്ണമാർഗ്ഗണങ്ങളെ

സന്ധിപ്പിച്ചോരിഷ്ടുലെവിട്ടയച്ചവകൊണ്ടു
വെന്തിട്ടുവീഴംവണ്ണംബഭ്രുവാഹനൻതന്നെ
ഛന്നനാക്കിനാനണിന്ദ്യനന്ദനാനപിതത്ര
തന്നെയല്ലവന്നുള്ള സൈന്യസഞ്ചയത്തേയും
സന്നജീവിതമാക്കിമേല്ക്കുമേലേററംവീഴി
ച്ചുന്നതാശ്ചയ്യംവരുംവണ്ണമേരണാങ്കണേ
രക്തവാഹിനീജാലവേഷ്ടനംകൊണ്ടുള്ള
രൌദ്രമാംശവാദ്രിസന്ദോഹമുണ്ടാക്കീടിനാൻ
കൊണ്ടലെന്നതുപോലെഘോരമായാർത്തീടനാ
നിണ്ടലെത്രയുംശത്രുവൃന്ദത്തിൽ ചേർത്തീടിനാൻ
ദീപ്തങ്ങളാകുംപാർത്ഥസായകങ്ങളാലതി
വ്യാപ്തങ്ങളായിതദാനാകഭ്രദ്ഗന്ധങ്ങൾ
നാകവാസികൾയുദ്ധംകണ്ടങ്ങുനല്ക്കുനാവ
രാകവെപേടിച്ചകന്നീടിനാരത്യാന്തരെ
കോട്ടഗോപുരങ്ങളുംഗൃഗ്വർഗ്ഗവുംമതിൽ
ക്കൂട്ടവുംകെട്ടങ്ങളുംകൂടവ്വേതകന്നുപോയ്
ഹസ്തിപത്തികളശ്വസ്യന്ദനങ്ങളുംപറ
ന്നെത്തിയംബരെപരന്നങ്ങനെപതിച്ചുപോയ്
അററമെന്നിയെപലമത്ത്യാദിദേഹങ്ങളു
മററുവീഴുന്നപിടഞ്ഞപ്പോഴേമരിയ്ക്കുന്നു
കണ്ണവൈരിതൻകാണ്ഡപുംഖോത്ഥനാകുംവായു
ചണ്ഡമാരുതൻപോലെവദ്ധിച്ചവേഗത്തോടെ
എണ്ണമെന്നിയെഭൂമിധന്നിൽനിന്നണഞ്ഞിയ
പണ്ണസഞ്ചയത്തേയുംവന്തൃണക്കൂട്ടത്തേയും
ഛത്രസേനകൾക്കുള്ള ചൂണ്ണങ്ങളോടുംവഹി
ച്ചത്തലെന്നിയേനഭോമണ്ഡലത്തകൽചേത്തു
വട്ടത്തിൽചററിച്ചവിസ്മയംമഹത്തരം
ചട്ടറപാത്ഥനുള്ള ശക്തിയുംസാമത്ഥ്യവും
കട്ടവായാളുംമഹാബന്ധവാനിലൻപോലെ

പെട്ടവാം പാൎത്ഥൻ പെരുമ്പടയെ ദഹിപ്പിച്ചു
ചൊല്ലെഴുംശ്രീകാശിയിൽ വെച്ചു താൻ മരിക്കുമ്പോ
ളുല്ലസിച്ചീടും വിശ്വനാഥനാം ഗിരീശനെ
പ്രത്യക്ഷം കാണും ഭേത്രസ്ഥമാം ജനം പോലീ
യുദ്ധത്തിൽ തേജസ്വിയാം പാൎത്ഥനെക്കാണുന്നവർ
കൌന്തേയനസ്ത്രൌഘം താനങ്ങെടുത്തീടുന്നതും
സന്ധാനം ചെയ്യുന്നതുമാകൎഷിച്ചീടുന്നതും
ലാക്കിലെയ്തീടുന്നതും ലാഘവാധിക്യം കൊണ്ടു
നോക്കിനിന്നീടുന്നവർ വേർതിരിച്ചറിഞ്ഞീല
ഫാൽഗുനപ്രതാപമാം കാലപാവകൻ ദഗ്ദ്ധ
മാക്കമേ ജഗത്തെന്നു കാണികളോൎത്തീടിനാർ
ബഭ്രുവാഹനന്റെ പടമിക്കുമുടിഞ്ഞു പോ
യുൾഭ്രമത്തോടും പേടിച്ചോടിനാർ ശേഷിച്ചവർ
വ്യൂഹബന്ധവും പരിഛിന്നമായെതൃത്തുനി
ന്നാഹവം ചെയ്തീടുവാനാരുമില്ലെന്നായപ്പോൾ
ആത്തനെന്നിരിക്കിലും ബഭ്രുവാഹനാം ധീര
നാൎത്തനാഞ്ഞതിപ്രൌഢവീൎയ്യപാടവത്തോടും
പാൎത്ഥനോടെതൃത്താനുത്തമ ധന്വസ്ഥികൾ
ചേൎത്തു തീക്ഷ്ണാഗ്രം പൂണ്ട നാലു സായകം കൊണ്ടു
പാണ്ഡവാശ്വങ്ങളാം പാണ്ഡുവാശ്വങ്ങൾ നാലിനേയും
തൂൎണ്ണമാശുഗത്രയം കൊണ്ടു സാരഥിയേയും
ഏകമാം ശരം കൊണ്ടു വെൺകൊററക്കുടയേയും
വേഗമുള്ളമ്പു കൊണ്ടു ജനാത്മജനേയും
താഡിച്ചു പാൎത്ഥനുള്ള ദേഹത്തെമൂടിച്ചോര
ചാടിച്ചു നാനാശരാസാരം കൊണ്ടനന്തരം
അച്ഛനും മകൻതാനും തങ്ങളിൽ ജയം കൊൾവാ
നിച്ഛയാലേറും ധനുർവ്വേദചാതുൎയ്യം കാട്ടി
മെച്ചമേറീടും മഹായുദ്ധമാടിനാരതിൽ
വെച്ചു നക്രമേണ തോല്ക്കുന്ന പാൎത്ഥനെ നോക്കി

ബഭ്രുവാഹനൻ ചൊന്നാൻ ഭോധനഞ്ജയ പണ്ടു
വിപ്രവൎയ്യനാം ദ്രോണാചാൎയ്യനാശ്രയത്തോടെ
സ്സിദ്ധനായ്പഠിപ്പിച്ച സായകപ്രയോഗവും
ശ്രദ്ധയോടമൎത്ത്യന്മാർ തന്നസായകങ്ങളും
എങ്ങുപോയയൊന്നും ഫലിച്ചിങ്ങു കാണുന്നില്ലിപ്പോ
ളിങ്ങിനെ കലാശിച്ചതെങ്ങിനെ മഹാവീര
വൃത്ഥമെൻ വിശുദ്ധയാമമ്മയെ ദൂഷിച്ചീലെ
സത്തമാക്ഷേപം ചെയ്കാലത്തലാമത്തിന്റ ഫലം
കൎത്തൃസാരത്ഥ്യം ചെയ്യും വാസുദേവനാം സാക്ഷാൽ
മിത്രമിങ്ങെത്തീലിത്രനേരമെന്തിതു ചിത്രം
ഹന്തമുങ്കാലങ്ങളിലാൎത്തനാം ഭവാനോൎത്താ
ലന്തരേതരം സഹായിക്കുവാനപ്പോഴും തന്നെ
കണ്ടിലെങ്കിലും കേട്ടിലെങ്കിലും മടിയ്ക്കാതെ
മണ്ടിവന്നാട്ടക്കലായീടുമീച്ചങ്ങാതിയെ
ഭക്തിയോടോൎത്തീലെന്നോ ദൈവവിസ്മൃതിയേവം
എത്തിലങ്ങിന്നേരത്തിലെന്തിതെത്രയും കഷ്ടം
സ്വസ്ഥനായ്മനസ്സുകൊണ്ടീശനാം ശ്രീകൃഷ്ണനെ
സത്വരം ഭയം വിട്ടു സാദരം സ്മരിച്ചാലും
അത്രനേരവും ക്ഷമിച്ചത്ര ഞാൻ നീട്ടുവ
ന്നസ്ത്രമൊന്നെയ്തീടുകില്ലത്തലങ്ങുണ്ടാകേണ്ട
സന്ത്യജിച്ചാലും ഗൎവ്വം കൃഷ്ണനെ മറക്കുന്നോ
രന്ധലോകങ്ങൾക്കേറെ ഹാനിയാം പാൎത്തോളേ
സത്തമൻ മഹാത്മാവീകൎണ്ണപുത്രകൻ മഹാ
ശക്തനേവൎക്കും മഹാസമ്മതം വരും വണ്ണം
എന്മുരോഭാഗത്തിങ്കൽ വന്നുനിന്നൊഴിയ്ക്കാതെ
തമ്പരാക്രമം കാണിച്ചുഗ്രമാം രണം ചെയ്തു
തന്നുടെ ശരീരത്തെപ്പുല്ലുപോലുപേക്ഷിച്ചു
ചെന്നു സാമ്പ്രതം വിണ്ണിൽ കേറിനാൻ കണ്ടീലയൊ
തത്സമം തനിയ്ക്കുള്ള പൌരുഷം കാണിച്ചങ്ങും

സത്യസമക്ഷത്തിൽപരംസംഗരംചെയ്തിട്ടിപ്പോൾ
മർത്ത്യവിഗ്രഹംവെടിഞ്ഞങ്ങുപോയ്സ്വർഗ്ഗംപുക്ക
പഥ്യമാചരിയ്ക്കുന്നതമ്പിതാവിനെക്കണ്ടു
സൌഖ്യമായമർന്നാലുംശക്രജന്മാവെതെല്ലും
ശക്യമല്ലോർത്താലിന്നുമജ്ജയംധരിച്ചാലും
ഇത്തരംസഹിയ്ക്കുവാനാകാത്തവാക്യംകേട്ടു
ശക്തനാംശതക്രതുനന്ദനൻധനഞ്ജയൻ
ക്രുദ്ധനായെറിഞ്ഞോരാശുഗശരഭ്രേഷിതങ്ങളാ
മുത്തമാശുഗങ്ങളെവർഷിച്ചുവേഗത്തോടെ
വഹ്നിസന്നിഭങ്ങളായുള്ളവന്നിവാരണ
മെന്നിയെശരീരത്തിലെത്തിയേറുകമൂലം
ഖിന്നനായേററംനീററംപൂണ്ടുതാനെന്നാകിലും
മന്ദനായ്രണംവിട്ടുമാറാതെകിരീടിജൻ
അസ്രസഞ്ചയംചൊരിഞ്ഞാപാദചൂഡംമെയ്യി
ലസ്രപൂർണ്ണമാംതുളക്കണ്ണോരായിരംതീർത്തു
നിശ്ചയംശരീരംകൊണ്ടിന്ദ്രജൻഭവാനിപ്പോ
ളച്ഛനോടൊക്കുന്നെന്നാക്കികിരീടിയെ
വിദ്രുതംനിയന്തൃവാഹങ്ങളോടൊന്നിച്ചങ്ങു
തദ്രഥത്തെയുംസ്തബ്ധമാക്കിനിന്നാർത്തീടിനാൻ
നാകിനായകാത്മജൻപിന്നെയുംശരങ്ങളെ
ത്തൂകിനാനവയെല്ലാമങ്ങണഞ്ഞീടുംമുമ്പിൽ
കാലരൂപിയാംബഭ്രുവാഹനൻതൃണങ്ങളെ
പ്പോലഹോനുറുക്കിവീഴ്ത്തീടിനാൻതദന്തരേ
ഗംഗതൻമഹാശാപംപററുവാനടുക്കയാൽ
സംഗരേമോഹംകൊണ്ടുസവ്യസാചിയാംവീരൻ
വിൽപ്രയോഗവുംമറന്നുൾപ്പെട്ടുംഭയംകൊണ്ടു
വിഭ്രമംകലർന്നങ്ങുനിന്നുപോയതിന്മദ്ധ്യേ
ജ്വാലയാംബാണംകാലസന്നിഭംകാലാനല
ജ്വാലയാജടാലമായുള്ളതങ്ങെടുത്തുടൻ

കാലചോദിതൻബഭ്രുവാഹനൻപാൎത്ഥാത്മജൻ
ചാലവേ ചാപത്തിൽ ചേൎത്തങ്ങിനെവലിയ്ക്കുമ്പോൾ
സാന്ദ്രസംഭ്രമംപൂണ്ടുമണ്ടിനാർഭയപ്പെട്ടു
സേന്ദ്രമാംസുരൌഘവുംതദ്വാധംപിതൃക്കളും
മിത്രാദിഗ്രഹങ്ങളുംപന്നഗങ്ങളുംമഹാ
വിത്രാസംകലൎന്നതാരങ്ങളുംകൊഴിഞ്ഞിതു
വിളക്കംകൂട്ടംവണ്ണംപതിച്ചുകൊള്ളിമീനു
മിളക്കംതട്ടിരണ്ടായ്പിളൎന്നുധരിത്രിയും
ചരൽക്കല്ലുകൾവർഷിച്ചടിച്ചുശക്തിയോടു
മിരയ്ക്കുംഖണ്ഡാനിലനിരട്ടുംവന്നതിങ്ങി
മിന്നലുള്ളിടിവെട്ടിരക്തവൃഷ്ടിയുമുണ്ടായ്
മന്നിലസ്ഥികൾതലയോട്ടകളോടുംവീണു
തൻമുഖങ്ങളിൽനിന്നുതീക്കട്ടവീഴുംവണ്ണം
ജംബുകൌഘവുമോരിയിട്ടുനിൎഘോഷംകൂട്ടി
ദുൎന്നിവാരമാംമതിത്രാസത്തെവളൎക്കുമീ
ദുൎന്നിമിത്തങ്ങളോടുംതദ്ദിവ്യബാണംകണ്ടു
കല്പപാവകകല്പമാകുമീബാണംമുറി
ച്ചിപ്പൊഴെൻപ്രാണത്രാണംചെയ്യുകൊൾവതിന്നേവൻ
ശക്തിയില്ലിനിയ്ക്കെന്നസങ്കടത്തോടുംകൂടി
ഭക്തിപൂൎവ്വകംവാസുദേവനെധ്യാനംചെയ്തു
എങ്കടൽവൎണ്ണകൃഷ്ണദേവസേവകസംഘ
സങ്കടംകെടുക്കുന്നകൈടഭാന്തകപോററി
എന്തിരിപ്പിതുദൂരത്തിതന്നിദ്ദയമായൊ
നിന്തിരുവുള്ളംതെളിഞ്ഞിങ്ങുവന്നിനിഭവഗാൽ
മദാപൽപ്രണാശനംചെയ്കസങ്കടമിന്നു
സദാപപ്രയാണയാംമാധവിയ്ക്കുണ്ടാകൊല്ലെ
എന്മുമ്പിൽഭവദ്രൂപംകാട്ടുകെന്നപേക്ഷിച്ചു
തന്മനോതേജസ്സോടുംകൂപ്പുകയ്യോടുംകൂടി
നിന്നാപാൎത്ഥൻറഗളംപാൎത്തുടൻചിത്രാംഗദാ

നന്ദനൻപ്രദീപ്തമാമസ്ത്രവുംവിട്ടീടിനാൻ
വന്നാസംഭ്രമത്തോടുമന്നേരംമൎത്ത്യാമൎത്ത്യ
വൃന്ദകാണികൾവിലാപഘോഷംകൂട്ടീടിനാർ
ഹന്തഹാമഹാകഷ്ടംകുന്തിതൻമകനിപ്പോ
ളന്തകാലയംപൂകുമെന്നിതെന്നറിഞ്ഞീലെ
ശ്രീവാസുദേവപ്രഭോദേവകീസുതസച്ചി
ദേവാസുരാദിസ്തൂയമാനമാനവമൂൎത്തേ
കാത്തരുളീടേണമേഭക്തനാംകിരീടിയെ
കാത്തരുളീടേണമെന്നിങ്ങിനെകേൾക്കായ്വന്നു
ഹന്തഹന്തഹാപൃഥാപുത്രപുത്രമേപത്മ
ബന്ധുബന്ധുരപ്രതാപാദിസൽഗ്ഗുണാംബുധേ
കുന്ദസായകദാഹകാംഘ്രിസേവകലോക
സുന്ദരാകൃതേസുഭദ്രാപതേമഹാമതേ
പൂരുവംശജമൌലിരത്നമേപുകൾപൂണ്ട
പൂരുഷോത്തമസത്യവിക്രമമഹാരഥ
ധൎമ്മജാനുജധന്യധനുഃഖണ്ഡിതപാണേ
ദുൎമ്മദോദ്ധതകാലകേയകാലഹേവീര
പുത്രസായകംകൊണ്ടുചാകുമാറായോഭവാ
നത്രസാഹസംചെയ്തതെന്തിനെന്തിനിവേണ്ടു
ഞങ്ങളാലിഹസാദ്ധ്യമെന്തുസാമ്പ്രതംനിന്നൊ
മംഗളാലയനായകൃഷ്ണനുംമറന്നിതൊ
പോററുവാനൊരുശക്തനാരുവാൻദുൎയ്യോഗത്തെ
മാററുവാനരുതാൎക്കുമെന്നുദേവേന്ദ്രൻതാനും
ബദ്ധസങ്കടംവിലാപിച്ചുഹാവിദ്യാധര
സിദ്ധചാരണഗന്ധൎവ്വാദികളായുള്ളോരും
ഖിന്നസന്താപംതേടുംശ്രീനാരദാദ്യന്മാരായ്
സത്തമന്മാരായുള്ളമാമുനീശ്വരന്മാരും
സുസ്തവോക്തികൾകൊണ്ടുഘോഷിച്ചുനാരായണ
ഭക്തവത്സലപ്രൌഢകാരുണ്യവാരാന്നിധേ

ദുശ്ചരിത്രത്തെക്കാട്ടും ദുഷ്ടരെവധംചെയ്തു
നിശ്ചലംജഗത്രയംരക്ഷിയ്ക്കുംരമാപതേ
സച്ചിദാത്മകശൌരേസർവ്വലോകാരാദ്ധ്യനാ
മച്യുതാനന്ദേത്യാദിതല്പന്ത്യനാമങ്ങളെ
ഉച്ചരിച്ചീടുംമഹാശബ്ദവുംമനക്കാമ്പി
ലുച്ചസന്തോഷംതേടുംബഭ്രുവാഹനസൈന്യം
തത്തിനിന്നേറെക്കളിച്ചാർത്തീടുംപ്രണാദവു
മൊത്തിടഞ്ഞിടതിങ്ങിപ്പൊങ്ങിവിങ്ങീടുംവിധൌ
വിഷ്ഫുരിച്ചീടുംബാണംക്ഷീണംപെട്ടിരച്ചെരി
ഞ്ഞുൽസ്ഫുലിംഗൌഘംചൊരിഞ്ഞുഗ്രമായണഞ്ഞുടൻ
ചില്ലമാന്തടെസുഹൃത്തായപാർത്ഥൻെറഗളം
കെല്പുക്രൂടീടുംമനകൊണ്ടരിഞ്ഞിതുചിത്രം
കഷ്ടമേകഷ്ടംകഷ്ടമെന്നകാണികളേററം
സ്പഷ്ടമേപൊങ്ങുംശബ്ദംതൂകിനാരതിന്മദ്ധ്യേ
രത്നകുണ്ഡലമൌലിരമ്യമായീടുംശീഷം
പ്രത്നപൂരുഷകൃഷ്ണരാമേതിനാമങ്ങളെ
ചൊല്ലിക്കൊണ്ടുയന്നങ്ങുനിന്നുവീണിതുപാരിൽ
ചൊല്ലൊക്കമാദിത്യേന്ദുബിംബസന്നിഭംശുഭം
തൽക്കബന്ധവുംനൃത്തംചെയ്തുടൽക്കളത്തിങ്ക
ലക്കൌന്തേയൻെറശവോപാന്തികേപതിച്ചിതു
തത്രകാർത്തികമാസേസൌമ്യവാരത്തോടൊത്തോ
രുത്രനക്ഷത്രേഹരിവാസരേനിശാമുഖേ
ഛിന്നശീർഷമായ്വീണഭൂമിയിൽചമഞ്ഞുള്ള
സുന്ദരംനരന്നുള്ളദിവ്യമാംകളേബരം
കൃഷ്ണജൻെറയുംപ്രദ്യുമ്നനന്ദനൻെറയുംമഹീ
മണ്ഡലേമുറിഞ്ഞുവീണുള്ളമസ്തകങ്ങളെ
സൽകൃപായുതന്മാരായുള്ളവർകണ്ടിട്ടുര
ണ്ടർക്കബിംബങ്ങളാംതാനെന്നുൾത്താരിലോർത്തീടിനാർ
ഇത്തരംമന്ദാകിനീശസ്തനാംകിരീടിയെ

യുദ്ധരംഗത്തിൽപതിപ്പിച്ചതത്സുതൻവീരൻ
ബഭ്രുവാഹനൻവിഷ്ണുസേവകൻമനക്കാമ്പി
ലപ്രമേയമാംഹർഷംക്രുദ്ധമുൽക്കർഷംപൂണ്ടു
വിശപമെപ്പേരുംമുഴങ്ങീടവെമുഴത്തീട്ട
മൊച്ചപൊങ്ങീടുംജയഭേരിയുമടിപ്പിച്ചു
ശംഖവുംവിളിച്ചുവാദ്യങ്ങളെഘോഷിപ്പിച്ചു
ചെങ്കൊടിക്കൂറക്കൂട്ടംനീളവെപിടിപ്പിച്ചു
മത്തമായാർത്തീടുന്നവമ്പടക്കൂട്ടത്തോടു
മുത്തമാഭമാംമണിസ്യന്ദനംതന്നിൽകേറി
യുദ്ധഭൂതലംവെടിഞ്ഞങ്ങിനെനിവർത്തിച്ചു
പത്തനപ്രവേശത്തിനെത്തിനാൻമന്ദംമന്ദം
എന്നതിൻമുമ്പിൽതന്നെധന്യയാംചിത്രാംഗദാ
യെന്നപേർപുകഴ്ന്നുള്ളപാർത്ഥപത്നിയാംദേവീ
ഹസ്തിനാഗാരത്തിങ്കൽപാർത്തിരുന്നവൾവീണാ
ഹസ്തനാംതപസ്വീന്ദ്രൻതന്നുടെവാചസ്സാലേ
ഭർത്തൃനാശനമാകുംഗംഗാശാപവുംതന്റെ
പുത്രനാലുണ്ടാകുന്നയുദ്ധവുംശ്രവിയ്ക്കയാൽ
ധർമ്മജന്മാനുജ്ഞകൂടാതുടൻപുറപ്പെട്ടു
സമ്മതന്മാരാംചിലക്കൂട്ടുകാരോടുംകൂടി
സ്യന്ദനംകേറിശീഘ്രംചെന്നുകൌതുകത്തോടും
സുന്ദരംമണിപൂരമന്ദിരംപ്രവേശിച്ചു
വന്നിട്ടുണ്ടിഹവീരനർജ്ജുനൻപോരാടുവാ
നന്നിദ്രവീര്യത്തോടുമായ്യനാമദ്ദേഹത്തെ
സന്ധിപ്പിച്ചമർചെയ്യാതാദരിച്ചാരാധിച്ചു
ചന്തത്തിൽക്കൂട്ടിക്കൊണ്ടുപോരുവാൻവട്ടംകൂട്ടി
ബഭ്രുവാഹനൻപോയിട്ടുണ്ടെന്നുബോധിയ്ക്കയാ
ലുൾപ്രമോദത്തോടെൻെറപുത്രകൻഭർത്താവിനെ
ഭക്തിപൂർവ്വകംകണ്ടുകാക്കൽവീണപേക്ഷിച്ചു
സക്തിയുംസന്തോഷവുംവദ്ധിപ്പിച്ചുഴറോടെ

നിർണ്ണയംകൊണ്ടിങ്ങുവന്നീടുമേനയംപൂണ്ട
കണ്ണനുള്ളോരുകണ്ണിലുണ്ണിയാംപ്രാണേശനെ
കണ്ണുകൊണ്ടേററംനകന്നീടാമെന്തിതില്പര
മെണ്ണുകിൽകുറവല്ലെൻപുണ്യവൈഭവംചിത്രം
സൽഗുണന്തികഞ്ഞുള്ളഫൽഗുനൻമനോരമൻ
മൽഗുരുവ്രതക്രിയാസാഫല്യകർത്താവിപ്പോൾ
ക്കമാറെന്നെരമിപ്പിച്ചുസന്തോഷിപ്പിയ്ക്കു
മുൾക്കത്തുഹലംകലൎന്നൊട്ടുമേകില്ലില്ലമേ
ചിത്തദേശത്തിൽചിരംതങ്ങളിൽപിരിഞ്ഞുള്ള
രത്തലുംശമിയ്ക്കുമീസംഗമോത്സവേദ്ദമം
ഭക്തിയുള്ളോരുഭർത്തൃശുശ്രൂഷകൊണ്ടീജന്മ
ശുദ്ധിയുംവന്നീടുമിങ്ങിത്യാദികാമത്തോടെ
മുഗ്ദ്ധയാമുലൂപിയോടൊന്നിച്ചുവേണ്ടുംവണ്ണ
മുത്തമാംഗിയാമവളംഗസംസ്കാരംചെയ്തു
മെല്ലവെവാർകുന്തളംചിക്കമെച്ചത്തിൽകെട്ടി
മുല്ലമാലതീമലർമാലികാകലംചൂടി
ശിക്ഷയാകുറിക്കൂട്ടുകൊണ്ടുനാൽകുറിയിട്ടു
യക്ഷകീൎദ്ദമംകൊണ്ടുമിന്നുന്നപൊട്ടുംതൊട്ടു
ചിത്രമായീടുംവണ്ണംഗന്ധമണ്ഡലങ്ങളിൽ
പത്തിലേഖയുംമൃഗനാഭികൊണ്ടണിഞ്ഞവൾ
സ്നിഗ്ദ്ധയായ്മിന്നുംമഷികൊണ്ടുകാർമിഴിരണ്ടും
വ്യക്തമാംവണ്ണമെഴുതീടിനാൾമോദത്തോടെ
കൊങ്കരണ്ടിലുംനല്ലകങ്കുമപ്പൊടിചാർത്തി
തങ്കഴുത്തിങ്കൽതങ്കമാലികാഹാരങ്ങളും
കങ്കണാഞ്ചിതകാഞ്ചികർണ്ണഭൂഷണങ്ങളും
പങ്കമെന്നിയെവിളങ്ങുന്നമഞ്ജീരങ്ങളും
പുഷ്പരാഗമോകംമണിഞൊത്തിട്ടമൂക്കുത്തിയും
വിസ്ഫുരൽഗന്ധംചേൎന്നുള്ളുത്തമാംബരങ്ങളും
വർണ്ണനീയമാമംഗംതോറുംചേർത്തണിഞ്ഞിട്ടു

വർണ്ണകാപൂശിപ്പോങ്ങും സൌരഭ്യപൂരത്തോടെ
നല്ലദംഗിയിൽ ചമഞ്ഞങ്ങിനെ സമർത്ഥനാം
വല്ലഭൻ വരുന്നതും പാർത്തും കൊണ്ടിരുന്നവൾ
വന്നാണഞ്ഞീടുന്നുണ്ടു പുത്രനെന്നതു കേട്ട
നന്ദനൻ തന്റെ യുക്കനീരാജനം ചെയ്തീടുവാൻ
ചിത്തസംഭ്രമത്തോടു മേറവു ചെന്നീടും നേരം
വിസ്തരിച്ചീടും ഘോഷം ചൊല്ലിയാലൊടുങ്ങുമോ
വിപ്രബാഹുജവൈശ്യശൂദ്രാദി നാനാലോക
രൾ പ്രഹർഷത്തോടൊരുമിച്ചു സമ്മർദ്ദം കൂട്ടി
ഭേരിവാചകജയശബ്ദവും വളർന്നവാ
ദിത്രനാദവും ഗീതനർത്തനപ്രയോഗവും
മത്തവാരണപൃഷ്ഠസംസ്ഥമാം ഗൌരീജനം
മൌക്തികപ്രസൂനാദിവർഷണം ചെയ്തീടുന്നു
നന്ദികൊണ്ടേവം ജയം പൂണ്ട നാഥനെക്കൂപ്പി
വന്ദികൾ തദീയമാം പൌരുഷം വർണ്ണിയ്ക്കുന്നു
ഇത്തരം ഘോഷത്തോടും നാലംഗസൈന്യത്തോടും
ഒത്തരാജന്യോത്തമൻ ബഭ്രുവാഹനൻ ക്രമാൽ
പുത്തനാം പതാകതോരണങ്ങളെ നാട്ടി
ശുദ്ധചന്ദനോദകം കൊണ്ടു താൻ നനച്ചെങ്ങും
ബദ്ധസൌരഭപ്രസൂനങ്ങളെ വിതച്ചുള്ള
പത്തനാങ്കണം പൂക്കനേരമാപ്രദേശത്തിൽ
നിർമ്മലാംബരാദ്യലങ്കാരഹൃദ്യാകാരശ്രീ
സന്മനോജ്ഞകളാകും നാരികൾ നിരക്കവെ
തങ്കനിർമ്മിതങ്ങളാം പാത്രങ്ങൾ തോറും ദീപ
കുങ്കുമദധിദിവ്യദൂർവ്വാദിവസ്തുക്കളെ
കയ്യിക്കൊണ്ടു നില്ക്കുന്നവർ വായ്ക്കുരലിട്ടും കൊണ്ടു
ചിക്കന്നു മുമ്പിൽ ചെന്നു നാഗേന്ദ്രാത്മജയോടും
സ്യന്ദനം വെടിഞ്ഞു ഭൂതലനിലങ്ങിറങ്ങീട്ടു
നിന്നാരാജേന്ദ്രനു നീരാജനം കഴിച്ചവർ

അമ്മയാം ചിത്രാംഗദാദേവിയോടോതീടിനാ
രംബുജായതനേത്രേ ദേവി വാസവിപ്രിയെ
ഭവതീ മഹാഭാഗ്യവതി താൻ വീര്യംകൊണ്ടു
ഭവദീയനാം പുത്രനധികൻ ധരാതലെ
മററാരുമത്തിയ്ക്കീവണ്ണം മാന്യനാം ബലിഷ്ഠനെ
പെററാരുമത്തമയാവാൻ പററുമോ മഹാഭാഗെ
ബഭ്രുവാഹനൻ ജയശ്രീമാനായ് രണത്തിങ്ക
ലപ്രയാസത്തോടാത്മീയാസ്ത്രപ്രാവകൻ തങ്കൽ
ശലഭീകരിച്ചിതു ബലവീര്യത്താലരി
കലഭീഷണനായിട്ടമരുംകിരീടിയെ
ശത്രുവായെത്തുകയാൽ താതനെന്നോർത്തീലേതും
ക്ഷത്രധർമ്മത്തെച്ചെയ്താനെന്നുള്ള വിജ്ഞാപനം
വഹ്നിയിൽ കഴിച്ചിട്ടചുട്ടനാരാചംപോലെ
ചെന്നു കർണ്ണത്തിൽ കടന്നപ്പോഴെ ചിത്രാംഗദാ
വെന്തകം ദഹിയ്ക്കുന്ന സന്താപം സഹിയാഞ്ഞു
ഹന്തഹന്തേതി സംഭ്രമത്തോടുമാനല്പിൽ തന്നെ
ഞെട്ടിവേപഥുഭാവത്തോടും പെട്ടു വീണിതു ഭൂമി
ത്തട്ടിലാനീരാജനസമ്പന്നഭാജനത്തോടും
ഭർത്തൃസൂചകമാകുംകണ്ഠസൂത്രവും പൊട്ടി
ച്ചസ്ഥലെ വലിച്ചെറിഞ്ഞെത്തലെറുകയാലെ
ഹസ്തപല്ലവദ്വയംകൊണ്ടുമാത്തട്ടിൽ തന്നെ
മർദ്ദനം തുടന്നുള്ള രോദനം മുഴക്കിനാൾ
കഞ്ജളംകലന്നൊഴുക്കിട്ടുന്നേത്രോൽഭൂതമാം
ദുർജ്ജലംകൊണ്ടാമുഖാംഭോജവും കറുപ്പിപ്പൂ
നെഞ്ചിടിച്ചേററം തകന്നാത്തികൊണ്ടലഞ്ഞുല
ഞ്ഞഞ്ചിയെത്രയും വലഞ്ഞാത്മവിസ്മൃതിയോടും
പേത്തുപേത്തെന്തോ ചിലഗൽഗദാക്ഷരം തൂകി
വീത്തുവീർത്തുകോടംഗഭംഗമെത്തീടും വണ്ണം
കെട്ടഴിഞ്ഞതിൽനിന്നു പൂക്കളുംകൊഴിഞ്ഞതി

ക്ലിഷ്ടമായ് ചിന്നീടുന്നകുന്തളത്തോടുംകൂടി
മന്നിലപ്പടികിടന്നപ്പിരണ്ടീടുംപൊടി
തന്നിലൊട്ടുരുണ്ടുമൂർച്ഛിയ്ക്കയാലനങ്ങാതെ
ചത്തമാതിരികിടന്നീടിനാളതിൻവണ്ണ
മത്തലോട്ടലൂപിയാംദേവിയുംപതിച്ചിതു
ഗ്ഗുരുവാംസന്തോഷത്തിലവിടംതന്നിലേവ
മുരുവാംവിഷാദവുമുളവായെന്നേവേണ്ടു
സ്ത്രീജനംതദന്തരെനാലുഭാഗത്തുംകൂടി
രാജമാതാക്കന്മാരെപ്പാർത്തുസംഭ്രമത്തോടെ
മാർത്തടത്തിങ്കൽതല്ലുംകൈകളെവട്ടംപിടി
ച്ചോർത്തടക്കിയുംചെയ്യുംതാഡനംമുടക്കിയും
കററവാർകുഴൽവാരിയൊട്ടുബന്ധിച്ചുംബന്ധ
മററപൂവാടയരക്കെട്ടിലങ്ങുറപ്പിച്ചും
എന്തിതെൻനാഥെകഷ്ടംപന്നായല്ലോട്ടെങ്കിലും
നിന്തിരുവുള്ളംതെളിഞ്ഞെങ്ങിലേസുഖംവരു
എന്നുരയ്ക്കയുംകരഞ്ഞശ്രുക്കളംപൊഴിയ്ക്കയും
തന്നുരസ്സിങ്കൽകൈകളംകൊണ്ടിട്ടുതാഡിയ്ക്കയും
ദേവിമാർമെയ്യിൽചന്ദനോദകംതെളിയ്ക്കയു
മാവിധംവീശികളുർപ്പിച്ചുപേർവിളിയ്ക്കയും
ചെയ്തുംകൊണ്ടുണ്ണന്ത്രവാൻവേലചെയ്യുമ്പോൾകണ്ണീർ
പെയ്തുംകൊണ്ടൊരുത്തിപോയ് ബഭ്രുവാഹനെക്കണ്ടു
സംഭ്രമത്തോടുംചൊന്നാൾവീരകേട്ടീടേണമീ
സംപ്രവേശത്തിൽഭവന്മാതാക്കന്മാരായവർ
മൂർഛയോടൊന്നിച്ചങ്ങുവീണുപോയഹോകഷ്ടം
തീർച്ചയാമതിൻമൂലംഞങ്ങളിന്നറിഞ്ഞീലെ
അവരെവേഗംഭവാനെഴുന്നേല്പിച്ചീടേണ
മവനീശചരഭ്രമണവാനെന്നുകേട്ടു
മന്നവൻവേഗാലങ്ങുചെന്നുനോക്കീടുംനേരം
ഛിന്നമൂലയാമൊരുവല്ലിയെന്നതുപോലെ

മന്നിടംതന്നിൽകണ്ടുസൂത്രവുംതാടങ്കവു
മെന്നിയേപതിച്ചുള്ള പൊററമ്മയേയുംതഥാ
തന്നകംതപിയ്ക്കയാലേറെനിശ്വസിയ്ക്കുന്ന
പന്നഗേന്ദ്രജയാകുംമെററമ്മയേയുംകണ്ടു
എഴുന്നേല്പിച്ചുമന്ദംകുളുർപാനീയംകൊണ്ടു
കഴുകിയവൎക്കുള്ള കമലാനനങ്ങളെ
പ്രണയത്തോടുംചെയ്താനുപചാരങ്ങളേററ
മുണർവ്വുംകയ്ക്കൊണ്ടവർമിഴികളുംതുറന്നുടൻ
അവലോകിയ്ക്കുന്നേരത്തടിയിൽതാണുകുമ്പി
ട്ടവരോടേവംമോദാലവനൊന്നുണർത്തിനാൻ
നന്മയേറീടുംമഹാസന്തോഷകാലത്തിങ്ക
ലമ്മമാർപതിയ്ക്കുവാനെന്തുകാരണംകഷ്ടം
ശത്രുനിഗ്രഹംചെയ്തുശസ്തനായീടുന്നതാ
നത്രവന്നപ്പോൾനിങ്ങൾക്കതുലോചിതംതന്നെ
പുത്രവാത്സല്യംതേടുംനിങ്ങൾകേൾക്കേണംമഹാ
ചിത്രമാമൊരുയുദ്ധമദ്യഞാൻചെയ്തീടിനേൻ
ധർമ്മജാനുജൻപാർത്ഥനർജ്ജുനാഭിധൻമഹാൻ
തന്മഖക്രിയാർഹനാമശ്വത്തെനടത്തുവാൻ
പ്രദ്യുമ്നമുഖ്യന്മാരാംയോധവീരന്മാരോടു
മുദ്യുക്തനായിട്ടെങ്ങുംസഞ്ചരിച്ചീടുംവീരൻ
വന്നെതൃക്കയാൽസർവ്വയോദ്ധാക്കളേയുംവീഴ്ത്തി
വെന്നാനന്തരംമഹാവീര്യസാമർത്ഥ്യത്തോടെ
യുദ്ധത്തിനേററിട്ടെന്നെമൂർച്ചയുള്ള അസ്ത്രങ്ങൾകൊ
ണ്ടത്യർത്ഥംമൂർച്ഛിപ്പിച്ചുകൃഷ്ണനന്ദനൻതന്നെ
എത്രയുംഞെരുങ്ങിഞാൻകൊന്നുപിന്നെയെന്നോടേററ
ശത്രുവാംധനഞ്ജയൻതന്നെയുംകൊന്നീടിനേൻ
മജ്ജയോത്സവെനിങ്ങൾദുഃഖിച്ചാലൊക്കുന്നതോ
വർജ്ജനംചെയ്യിൻപുണ്യഹീനമാംവൈവർണ്ണ്യത്തെ
സൽഗുണപ്രശസ്തകങ്ങളായ്വിളങ്ങീടുംനിങ്ങ

ളുൾക്കനംവെടിഞ്ഞുകാട്ടുന്നമട്ടിതുനന്നോ
മംഗളംവളർന്നുള്ള വീരമാതാക്കന്മാരാം
നിങ്ങളെന്തിനഹന്തനിഷ്കൃപംകേണീടുന്നു
ഒന്നിനുംനമുക്കില്ലഹാനിയെന്നറിഞ്ഞിനി
യ്ക്കുന്നതോദയംവരാനുള്ള നുഗ്രഹംനൾകി
നന്ദിയേവക്ഷംവരുംവണ്ണമാശ്വസിയ്ക്കേണം
മന്ദിരത്തിങ്കൽസുഖത്തോടുമസ്സ്വസിയ്ക്കേണം
കുന്ദഭാവംവിട്ടേററുദേഹംസംസ്കരിച്ചാലും
കണ്ഠസൂത്രവുംതാടങ്കാദിയുംധരിച്ചാലും
ഭദ്രമല്ലീവേഷമെന്നിത്തരംവിഷംപോലെ
പുത്രഭാഷണംമഹാദുസ്സഹംകേൾക്കായപ്പോൾ
വന്നകോപത്തിൻബലംകൊണ്ടുതാനെഴുന്നേററു
മുന്നിലങ്ങിരുന്നപെററമ്മയായീടുംദേവി
ചുണ്ടത്തുംകടിച്ചുദുഷ്പ്രേക്ഷ്യമാംഭാവത്തോടും
ചുണ്ടതൻപൂവട്ടുപോലുള്ള ലോചനങ്ങളെ
നിശ്ചലംമിഴിച്ചോരുരൂക്ഷവീക്ഷണംചെയ്തു,
നിശ്വസിച്ചുടനശ്രുമിശ്രമാംമുഖത്തോടും
നിഷ്കൃപംസ്വപുത്രനോടോതീനാളെടനീച
നിഷ്കൃതിക്രിയനീങ്ങുംപാപംചെയ്തോരുമൂഢ
ഭ്രന്ത്യംപെരുത്തുള്ള ദുർബ്ബുദ്ധിയാകുന്നനീ
നന്നായതാംചെയ്തോരുനന്മയെസമ്പാദിച്ചു
വന്നിതൊഞ്ഞെളിഞ്ഞിങ്ങുവന്ദ്യനാംപിതാവിനെ
ക്കൊന്നിതോഗുണംനിനച്ചത്രയുംസമർത്ഥൻനീ
എന്മനസ്തോഷംവരുത്തീടുവാനൊരുകാര്യ
മെന്മകൻപ്രവൃത്തിച്ചതെത്രയുംചിത്രംതന്നെ
ഭാവുകാന്തരാനുള്ള താതനെക്കഴിച്ചുസം
ഭാവനീയതാംകൊതിയ്ക്കുന്നകുത്സിതന്നൊരാ
ഷ്പുത്രനായുള്ള നീയെന്നുടെഗർഭത്തിൽനി
ന്നുല്പന്നനായെന്നുള്ള തോർത്തു ഞാൻനടുങ്ങുന്നു

വില്ലിലുള്ളൊരുവയ്പുംവീൎയ്യവുംജയാദിയും
നല്ലകീൎത്തിയുംഫലിപ്പിപ്പതിന്നൊരുമാൎഗ്ഗം
കണ്ടതിന്നിതുകൊള്ളാംകണ്ഠനാസ്ഥല്ലാതഴൽ
കണ്ടതിൽപതിച്ചിതുകൊണ്ടുനീവലഞ്ഞീടും
പുഷ്ടിയോടൊരുമുളതന്നിൽനിന്നൊരുമുള
പൊട്ടിയുണ്ടാകുന്നതുചെന്നുമററതുതന്നെ
മുട്ടിയുണ്ടാകുംതിയ്യിൽചുട്ടപിമ്പതിൽതാനും
തട്ടിയങ്ങെരിഞ്ഞുവീഴുന്നതൻകൂട്ടത്തോടെ
കാട്ടിലിങ്ങിനെശട്ടമെന്നപോലഹങ്കാരം
കാട്ടിയുണ്ടാക്കിത്തീൎത്തദോഷവഹ്നിയിൽവീണു
നാട്ടിലുള്ളവരോടുംകൂടിവെണ്ണീറാമെല്ലൊ
ഗോഷ്ഠിയുള്ളൊരുനീതാനെന്നുണ്ടുതോന്നുന്നമേ
നരനായത്രനാരായണനുസഖാവായി
നരനാഥനാംയുധിഷ്ഠിരനുകനിഷ്ഠനായ്
വരനാരികൾചൂടുംമണിയാംകുന്തിയ്ക്കങ്ങു
സുരനായകനാകുംപതിയെദാനംചെയ്തു
സജ്ജനപ്രിയനായിവാഴുമെൻഭൎത്താവിനെ
സജ്ജനാസ്ഥധിച്ചിനിയ്ക്കിന്നുവൈധവ്യംനൽകി
കഴുത്തിൽനിന്നുതാലിച്ചരടുംമാംഗല്യവും
മുഴുത്തീടുന്നമോഹാലറുത്തമഹാപാപീ
ഉരുതാപംകെട്ടുള്ളനീവിരുഭൻപുത്രാധമ
നറയ്ക്കുംവാക്യമെന്തിന്നുരയ്ക്കുന്നതുഭോഷ
മണ്ഡനംധരിയ്ക്കുമോഞാനിനിധരിയ്ക്കുവാൻ
മന്ദനായുരയ്ക്കുന്നഹന്തനീനാണിയ്ക്കാതെ
ധൎമ്മതേഞങ്ങൾക്കലങ്കാരമംഗല്യംചേൎപ്പാൻ
നിന്മനസ്സിങ്കൽപരംതാല്പൎയ്യമുണ്ടെന്നാകിൽ
ചെങ്കനൽതിയ്യിൽപഴുപ്പിച്ചചങ്ങലയൊന്നീ
യെങ്കഴുത്തിങ്കൽധരിപ്പിയ്ക്കനീമടിയ്ക്കാതെ
ശങ്കയെന്നിയെതഥാനിങ്കരത്താലെലോഹ

ശങ്കയശമത്തെക്കണ്ണംരണ്ടിലുംചൊന്നാലുമെ
ധക്കതാൻപിതൃഘ്നനിൽപൌരുഷംസപത്നനിൽ
തക്കതാദൃശബുദ്ധിയില്ലയെന്നിരിക്കിലും
കൽബിഷാകൃതകൃപാലേശമെങ്കിലുംനിന്ന
കത്തവിസ്സാതെവന്നതത്ഭുതംനിരൂപിച്ചാൽ
വിനയംമുതല്ക്കുള്ളഗുണസാമ്രാജ്യംതേടും
ജനകൻതന്നൊവ്യഥാനിധനംചെയ്യുവെല്ലൊ
പുണ്യകാരകമാകുംയാഗവുംമുടങ്ങിപ്പൊ
യന്ന്യനാരിനിനടത്തീടുവാൻപാൎത്ഥാലയെ
സ്വപസ്തിയെക്കൊതിച്ചങ്ങസൂയിജാന്തരെപരി
ശുദ്ധിയോടിരിക്കുന്നാദിക്ഷിതൻധൎമ്മാത്മജൻ
കത്തുമാൾയത്തോടുമിപ്പൊഴേതവസ്ഥയി
ലെത്തുമെന്നറിഞ്ഞീലെമറ്റുള്ളലോകങ്ങളും
പൊറുക്കില്ലുള്ളുനൻറവിരഹംഗോവിന്ദനും
വെറുക്കുംസുദൎശനമെട്ടുക്കുംകോപത്തോടെ
പൌത്രനാംനിന്നാലതിവൃദ്ധയാംകുന്തീദേവി
പുത്രഹീനയായത്തുംവ്യൎത്ഥമാക്കുന്നീടുമോ
കുലശൈലങ്ങളേയുംഭേദനംചെയ്തീടുന്ന
കുലിശംപോലെഭയങ്കരമാംതവായുധം
കുലപാംസനപാരംകരിനാത്മാവാംനിന്നെ
കുലചെയ്യാത്തതെന്തെഹൃദയംപിളൎന്നിപ്പോൾ
മന്മതംചോദിച്ചറിഞ്ഞീടാതീമഹായുദ്ധം
ഉന്മദംകൊണ്ടല്ലയോചെയ്തുനീജളാത്മാവെ
എന്തിനിഫലംപറഞ്ഞിട്ടഹോകഷ്ടംകഷ്ട
മന്തിവന്നീടുംമുമ്പിലന്ധനായുള്ളോരുനീ
ഒന്നുചെയ്യേണ്ടകിൽകൊള്ളാമീവന്നവൈധവ്യംകൊ
ണ്ടുന്നാതക്ലേശംവഹിയ്ക്കുന്നാങ്ങളെവേഗാൽ
വല്ലഭേഷ്ടമായിട്ടുള്ളതെങ്കിലുചെത്തു
വല്ലഭൻകിടക്കുന്നദേശത്തിലാക്കീടണം

ശങ്കയില്ലെടോശവമെങ്കിലുംകണ്ടിട്ടുള്ളി
ലങ്കുരിച്ചീടുംകൊതിയൊട്ടുതീൎത്തുടൻതന്നെ
ക്ലിഷ്ടമായതിപുണ്യംകെട്ടുകാണുമീഗാത്രം
പ്ലുഷ്ടമാക്കുവാനൊക്കുന്നുണ്ടതുവേണ്ടെന്നാകിൽ
മണ്ഡലാഗ്രംകൊണ്ടാശുഞങ്ങൾക്കുള്ളൊരുകണ്ഠ
ഖണ്ഡനംകഴിച്ചിങ്ങുവിട്ടുകെന്നതേവേണ്ടു
എത്രയുംപിതൃദ്രോഹംചെയ്തോരുനിനക്കതി
ലത്രകില്ലാകല്ലതുംധൎമ്മത്തിലൊന്നാസ്വരും
എന്നിതൊക്കവെപറഞ്ഞേററവുംകേണീടുന്ന
ധന്യയാംചിത്രാംഗദതന്നോടായതുനേരം
കണ്ണുനീരതുംതുടച്ചോതിനാളുലൂപിതാ
ന്നെന്നമൊന്നിതുകേൾക്കഭദ്രയാമഗ്രജെ
കണ്ടുഞാനൊരുനല്ലകഷ്ടമാംസ്വപ്നംഹന്ത
രണ്ടുവാസരത്തിന്നുമുമ്പിലങ്ങൊരീടുവൻ
ഞാനൊരുത്തമമായുള്ളുദ്യാനംതന്നിൽചെന്നു
താനറുത്തൊരുപൂക്കൾകൊണ്ടൊരുമാല്യംകെട്ടി
കണ്ഠത്തിലിട്ടുംകൊണ്ടുതിട്ടുന്നൊരാമോദത്താൽ
വണ്ടത്തിവാഴുംലതാപുഷ്പവൈചിത്ര്യംനോക്കി
മന്ദസഞ്ചാരംചെയ്തുകേളിയാടീടുന്നേരം
മന്നനേർനടയാളെകഷ്ടമാമലർമാലാ
പൊട്ടിവീണതുപോലെതോന്നിയന്നേരംതന്നെ
ഞെട്ടിഞാനന്നെഴുന്നേററിരുന്നഴലോടെ
ഹസ്തയുഗ്മത്താൽതപ്പിനോക്കുമ്പോൾകണ്ഠത്തിങ്കൽ
ബദ്ധമായ്ക്കിടക്കുന്നമംഗല്യസൂത്രംതന്നെ
ഛിന്നമായ്നിലത്തങ്ങുവീണുകണ്ടകത്തൊരു
കത്തലായതിൻഫലംവൈധവ്യമായിക്കണ്ടു
ഭൎത്തൃനാശത്തിൻഭയംകൊണ്ടുഞാനിരിക്കുമ്പോ
ളിത്തരംഫലിച്ചുപോയെന്തിതിൽപരംവേണ്ടു
ത്രപകല്ലതാമുറച്ചുകൊള്ളുവാനാകപ്പാടു

ല്ലമ്മതാനറിഞ്ഞാലുംമറെറാന്നുകൂടിച്ചൊല്ലാം
പണ്ടൊരിയ്ക്കലെൻപതിപാൎത്ഥനുംഞാനുംകൂടി
ക്കൊണ്ടൊരുക്കത്തോടുദ്യാനാന്തരംതന്നിൽപുക്ക
നൎമ്മസഞ്ചാരംചെയ്തീടുമ്പൊഴായതിൽപരം
നമ്രയോടൊന്നിച്ചുള്ളൊരഞ്ചുദാഡിമീമരം
കണ്ടനന്തരമെന്നോടോതിനാനൊരുസാര
മണ്ടൎക്കോൻമകൻമമവല്ലഭേകേട്ടാലുംനീ
മുന്നിലീക്കാണുന്നഞ്ചുദാഡിമീമരങ്ങളു
മിന്നിമേലൊരുനാളിലാഹന്തതാനെതന്നെ
വെന്തുവീണീടുംനൂനമന്നുഞാൻമരിച്ചീടും
ബന്ധുരാധരീധരിച്ചീടുകീവിശേഷത്തെ
നിന്മനസ്സിങ്കൽതന്നെവെച്ചുകൊണ്ടിരിയ്ക്കനീ
നിൎമ്മലേവൃഥാബഹിൎഭാഗത്തിലാക്കീടൊലാ
എന്നിനിയ്ക്കുള്ളൊരുപദേശമെങ്ങിനെയെന്നു
ചെന്നിനിപ്പരീക്ഷിയ്ക്കവേണമേററാലുംദേവി
ഇത്തരംപറഞ്ഞെഴുന്നേല്ക്കുന്നോരുകൃപിയോ
ടൊത്തെഴുന്നേററുള്ളദുഃഖാൎത്തയാംചിത്രാംഗദാ
വളമോതിരങ്ങളുമിളകികിക്കിലുങ്ങുന്ന
തളമൌക്തികമാലാമണിമേഖലാദിയും
ഒട്ടുപൊട്ടിച്ചുംവലിച്ചൂൎയും പലേടത്തു
മിട്ടുചിത്രകപത്രലേഖയെന്നിവമാച്ചു
വൃഷ്ടിധാരകൾപോലെരണ്ടുകണ്ണിലുംനിന്നു
പൊട്ടിമേൽവീഴുന്നുഷ്ണബാഷ്പവാരികളോടും
ഒട്ടിഴിഞ്ഞഴിഞ്ഞീടുമംബരത്തോടുംപരം
ചുട്ടൊഴിഞ്ഞീടാതെഴുംദീൎഘനിശ്വാസത്തോടും
കെട്ടഴിഞ്ഞുലഞ്ഞുള്ളകുന്തളത്തോടുംനിറം
കെട്ടതിശ്രമാദിസമ്മിശ്രമാംദേഹത്തോടും
ക്രന്ദനസ്വരത്തോടുംകൂടിയങ്ങിനെമഹാ
ഖിന്നമാരായിട്ടുള്ളദേവിമാരുടൻതന്നെ

കിട്ടുമോനിനക്കേററമൂഢമാസ്സരുംസുഖം
മസ്തകംവേറായുള്ളഭർത്തൃവിഗ്രഹംപുണ്യം
ന്യസ്തമായ്ക്കിടക്കുന്നതെങ്ങതൊന്നീക്ഷിയ്ക്കുവാൻ
ചിത്തകൌതുകംഞങ്ങൾക്കായതെങ്കിലുംകോണി
ച്ചുത്തലാററീടാനുള്ളപുണ്യംനീനേടീടുക
നിന്ദിച്ചുപുത്രൻതന്നോട്ത്രയംപറഞ്ഞങ്ങു
നിന്നിട്ടുവേഗത്തോടുംപാൎത്ഥഭാൎയ്യമാരവർ
മുൻനടന്നതുകണ്ടുബഭ്രുവാഹനനാകും
മന്നവൻവിഷണ്ണനായ്ക്കുന്നാലെക്കൂടീടിനാൻ
കഷ്ടമെന്തിതെൻകൃഷ്ണകംസഹാന്താവേസുരോൽ
കൃഷ്ടഭക്താന്തസ്താപഹൎത്താവേകൃപാനിധേ
ക്ഷത്രധൎമ്മംഞാൻചെയ്തേനായതിന്നോരംപിഴ
ച്ചിതുദുൎഘടംവരാനെന്തുകാരണമയ്യോ
ഒട്ടുമോൎത്തീലാകലാശത്തിലീഫലംബലം
കെട്ടുപോരൊരൊഴിപ്പാനംമൊഴ്ത്തുമുണ്ടായീലമേ
സ്വല്പമൊന്നെതിൎത്തുപോരാടിനേനതുകൊണ്ടു
മൽപ്പിതാമരിച്ചുപോയെന്തതിന്നിനിവേണ്ടു
കെല്പൊരുജനനമില്ലാഭാവ്യയായീടുംകോല
കല്പിതംതടുക്കുവാൻപാപിയാസ്സന്നോനഹം
വൈധവ്യംഭവിക്കയാലഹതപാതിവ്രത്യ
വൈവശ്യാവഹയ്ക്കുന്നോരംബമാരിവരേവം
ചിഹ്നമാംഗളത്തിലെതാലിയുംതാനേപറി
ച്ചിന്നഹങ്കാരംവഞ്ജിച്ചെന്നെയുംനിൎഭത്സിച്ചു
മാൎത്തടംതല്ലിത്തകൎത്തശ്രുപൂരവുംവാൎത്തു
പാൎത്തടങ്ങാതെകണ്ടദുഃഖസാഗരേവീണാ
നീന്തിയുണ്ടല്ലോകുഴങ്ങുന്നതിന്നിവൎക്കൊരു
ശാന്തിയുണ്ടാക്കുന്നതെങ്ങനെയെന്നിങ്ങനെ
ചിന്തകൊണ്ടുഴന്നുപൊട്ടുന്നകണ്ണീരുംചൊരി
ച്ചന്ധനായ്നടക്കുമ്പോളക്കനായീടുംദേവൻ

പൌത്രനാംസംബന്ധിയാംപാൎത്ഥനാംമരിച്ചുപോ
യത്രസംഗരത്തിങ്കലെന്നറിഞ്ഞതുമൂലം
നിശ്ചലംകുളിപ്പതിന്നെന്നപോലാഴ്ഞ്ഞിട്ടു
പശ്ചിമാബ്ധിയിൽചെന്നുമുങ്ങിനാനാടൻതന്നെ
അന്തിയായ്മുഴുത്തിട്ടുമന്ധകാരവുംപര
ന്നന്തികസ്ഥിതങ്ങളായുള്ളതുംകാണാതായി
പന്തവുംകത്തിച്ചുള്ളദീവട്ടിദീപങ്ങളു
മന്തമെന്നിയെപ്പിടിപ്പിച്ചിരുട്ടെല്ലാംനീക്കി
നിൎഗ്ഗമംചെയ്തീടിനാരമ്മമാരതിന്മുമ്പിൽ
ദുൎഗ്ഗമാമടൽക്കളംപുക്കുസംശയിയ്ക്കാതെ
മത്തഹസ്തികളശ്വപത്തികളിവയെല്ലാം
ചത്തലഞ്ഞേററംകിടക്കുന്നൊരുശവങ്ങളും
വിസ്രമാംവസാദിസമ്മിശ്രമായൊലിയ്ക്കുന്നൊ
രസ്രവാഹിനീകുടൎമാലികാസമൂഹവും
ജംബുകശ്വജാലാദിജന്തുസഞ്ചയങ്ങളു
മുന്മുകപ്രദീപ്തനേത്രങ്ങളെക്കാട്ടിക്കാട്ടി
കംബുഖണ്ഡശ്രീദന്തദംഷ്ട്രകൾകാണുംവണ്ണം
വന്മുഖംപിളൎത്തുതീച്ചാടിച്ചുനാക്കുംനീട്ടി
ക്ഷുൽപ്പിപാസകളെല്ലാംതീൎത്തുതൃപ്തിയുംകയ്ക്കൊ
ണ്ടുൾപ്പെട്ടുംതിമൎപ്പോടുമുഗ്രമാംശബ്ദംകൂട്ടി
തങ്ങളിൽതട്ടിക്കളിച്ചാൎത്തുകൂത്താടുംപിശാ
ചങ്ങളുംകൊട്ടുംകാളിക്കൂളിവേതാളങ്ങളും
നൎത്തനംചെയ്യുംമഹാഭൈരവന്മാരുംനിറ
ഞ്ഞിത്തരംഭയങ്കരമായെഴുന്നിടംതോറും
പൊട്ടിവീണുള്ളഭൂഷാരത്നങ്ങൾവേറേവേറേ
വെട്ടിമിന്നീടുംവെളിച്ചംപിടിച്ചോടിക്കേറി
മുട്ടിയുംവീണുമഹോഗ്രങ്ങളാംശവങ്ങളിൽ
തട്ടിയുംകേണുംതിരഞ്ഞീടിനാർകിരീടിയെ
കുത്രപാതിതംഭൎത്തൃദേഹമാസ്ഥലത്തേനി

നിസ്രൂപംകാണിയ്ക്കുന്നപുത്രനോടോതീടിനാർ
തൽപ്രദർശിമായതൽപ്രദേശത്തിൽചെന്നു
വിഭ്രമത്തോടുംക്രുടിനോക്കീടുംദശാന്തരെ
കൃത്തമായ്ക്കിടക്കുന്നകുണ്ഡലപ്രദീപ്തമാം
ഭർത്തൃമസ്തകംകണ്ടുഭദ്രയാംചിത്രാംഗദാ
ഹസ്തയുഗ്മംകൊണ്ടെടുത്തപ്പാടുഗാഢംഗാഢം
സ്വസ്തനാന്തരസ്ഥലേചേർത്തമർത്തെടുത്തുടൻ
വസ്ത്രമാംപട്ടിൻതലകൊണ്ടതിമന്ദംമന്ദം
വക്ത്രപങ്കജംതുടച്ചാട്ടകുന്തളംചിക്കി
കർണ്ണഭൂഷണപ്രഭാമിശ്രമായ്മിളങ്ങുന്ന
ഗണ്ഡഭാഗവുംബിംബശ്രീരദശ്ഛദങ്ങളും
മേചകാഞ്ചിതചില്ലിവല്ലിയുംദീർഘങ്ങളാം
ലോചനങ്ങളുംനോക്കിലാളിച്ചായതുപിന്നെ
സന്നിധൌകാണപ്പെട്ട പാദദേഹത്തിൻഗളം
തന്നിലാമുറിപ്പാട്ടിൽചേർത്തുസമ്മോഹത്താലെ
ചിത്തവുംമറന്നവരൊപ്പമാശവത്തിന്റെ
വിസ്തൃതോരസിവീണുവിസ്മയംതോന്നുംവണ്ണം
ഒട്ടിയങ്ങമർന്നുകാൽകൈകളെന്നിവകൊണ്ടു
കെട്ടിയങ്ങനെഗാഢംപുൽകിയുംപ്രേമത്തോടെ
ഒട്ടിടയോളംപടിഞ്ഞിട്ടുതാൻകിടക്കയും
വിട്ടിഴിഞ്ഞുടൻപുരണ്ടപ്പോഴെപിടിയ്ക്കയും
ചൊല്ലപാനാകാത്തുള്ളമട്ടിലീവകതന്നെ
തെല്ലുനാഴികനേരംചെയ്തൊഴിഞ്ഞനന്തരം
സന്നഗാത്രികളായിക്ഷീണിച്ചതേങ്ങിക്കിത
ച്ചിന്ദുബിംബംപോലുള്ളതൻമുഖംവിലോകിച്ചു
ചുട്ടകണ്ണീരുംചൊരിഞ്ഞിട്ടുഗൽഗദസ്യുക്ത
ജുഷ്ടമായിട്ടുംമഹാരോദനംതുടങ്ങിനാർ
ഹന്തവല്ലഭകന്തീപുത്രദുർല്ലഭപുണ്യോ
ദന്തബന്ധുബന്ധുകാധാരാദരങ്ങളെ

ധൎമ്മജ്ഞാനജധന്യജന്യചൈതന്യാഗാര
ശൎമ്മദാകൃതേസത്യകൃത്യസത്യശോനിധേ
സുന്ദരസ്മിതേനരശ്രേഷ്ഠഭൂപുരന്ദര
നന്ദജപ്രിയധീരവീരശേഖരപോററി
എങ്ങുപോയപോഭവാനിങ്ങുവന്നാലുംമറ
ഞ്ഞങ്ങുവാണതുപോരുംകാറിന്യംകാട്ടിടൊല്ലേ
ഞെങ്ങളോടിതുചെയ്യുമെന്നതോൎത്തിലേപ്പേരി
ഞ്ഞെങ്ങിനെദ്ദൂരത്തുപോയെന്തിതിന്നൊരുബന്ധം
സ്വൎഗ്ഗവാസത്തിന്നായ്ക്കായവുംവെടിഞ്ഞുന
ന്നിൎഗ്ഗമിയ്ക്കയൊപാൎത്താലെന്തിതത്ഭുതംതന്നെ
സ്വൎവ്വശീകൃതതപംകൊണ്ടില്ലതുസാദ്ധ്യംഭവാ
നുൎവ്വശീവിലാസമോധിക്കൃതംപണ്ടേതന്നെ
താൽപ്രതാപവുംയുദ്ധചാതുൎയ്യശൌൎയ്യങ്ങളും
സൽപ്രജാപതെപുകഴ്ത്താവതല്ലനന്തനും
കാലകായന്മാരായിട്ടുള്ളോരെയ്മ്പതുകോടി
കാലകേയന്മാരെന്നരാക്ഷസേന്ദ്രന്മാരേയും
സ്ഥൂലയാംഭുജാശക്തിയുള്ളവീരന്മാർഹിര
ണ്യാലയാവാസംചെയ്തുപോന്നോരുനിശാടന്മാർ
രണ്ടുമുപ്പത്തുമാറുംകോടിയാമവരേയും
പണ്ടുനിഗ്രഹംചെയ്തവയ്മ്പെഴുംബാണങ്ങളിൽ
ഒന്നുമിങ്ങെടുത്തുകണ്ടീലിതെന്തൊരുചിത്ര
മിന്നുകൈവശമായിട്ടില്ലയെന്നതുവന്നോ
മുക്കണ്ണനോളംമുഖ്യവിക്രമംധരിച്ചുള്ള
ചൊല്ലെഴുംഭീഷ്മദ്രോണാചാൎയ്യന്മാർകൃപാചാൎയ്യൻ
കല്യരിൽമുമ്പൻവയ്മ്പനശ്വത്ഥാമാവുകൎണ്ണൻ
ശല്യരിങ്ങിനെയുള്ളവിശേഷകവീരന്മാരെ
എത്തിയുദ്ധത്തിൽവെന്നുംകൊന്നുമെത്രയുംയശോ
വൃദ്ധിയോടെഴുംധനൎവ്വിദ്യയോടിതുനേരം
വേൎപിരിഞ്ഞതല്ലോഭവാനെന്തിതോൎക്കയാലക

താർപൊരിഞ്ഞീടുന്നൊരങ്ങൾക്കഭ്യസ്സഹംനാഥ
ശ്രാദ്ധദേവനെക്കൊല ചെയ്തദേവനോടേറ്റു
മൂർദ്ധസീമനി നല്ല കോദണ്ഡദണ്ഡത്താലെ
ഘട്ടനാർച്ചനം ചെയ്തു വർദ്ധിപ്പിച്ചൊരു കയ്യിൽ
പുഷ്ടമാം ബലമെന്തു ചെയ്തു പൂരുഷമൗലെ
പുത്രവാത്സല്യം കൊണ്ടേ പോരിലിന്നൗദാസീന്യ
മത്രകാട്ടിയതിത്ഥമാരാനും ചെയ്തീടുമോ
സ്നിഗ്ദ്ധനെൻ പുത്രൻ പാലനീയനെന്നൊരു ഭാവം
സ്പർദ്ധയോടേല്ക്കുന്നവൻ തങ്കലാചരിക്കാമോ
യുക്തമായില്ല തൊഴിലർജ്ജുനൻ യുധി ബല
ത്യക്തനായെന്നുള്ള ദുഷ്കീർത്തിക്കവിത്തായഹോ
സ്വപ്നേനാ ഭവാനന്നേറാവില്ലെട്ടാലും
ദൃപ്തനാം ദുര്യോധനൻ മുമ്പാകും വൈരോധികൾ
വന്നിതാ വിരാടന്റെ ഗോക്കളെ ഹരിക്കുന്നാ
ചെന്നിനിശ്ശീഘ്രം നിവർത്തിപ്പിച്ചുകൊള്ളുന്നേരം
ദ്രോണധിക്കാരം ചെയ്തു പാഞ്ചാലഭൂപാലനെ
ബാണമർദ്ദനം കൊണ്ടു തോല്പിച്ചു പാർത്തിടാതെ
കെട്ടിയാചാര്യന്നുള്ള കാല്ക്കൽ വച്ചുകക്കാമ്പിൽ
തുഷ്ടിയാസ്സുരംപടിതൻ കിരീടിതം കോട്ടി
നല്ലനുഗ്രഹം നമ്രമാകുന്ന മൂർദ്ധ്നാവാങ്ങ
ന്നില്ലയോ ഭവാനെന്തുകൊണ്ടനങ്ങുന്നില്ലയോ
കരുണാനിധേ പാർത്തു കളിയല്ലിതു കൃഷ്ണാ
വരണാകാംക്ഷാവശാലധുനാ രാജകന്മാർ
ബലശാലികളെത്തിപ്പലരും ഹന്ത ലോകം
വിലസും വില്ലും നോക്കി വിഷമിച്ചിരിക്കുന്നു
വിരുതേറീടും ഭവാൻ വെറുതെ കാലം കഴി
യ്ക്കരുതേ രംഗം പ്രാപിച്ചുക താർകുലുങ്ങാതെ
കുലച്ചീടുക ചാപം തൊടുത്തീടുക ബാണം
വലിച്ചൊന്നെയ്തു യന്ത്രം മുറിച്ചു പാഞ്ചാലിയെ

കൊണ്ടുപോന്നാലുംമടിച്ചീടേണ്ടാമറിച്ചൊന്നും
മിണ്ടുകില്ലിവർഞങ്ങൾക്കിഴ്ച്ചയില്ലറിഞ്ഞാലും
അല്ലാവനിതുവഹ്നിദേവന്റെദേഹംപാർത്ഥ
നല്ലതാരിതിൽബന്ധുവെന്നാനിർണ്ണയത്തോടെ
തന്നുടെഹിതംപോലെഖാണ്ഡവംമഹാവനം
തിന്നുവാൻഭവൽസഹായത്തിനങ്ങെത്തിയ്ക്കുന്ന
ചെന്നുസത്വരംശരക്കൂടമൊന്നിതിൽഭവാ
നിന്നുതീർത്താലുംമഴതട്ടായ്വാൻമഹാഭുജ
ഭക്തവത്സലൻപർവ്വതാത്മജാമനോരമ
നത്തലാറീടുംദേവനദ്യകാന്താരാന്തരേ
ത്വൽപരാക്രമംപരീക്ഷിയ്ക്കുവാൻകിരാതനാ
യല്പരോഷവുംനടിച്ചാത്മവല്ലഭയോടും
വന്നിതാഭവൽപൈക്കൊശ്രൂയമൈസ്ക്കുള്ളൊരു
പന്നിയെക്കൊന്നുംകൊണ്ടുപോകുവാൻതുടങ്ങുന്ന
സ്വന്ധനോഭവാനപ്പോളിളിതാഖിലംപരം
സ്തബ്ധനായ്ത്തന്നൊൻമത്തിങ്ങിനെക്കിടക്കുന്നു
ക്രുദ്ധനോമദീയനാംപുത്രകൻമാനക്കേഞ്ഞി
ട്ടത്തരംകേറഞ്ഞൊന്നുമെന്നോടുംമോളുന്നില്ലാ
വന്നതെറെറല്ലാംക്ഷമിയ്ക്കേണമേകൃപാവശാ
ലിന്നൊൻഭവൽപാദദാസ്യമാചരിയ്ക്കാമേ
കൊണ്ടൽവർണ്ണനാംഭഗവാനോടുമന്നരായവ
നണ്ടർകോൻമകൻഭവാനത്രസംഗരാജരേ
ബാലീശൻപുത്രൻവിട്ടോരസ്ത്രത്തിൻക്കൂർഗ്രംകൊണ്ടു
തോലിസംഭവിച്ചുററംനിസ്സഹായനായേവം
കൃത്തകണ്ഠനായ്നിലത്തററുവീണല്ലോരണെ
രക്തസംസിക്തംജഗന്മുഗ്ദ്ധമാംകളേബരം
കൈവെടിഞ്ഞല്ലോകന്നിവെന്നിയെമറഞ്ഞല്ലോ
ദൈവമേസഹിയ്ക്കുന്നതാക്കിതുജഗത്രയേ
ധർമ്മമല്ലിച്ചെയ്തുതെല്ലുമേഭവാനുള്ള

നിൎമ്മമതാമിതെന്നൊന്നിൎണ്ണയംചെയ്തീടാവൂ
തചരസമാഗമമിന്നുകേൾക്കകൊണ്ടുകക്കാമ്പി
ലുത്സവത്തോടുംചമഞ്ഞുത്സാഹംതേടുംഞങ്ങൾ
എത്രയുംതെളിഞ്ഞുദയത്തിനായ്തദ്രിതന്ന
മസ്തകംചുവപ്പിയ്ക്കുംമിത്രനെക്കുറിച്ചുള്ളിൽ
ചേരുമുല്ലാസക്രമാന്മേഷസന്തോഷത്തോടും
ചാരുതാമരക്കളൎപൊയ്കകൾപോലെമലോ
കെല്ലൊഴിഞ്ഞീടാതുള്ളരാഗത്തോടെന്നുംപ്രിയ
നിപ്പോഴിപ്പോഴെന്നുയരുള്ള കൌതുകത്തോടും
കണ്മിഴിയ്ക്കാതെനിരൂപിച്ചുകാത്തിരിയ്ക്കുമ്പോൾ
കല്പഷംഭവിച്ചപോലെവമങ്ങൊരിക്കല്ലൊ
കൎമ്മമിങ്ങിനെയുണ്ടെന്നൊട്ടുമിങ്ങറിഞ്ഞില്ലേ
നൎമ്മമല്ലമൎത്ത്യാധിനാഥനന്ദനനാഥ
ഹാമനോഹരകൃഷ്ണകൃഷ്ണസോദരിബാലേ
കാമനാളീകഭ്രാന്തകേളികേവലലോലേ
സോമൻപ്രിയാത്മജേദേവിദേവകീസുതേ
ഹേമകന്ദുകസ്തനിഹേമനോഹരാകൃതേ
നിങ്ങളുംപിഴച്ചവർപുണ്യംകെട്ടവരത്രേ
മംഗളംമറഞ്ഞുള്ളലഗ്നത്തിൽപിറന്നവർ
നന്മകെട്ടവരായനമ്മളെന്തിനാജീവി
ച്ചിമ്മഹീതലെവസിയ്ക്കുന്നതുഭോരത്തിനോ
ചത്തിനിസ്വൎഗ്ഗംപുക്കുതത്രവല്ലഭരോടു
മൊത്തിരിപ്പതുതന്നെകാൎയ്യമെന്നോരോവിധം
ബോധമെന്നിയെപറഞ്ഞാശയംപിളൎന്നുള്ള
രോദനംചെയ്യുന്നവരന്തികെതദന്തരെ
കൎണ്ണഭൂഷണംകൊണ്ടുശോഭിച്ചുകാണാതൊരു
കൎണ്ണജന്മാവിൻതലകയ്ക്കൊണ്ടുമോദത്തോടെ
സുന്ദരകിശോരകശ്ശൂരശേഖരസൂര
നന്ദനാത്മജനീയുംഹന്തചത്തലഞ്ഞിതോ

കുട്ടിനീമരിക്കയാലുള്ള ദുഃഖത്താലുള്ളം
പൊട്ടിനീറിക്കൊണ്ടിതാ ഞങ്ങളും മരിക്കുന്നു
നിർമ്മമൻ വൈവസ്വതൻ നിന്നെയും കൈക്കൊണ്ടിതേ
നിന്മഹാഗുണം ചൊന്നാൽ തീരുമോ ധീരാകൃതേ
നിന്നുടെ പിതാവിനെക്കൊന്ന പാർത്ഥനാസ്ക്കൂണ
ബ്ബിന്നു നീ ചത്താനേവമാർ ചെയ്യുമെന്നിങ്ങിനെ
പറഞ്ഞു ബാഷ്പം വാർത്തു പിന്നെയും കരഞ്ഞൊന്നു
കരഞ്ഞു താനെ കുറച്ചാശ്വസിച്ചനന്തരം
തിരിഞ്ഞു ചീർത്ത ദുഃഖം പൊറുക്കാതാതാലകം
കുനിഞ്ഞു നിൽക്കും ബഭ്രുവാഹനാനനം നോക്കി
നന്ദനനൊട നീചൻ! ചെയ്ത കർമ്മം മേലിൽ
നിന്നുയിർ കൊണ്ടുള്ളൊരു കാര്യമെന്തറിഞ്ഞീലെ
മന്മനോരഥം പൂരിപ്പിക്കും നീയെന്നു നക്കേറ്റം
നന്മവന്നീടും വാളെങ്ങായതെങ്ങോട്ടുത്തുടന
പരിചോടെന്റെ കണ്ഠം ഘോരകൃന്തനം ചെയ്തു
പരശുരാമനേക്കാൾ പടുവായ് ഭവിച്ചാലും
ജനകൻതന്നെക്കൊന്നുള്ളതി ധീരനാം നീ
ജനനീയുഗത്തെയുമദ്യനാവധിക്കുകിൽ
മുന്നമങ്ങൊരുത്തിയാമമ്മയെ മാത്രം വെട്ടി
ക്കൊന്നാരേണുകാസുതൻതന്നെ കീഴിലായിട്ടുമേ
ജാമദഗ്ന്യനും വന്നു വന്ദനം ചെയ്യും നിന്നെ
നീമടിക്കാതെ മമാദേശമാചരിച്ചാലും
കാഷ്ണ്യന ഞായവെളുത്തിച്ചു വഞ്ചിതയെന്നാ
ക്കൂട്ടകഗ്നിയെജ്ജ്വലിപ്പിച്ചതിൽ ചതിക്കാതെ
ചേർത്തു ഞങ്ങളെദ്ദഹിപ്പിക്കു ഭൂതലം തന്നിൽ
പാർത്തു ജീവിപ്പാനിന്ന് ഞങ്ങൾക്കില്ലൊരു മോഹം
പൃഥ്വിയിൽ പ്രശസ്തമാമർത്ഥിത പ്രദാനം കൊ
ണ്ടർത്ഥികൾക്കമർത്ത്യദ്രുവായ കർണ്ണജന്മനെ
നിഷ്ഠുരാത്മനാ വധിച്ചാനഹോ മഹത്തായ

കഷ്ടമെന്തിതിൽപരംനിർഭരംതൽസങ്കടം
എന്നുടെമനോരഥാസർവ്വവുംനഷ്ടംവൃഥാ
നിന്നുടെമഹത്വംകൊണ്ടെന്തുഞാൻചെയ്തീടേണ്ടു
ഹസ്തിനാപുരത്തിങ്കൽഭർത്തൃപൂർവ്വകംസത്വാ
മദ്ധ്വരംതുടങ്ങുമ്പോൾസത്വരംപ്രവേശിച്ചു
അസ്തുസംശയംവസ്ത്രരത്നകാഞ്ചനാദിയാ
മത്ഥസഞ്ചയംകാഴ്ചവെച്ചുവന്ദനംചെയ്തു
ധർമ്മജന്മാവാംനൃപന്തന്നെയുംഹരിയുക്കുള്ളോ
രമ്മമാരെയുംപൃഥാദേവിതന്നെയുംപിന്നെ
ചിത്സുഖംതരുംകൃഷ്ണമൂർത്തിതന്നെയുംവന്ദി
ച്ചുത്സവത്തോടെരുഗ്മിണ്യാദിദേവികളേയും
ഉത്തമാംഗിയാംയാജ്ഞസേനീമാധവീപുന
രുത്തരാരതിബാണപുത്രിയാമുഷാദികൾ
എന്നിവർമൂതൽക്കുള്ള ദേവിമാരേയുംകണ്ടു
നന്ദിയോടേററംസംഭാവിച്ചുസല്ലാപംചെയ്തും
ശർമ്മസാമ്രാജ്യംകൈക്കൊണ്ടൊന്നിച്ചുവാസംചെയ്തും
ജന്മസാഫല്യംവരുത്തീടേണമെന്നിങ്ങിനെ
എണ്ണിയെത്രയുംരസംപൂണ്ടുംകൊണ്ടിരുന്നതെ
ന്നുണ്ണിനീമുടക്കിയോന്നെങ്കിലുംവനിലമേ
ലോകനിന്ദ്യനാംമഹാപാപിനീദൂരത്തങ്ങു
പോകനിൻമുഖംകാണ്മാനാകയെന്നാക്ഷേപിച്ചു
പിന്തിരിഞ്ഞതുകണ്ടുഭീതനായവന്താന
മന്തരംഗവുംകരിഞ്ഞേററസങ്കടത്തോടെ
കാക്കൽവീണണത്തിച്ചാനമ്മമാരിതുമൊന്നു
കേൾക്കവേണമേമമനേരറിഞ്ഞീടേണമെ
വന്നാണഞ്ഞിതുതാതനന്തികസ്ഥലംതന്നി
ച്ചെന്നറിഞ്ഞകക്കാമ്പിൽചീർത്തസന്തോഷത്തോടെ
എന്നുടെജനങ്ങളോടൊന്നിച്ചുവാജീന്ദ്രനെ
മുൻനടത്തിക്കൊണ്ടങ്ങുചെന്നുകണ്ടുടൻതന്നെ

ഭക്തിപൂർവ്വകംമുമ്പിൽനിത്തിമംഗളസ്വർണ്ണ
മൌക്തികാദികളേയുംകാഴ്ചയായ് സമർപ്പിച്ചു
അർച്ചനീയന്മാരന്നിമൌലിയാസ്സിളങ്ങുന്നോ
രച്ചനെനമസ്കരിച്ചാദരത്തോടുംകൂടി
സല്ക്കരിച്ചനന്തരംനല്ലനുഗ്രഹംചെയ്തു
മൽഗൃഹംപ്രവേശിയ്ക്കവേണമെന്നപേക്ഷിച്ചു
തല്പദാംബുജകിടക്കമ്പൊളുടുക്രോധത്തോടും
മൽപിതാവെന്നെപ്പുറംകാലുകൊണ്ടടിച്ചഹോ
ധിക്കരിച്ചിതുന്താപലർകേൾക്കവേക്രമംവിട്ടു
നിഷ്ഠുരപ്രലാപംരോധിച്ചധിക്ഷേപിച്ചുവിട്ടീടിനാൻ
തല്പരോഭാഗത്തിങ്കൽതൽപ്രകാരത്തെചൊൽവാ
നല്പവുംനെനാല്ലിനിയ്ക്കാവതല്ലനന്തരം
ക്രുദ്ധനായെത്തുന്നുഞാൻയുദ്ധവുംചെയ്യേനതി
ലുത്തമാത്മാവാംപിതാവിന്നുനാശവുംവന്നു
ഭൃസ്തരംവിരിഞ്ചസങ്കല്പിതംജഗത്തിങ്ക
ലിത്തരംഭവിപ്പതിന്നുള്ളതാണെന്നോവേണ്ടു
എന്തിനിച്ചെയ്യുന്നുഞാനംബികെവല്ലാതുള്ളം
വെന്തിനിയ്ക്കുണ്ടാകുന്നസന്താപംചൊല്ലാവതോ
നിന്ദ്യനെന്നെന്നെവെടിഞ്ഞീടുമേജനംമേലി
ലന്യനാരിനിയ്ക്കൊത്തദുഷ്ടശസ്ത്രിയാംപുമാൻ
പൃഥ്വിയിൽപിതൃദ്രോഹപാപിയാമിനിയ്ക്കൊരു
ശുദ്ധിയെവരുത്തുവാനുള്ളതെന്തോത്തീടുകിൽ
ശക്തിഹീനങ്ങൾതന്നെതീർത്ഥങ്ങൾദാനങ്ങളും
തദ്വിധംവ്രതംതപശ്ചര്യയുംയജ്ഞാദിയും
ശക്തനായൊരാളുണ്ടുചക്രപാണിയാംകൃഷ്ണൻ
ക്രുദ്ധനാഹരിയിപ്പോൾമിത്രനാശനംമൂലം
സത്വരംമഹത്തായനാരകെപതിപ്പിയ്ക്കു
മുദ്ധരിപ്പിയ്ക്കില്ലെന്നെയെന്നതോതിട്ടുംതന്നെ
ബുദ്ധിപൂർവ്വകംമഹാവൈഷ്ണവദ്വേഷംചെയ്യും

ഭക്തിഹീനന്മാരാകുംപാപികൾക്കതിൻഫലം
ദുഃഖമെത്രയുംഭുജിച്ചീടുകെന്നൊഴിഞ്ഞൊരു
സൽഗതിയെളുപ്പത്തിൽകിട്ടുകില്ലൊരിക്കലും
ജിഹ്മഗേശ്വരൻതന്റെനന്ദിനീയുലൂപിയാ
മമ്മതാനെല്ലാമറിയുന്നോരുമനസ്വിനീ
ഒന്നുവിസ്മരിച്ചഹാപണ്ടെന്നെപ്പെറ്റപ്പൊഴെ
തന്നുടെമനംകൊണ്ടെൻജാതകത്തിന്റെഫലം
എന്തെന്നുചിന്തിച്ചിവനശ്വരനല്ലച്ഛൻതന്നി
യ്ക്കന്തംനല്കീടുന്നവൻദുഷ്ടനെന്നറിഞ്ഞുടൻ
കൊന്നെറിഞ്ഞീലെപാമ്പിൻകുഞ്ഞിനെപ്പോലെബലാ
ലന്നറിഞ്ഞതുഗ്രധമാചരിച്ചിരുന്നെങ്കിൽ
ധർമ്മമാനസേഗളംമംഗളംവെടിഞ്ഞതെ
ന്നമ്മമാരാകുംനിങ്ങൾക്കേണീടാതിരുന്നേനെ
ഞാനഹോമുന്നംപുരസ്ത്രീകൾക്കുവൈധവ്യൈക
ദാനദീക്ഷയിൽഗുരുവായിരുന്നവനിപ്പോൾ
മാതൃവൈധവ്യപ്രദാനാതിദക്ഷത്വംപൂണ്ടു
പാതകപ്രധാനൈകപാത്രമായ്ക്കലാശിച്ചു
വഹ്നിയെവളർത്തതിൽചാടുകെന്നല്ലാതുക
യ്യെന്നിയെയിനിയ്ക്കിനിയെന്തൊരുഗതിയുള്ളു
ശുദ്ധമാകേണംദേഹമെങ്കിലിങ്ങിനെവേണ
മിത്തരംസങ്കല്പിച്ചുഭൃത്യരെവിളിച്ചുടൻ
സഞ്ചിതകാഷ്ഠങ്ങളെക്കൊണ്ടുതീയെരിച്ചൊരു
വഞ്ചിതക്കൂട്ടീടുവിൻനിങ്ങൾവൈകീടാതിപ്പോൾ
എന്നാകല്പനകേട്ടുഭൃത്യന്മാർകൂട്ടിചിത
യൊന്നതിൽചാടീടുവാൻമന്നവൻതുടങ്ങിനാൻ
തൽപ്രവീക്ഷണംചെയ്തുശാന്തയാമുലൂപിതാ
നൾഭ്രമത്തോടുംയക്ഷപുത്രിയോടോതീടിനാൾ
ഭദ്രശാലിനിഭർത്തൃനാശമോഭവിച്ചെല്ലോ
പുത്രനാൽവൃഥാനശിച്ചീടുമിപ്പൊഴെന്നായീ

നോക്കുകൊണ്ടുടൻതട്ടത്തിലെങ്കിൽകാൎയ്യംതെററു
മൂക്കുക്രൂടീട്ടംതിയ്യിൽചാട്ടമീമഹാധീരൻ
ശാന്തമാനസതട്ടക്കേണമേതനൂജനെ
കാന്തനെജ്ജീവിപ്പിക്കാമെന്നൊന്നുതോന്നുന്നമെ
എന്നഭാഷിതംകേട്ടുസംഭ്രമിച്ചിതുരാജ്ഞി
പിന്നൊരണ്ടാളുംക്രൂടിബഭ്രുവാഹനെനോക്കി
ഹന്തസാഹസംചെയ്തീടേണ്ടനീകുമാരക
നിന്തനപ്രദീപനംചെയ്തിട്ടെന്തൊരുസാദ്ധ്യം
ഭൎത്തൃശോകമോസഹിയ്ക്കുന്നില്ലതിൻമീതെ
പുത്രശോകമോപൊറുക്കാവതല്ലൊരിയ്ക്കലും
വെക്കമിങ്ങണഞ്ഞാലുമച്ഛനെജീവിപ്പിപ്പാൻ
തക്കകൌശലംവിചാരിച്ചുതാചരിയ്ക്കണം
നില്ക്കനീയതിനാകുലനായല്പംനേരം
തക്കമെന്നിയെനമുക്കിച്ഛയെസാധിയ്ക്കാമെ
എന്നുറക്കവെവിളിച്ചോതുന്നവാക്യംകേട്ടു
നന്നുനന്നിതെന്നോൎച്ചപ്പൊഴെപാൎത്ഥാത്മജൻ
ചുട്ടപാവകജ്വാലാശുഷ്കമാംദേഹത്തിലും
പെട്ടഹൎഷംകൊണ്ടേററംരോമാഞ്ചത്തോടുംക്രൂടി
സത്വരംനിവൎത്തിച്ചുവന്നുവന്ദനംചെയ്തു
സത്വവാനണച്ചുദേവിമാർതമ്മോടേവം
പിന്നടങ്ങിനേൻമരിയ്ക്കാതെഞാനടങ്ങിനേ
നമ്മമാരല്ലാതിനിയ്ക്കില്ലമററാലംബനം
പുത്രവാത്സല്യംകൊണ്ടുപൊയ്ചൊല്ലിയെന്നല്ലല്ലൊ
ചിത്രമാമുപായമെന്തച്ഛനെജീവിപ്പിപ്പാൻ
ബഭ്രുവാഹനനേവംചൊല്ലിനിന്നനന്തരം
സുപ്രബോധയാംസൎപ്പനാരിതാനുരചെയ്തു
നിന്മൃതിയ്ക്കിഹഞങ്ങൾജീവിച്ചുവാഴുംകാലം
സമ്മതിയ്ക്കുമോതാതജീവിതംവരുത്തുവാൻ
ദൃഷ്ടമായുപായമൊന്നദ്യചിന്തിച്ചാലിതു

ദിഷ്ടമുണ്ടെന്നാൽപറയാമിന്നതെന്നോതീടുവൻ
അറികപാതാളമാംപുരിയിലനന്തനാ
മുരഗകുലേന്ദ്രനല്ലൊരുഭണ്ഡാരാഗാരേ
മൃതജീവകമാകുംമണിയൊന്നിരിയ്ക്കുന്നു
ണ്ടതിനെക്കാത്തീടുന്നുണ്ടഹിവീരന്മാർപലർ
ദക്ഷകർമ്മാവായുള്ളവാസുകീസുകീർത്തിതൻ
തക്ഷകൻകാർക്കോടകൻനല്ലശംഖകൻപിന്നെ
കുലികൻദീർഘജിഹ്വഹാനന്ദമൃഷകാദാഖ്യന്മ
കലികാറിന്ന്യംകൂടുന്നവരായ്മററുംപലർ
ശക്തിയേറീടുംവിഷവൃദ്ധിയുള്ളവരിവ
രദ്രിയുംമരങ്ങളുംമററുള്ളവസ്തുക്കളും
കത്തിയാളീടുന്നോരുദൃഷ്ടികൊണ്ടെരിപ്പവർ
ബുദ്ധിയുംസാമർത്ഥ്യവുംസംഗ്രഹിച്ചിരിപ്പവർ
ബലശാലികൾഫണശതമുള്ളവർചിലർ
വിലസുന്നിരുനൂറുഫണമുള്ളവർപലർ
ചിലർമുന്നൂറുംതഥാചിലർനാനൂറുംവേറെ
ചിലരഞ്ഞൂറുംചിലരത്രപോലറുനൂറും
പറയാമെഴുനൂറുംചിലരെണ്ണൂറുംചിലർ
കുറയാതൊരുതൊള്ളായിരവുംഫണങ്ങളെ
വഹിച്ചുംകൊണ്ടുതന്നെവസിയ്ക്കുന്നിതുസാക്ഷാ
ലഹിശ്രേഷ്ഠത്വംപൂണ്ടുള്ളനന്തൻമഹാബലൻ
മഹത്വംകൂട്ടുംമണിവ്രജത്താൽമിന്നീടുന്ന
സഹസ്രംഫണത്തോടുംജ്വലിയ്ക്കുന്നൊരുമൂർത്തി
സർവ്വപർവ്വതാദികളോടുമീധരിത്രിയെ
നിർവ്വഹിച്ചിരിയ്ക്കുന്നാനിർമ്മലൻനിരാമയൻ
തൻകളത്രമാംമലർമങ്കതന്നോടുംകൂടി
പങ്കജേക്ഷണൻജഗൽപാലകൻതിരുവടി
പള്ളിനിദ്രയെച്ചെയ്യുംപര്യങ്കഭൂതൻനിത്യ
നുള്ളിലോർത്താലുംപുത്രചിത്രമാംവിശേഷത്തെ

സുവൎണ്ണാതിക്രമംകൊണ്ടൊട്ടങ്ങുംപന്നഗങ്ങ
ളുവൎണ്ണാകാന്തൻതന്നെഭജിയ്ക്കുമൂലംപുരാ
മൃകണ്ഡാത്മജനാകുംമുനിയ്ക്കുള്ളപായംതീ
ൎത്തഖണ്ഡായുസ്സുതന്നെകൊടുത്തമഹേശ്വരൻ
തന്നലങ്കാരങ്ങളാംപന്നഗോത്തമന്മാൎക്കാ
യുന്നതപ്രസാദേനനൾകിനാനീരത്നത്തെ
സൎപ്പവീരന്മാരിതുകൊണ്ടുസന്തോഷത്തോടു
മെപ്പൊഴുംമൃതന്മാരെജീവിപ്പിച്ചിരിയ്ക്കുന്ന
തത്രമെന്നാരീരത്നംകൊണ്ടിങ്ങുപോന്നീടുവാൻ
പുത്രപാൎത്ഥനായവൎനൾകന്നതല്ലാട്ടെഡം
നിഷ്ഫലപ്രായംതന്നെഞാൻകണ്ടോരുപായവു
മിപ്പോളെന്നായീകഷ്ടമെന്തിനിച്ചെയ്യേണ്ടു
മരിയ്ക്കുതന്നെനല്ലുനമുക്കെല്ലാൎക്കുംജീവി
ച്ചിരിയ്ക്കവേണമെന്നല്ല നയ്ക്കുകമാരക
കൎത്തിയാംമാതാവിപ്പോൾവന്നീടുമെന്നാലെത്തും
പന്തിയാകില്ലഭൎത്തൃഹന്ത്രിയാമെന്നെക്കാണും
എങ്ങിനെഭുജംഗിയായുള്ളഞാൻനേരന്തു
മെങ്ങിനെപൊറുക്കുംഞാൻലജ്ജയുംസന്താപവും
പന്നഗീഗിരംകേട്ടുപാൎത്ഥനന്ദനൻബലോ
ല്ലനകീൎത്തിമാനാൎത്തിഹീനനായണത്തനൻ
ഭേശ്രുതകന്ദ്രാത്മജദേവിനമ്മൾക്കീവൎണ്ണം
വന്നശോകത്തെന്നൊരുശാന്തിയുണ്ടാവാറായി
സത്ര്യമിക്കാൎയ്യംസാദ്ധ്യംസാധിഹാമരിയ്ക്കുവാ
നദ്യമിയ്ക്കാതങ്ങുറച്ചല്പമൊന്നിരിയ്ക്കേണം
സൎപ്പജാതികൾക്കെത്രമാത്രമുണ്ടാകുംബല
മല്പവീൎയ്യന്മാരതിപ്രാകൃതന്മാരാമവർ
ക്രുദ്ധനായടുക്കുമെൻവിക്രമംതടുക്കമൊ
ശക്തനാംഞാനിന്നുജ്ജ്വനാന്തകൻപരന്തപൻ
ജിഹ്മഗന്മാരായവൎത്തങ്ങടെവിഷംകൊണ്ടു

ദന്താദംകൈക്കൊണ്ടുസംജീവകംഗഹാരത്താം
തന്നതില്ലിനിക്കെങ്കിലെന്നുടെപരഃ ക്രമ
മൊരൊന്നൊട്ടുത്തുടനേഴുപാതാളലോകത്തെയും
കീഴ്മേൽമറിച്ചുനിർഭേദിച്ചുംനാഗങ്ങളെ
ക്കേഴമാറുഗ്രപ്രവർഷണമർദ്ദിച്ചുംബലാൽ
വിഷവീര്യത്തോടവരുയർത്തുംഫണങ്ങളെ
വിഷമിക്കാതെമേൽമേലറുത്തുംവേഗത്തോടെ
മണിയുംപീയൂഷവുമഹമാഹരിക്കുവൻ
പണിയില്ലിനിക്കിതിന്നതുബോധിക്കേണമേ
തൻഭുജാബലംകൊണ്ടുശംഭുവാസ്സുളങ്ങുന്ന
തമ്പുരാനേയുംവാസവാദിദേവന്മാരേയും
സത്വരംപരപ്രസാദിപ്പിച്ചുസല്കീർത്തിയോ
ടൊത്തൊരുത്തമനായപാർത്ഥനാംപിതാവിനെ
കൊന്നതാൻമാതാമഹഖാണ്ഡവംസന്നേമടക്കിയി
ല്ലിന്നതുംകഴിച്ചിങ്ങുവന്നുതാമസിക്കാതെ
അച്ഛനെജീവിപ്പിപ്പൻകണ്ണജാല്യന്മാരേയു
മിശ്ചരപോലെന്നാലിതാനിർഗ്ഗമിക്കുന്നേനഹം
എമ്പരാക്രമംകണ്ടുവിസ്മയിക്കട്ടേപര
മുമ്പരായവർമുമ്പാംമൂന്നുലോകസ്ഥന്മാരും
സ്വസ്ഥമാനസത്തോടുമംബതാനാകുംവണ്ണം
ഭർത്തൃദേഹത്തെമാത്രംകാത്തുകൊണ്ടിരിക്കേണം
മജ്ജനംസമീപത്തിലുണ്ടല്ലോദുഃഖാംബുധൌ
മജ്ജനംചെയ്യുംസൂക്ഷിക്കായ്കിലെന്നോർത്തേണമേ
ഇത്തരംവാക്യംകേട്ടുചൊല്ലിനാളുലൂപിയു
മിത്ഥമസ്ഥാനംകഥിച്ചീടേണ്ടമൂഢാത്മാവേ
എന്തഹോവൃഥാകഥിക്കുന്നുനീയതെങ്കിലും
ചിന്തയെന്നിയെഭയംചിത്തത്തിലേറുന്നമേ
ദർപ്പമുൾക്കലെന്നീയെന്തിനീവിഷോഗ്രമാം
സർപ്പവംശത്തെവൃഥാനിന്ദിച്ചുചൊല്ലീടുന്നു

ജൃംഭിതപ്രതാപാദിദുർദ്ധർഷൻജഗത്തിങ്ക
ലെമ്പിതാമഹാമായനപ്രമേയാത്മാശേഷൻ
വദ്ധ്യനോശിവശിവലജ്ജയില്ലയോനിണ
ക്കത്ര്യബദ്ധ്യമാംവാക്യംചൊല്ലുവാൻജഡാകൃതേ
നന്നല്ലഗതല്ലുംമഹദ്ധിക്കാരംരത്നംബലാ
ലിന്നല്ലലുണ്ടാകാതെകൊൾവാൻനീയാളല്ലെടൊ
ചൊല്ലിനാനപ്പോൾബഭ്രുവാഹൻഞാനിപ്പോൾചൊന്ന
ചൊല്ലിതെൻമൂഢത്വംകൊണ്ടുള്ളതല്ലമേസത്യം
വല്ലവണ്ണവുംഫലിപ്പിയ്ക്കുവൻകട്ടുള്ള
ല്ലവർഷംകൊണ്ടങ്ങുസന്ദേഹമുണ്ടാകേണ്ട
യക്ഷരാജാമത്ത്യേശ്വരാന്തകാദികളോട്
മൃക്ഷവാഹനനാകുംതനൂരാൻതുണയ്ക്കിലും
ഹാഹേതിദുഃഖത്തോടുമമ്പരന്നിടുംവണ്ണ
മാഹേയസൈന്യത്തോടുംശ്രേഷ്ഠപന്നഗങ്ങളെ
വെന്നുവീഴ്ത്തുവൻചിത്രരൂപങ്ങൾപോലെപിന്നെ
ചെന്നുജീവിതംനൽകുംരത്നവുംവീണ്ടീടുവൻ
തെല്ലുമേഭയംരണത്തിങ്കലങ്ങനെ്യൈസ്ഥാ
നില്ലമേപാർത്ഥാത്മജൻപാണ്ഡുപൌത്രൻഞാനശ്യോ
ചൊല്ലിനാളലൂപിയുംസാഹസംചെയ്തീടേണ്ട
നില്ലനീയിഹപുത്രഞാനൊന്നുചെയ്തീടുവൻ
എന്നുടെസഖാവാകുംപുണ്ഡരീകനെത്തന്നെ
മുന്നമങ്ങയച്ചീടാമച്ഛൻെറസമീപത്തിൽ
കൃത്യവേദിയാമിവൻചെന്നവക്കെക്കാമ്പി
ലത്യകാരുണ്യംവരുംവണ്ണമാചരിച്ചീടും
ബുദ്ധിയാൽസാധിക്കേണ്ടതായുള്ളകാര്യത്തിൻെറ
സിദ്ധിയുണ്ടാകാബലംകൊണ്ടെന്നുബോധിച്ചാലും
ബുദ്ധിശാന്തികൾകൊണ്ടുചെയ്യുകിൽതാനേകാര്യ
ലബ്ധിയുംസന്തോഷവുംദേഹികൾക്കെത്തീടുമേ
ബുദ്ധിയുള്ളവൻബാഹുക്ലേശമുണ്ടാക്കുംഭുജാ

ശക്തിയെപ്രയോഗിച്ചുനോക്കുകില്ലൊരിയ്ക്കലും
എന്നവാക്കുകൾകൊണ്ടുപുത്രനെത്തടുത്തവൾ
തന്നുടെമനംകൊണ്ടുചിന്തിച്ചനേരത്തിങ്കൽ
വന്നാപുണ്ഡരീകനെപ്പാർത്തുടൻചൊന്നാളവ
ളൊന്നുചെയ്യേണംഭവാനിപ്പൊഴെൻനിയോഗത്താൽ
മൽകണ്ഠസൂത്രത്തേയുംകാതിലോലകളേയും
കയ്യ്ക്കൊണ്ടുപാതാളംപുക്കുച്ചുനാമനന്തനെ
നല്ലകാലത്തിൽകണ്ടുകമ്പിട്ടീവസ്തുക്കളെ
മെല്ലവേ്തദീയമാമഗ്രത്തിൽതന്നൊവെച്ചു
മത്ഭർത്തൃഭ്രതൻപാത്ഥനിങ്ങിനെമരിച്ചതു
മല്പനാവൈധവ്യയായ്പനേഞാനെന്നുള്ളതും
വിധിപോലുണത്തിച്ചെൻപതിയെജ്ജിവിപ്പിച്ചു
പൃഥിവീഭാഗേനിന്നിട്ടെഴുന്നേല്പിപ്പാനായി
മൃതജീവകംമണിയവിടെയുള്ളതാശ്ശു
സുതയാമിനിയ്ക്കേകുന്നതിനായത്ഥിച്ചാലും
സത്തമൻമഹാത്മാവെൻതാതനാംഭ്രമത്തോടും
ചിത്തമന്ദതാപംവെടിഞ്ഞായതിങ്ങേകീടുമേ
എന്നുതോന്നുന്നുകിട്ടുവോളവുംഭാവംനോക്കി
നിന്നുസേവിച്ചീടേണമെങ്കിലോഗമിച്ചാലും
മല്പതിപ്രിയാത്ഥമായ്പോയീടുംഭവാനിട
രത്ഭവിയ്ക്കില്ലാമാഗ്ഗേമംഗളംഭവിയ്ക്കട്ടെ
ഇത്തരംധരിപ്പിച്ചുതാടങ്കപത്രങ്ങളും
ഭൃത്തമായ്ക്കിടക്കുന്നകണ്ഠസൂത്രവുംനൽകി
പുണ്ഡരീകനംതദാചിന്തിച്ചുചൊല്ലീടിനാൻ
കുണ്ഡലീശപരപുത്രീപുണ്യശാലിനീദേവീ
തപനിയോഗത്താലങ്ങുഞാനിതാഗമിയ്ക്കുന്നേൻ
നന്ദിയോടൊന്നിച്ചിങ്ങുനിങ്ങളെല്ലാരുംകൂടി
പാത്ഥവിഗ്രഹംപരിപാലിച്ചുസൂക്ഷിയ്ക്കേണ
മോത്തപോലിരിയ്ക്കുന്നതല്ലിത്തുഴിയിൽചിരം

ക്ഷോണിയിൽക്ഷണംനശിയ്ക്കുന്നനിർജ്ജീവങ്ങളാം
പ്രാണികൾക്കുള്ള ശരീരങ്ങളെനോതേണമോ
മന്നവന്മാരായവർകൈവരുത്തേണ്ടുംകാര്യ്യ
മൊന്നുമേവൈക്കംസിദ്ധമാവുകില്ലൊരുത്തക്കും
മന്നവർബഹുകാര്യ്യശാലികൾമൈത്രുംമറ
ക്കുന്നവർമഹാകഷ്ടംരാജസേവനംസ്ഥിരേ
മദ്രഷ്ടമായാൽനശിയ്ക്കില്ലപാർത്ഥൻെറദേഹേ
മുട്ടിഷ്ടകാര്യ്യംസാധിച്ചിങ്ങുഞാനെത്തുംവരെ
എങ്കിലുംഭവദ്രക്ഷ്യംകന്ദ്ദപ്പദേഹംപണ്ടു
മങ്കയാംരതിദേവിരക്ഷിച്ചകേട്ടിട്ടില്ലേ
എന്നുകേട്ടപ്പോൾബഭ്രുവാഹനൻചൊല്ലീടിനാൻ
മുന്നമേഭവാൻകൃഷ്ണപുത്രനേക്കടിയ്ക്കേണം
അച്ഛന്നുള്ളതിപ്രിയനാജിയിൽജയിയ്ക്കുവാ
നശ്ചരന്നവീര്യ്യംയത്നംചെയ്കദാതാവാണിവൻ
നിസ്തുലൻദൈവേശ്ചരയാലെന്നുടെബാണംകൊണ്ടു
മൃത്യുവന്നവൻഭംഗമെന്നിയെജീവിയ്ക്കട്ടെ
എന്നുമേജീവിയ്ക്കില്ലാകൃഷ്ണനന്ദനൻക്രുദ്ധാ
തെന്നുടെപിതാവെന്നുപന്നഗധരിച്ചാലും
സക്ഷതന്മാരായീട്ടംരണ്ടുപേരേയുംകാത്തു
രക്ഷണംചെയ്യുന്നുണ്ടുഞങ്ങളെന്നിതുകേട്ട
പുണ്ഡരീകനാംനാഗംരണ്ടുപേരേയുംകടി
ച്ചുണ്ഡജോപമവേഗംകയ്ക്കൊണ്ടുപോയീടിനാൻ
അതലംപുക്കീടിനാനവിടംഭയങ്കര
മതുലസ്ഫടോരഗാവലിയാലലങ്കൃതം
കസുമദ്രുമവല്ലീകലകാനനാകല
മസമംഹിരണ്മയമതിവിസ്തൃയംതന്നെ
ജനസംയുതമേകായുതയോജനസ്ഥലം
ധനസമ്പൂർണ്ണംദിവ്യോരഗകന്യകോജ്ജ്വലം
വിതലംചെമ്പകാദിസ്ഫുരിതംപുക്കാനഥ

സുതലംമഹോമയംസുഖദംപുക്കീടിനാൻ
ഫലിതങ്ങളാംശമിദ്രുമകാഞ്ചനാദികൾ
ചലത്തുംശോഭിച്ചെഴുന്നവിടംവെടിഞ്ഞുടൻ
മഹിതാമഹാതലമതിലായതിലക്ഷ്മീ
സഹിതംമഹോധരമവിടംമനോഹരം
ള്ളണിലോകങ്ങൾവാഴുന്നണിഗേഹാഢ്യംഹരി
ന്മണിമംഗലപ്രഭാപരിമണ്ഡിതംപരം
തളിരുംപുവ്വുംകായുംമിളിനങ്ങളായകം
കളിരുംസൌരഭ്യാദികലരുംപാടീരങ്ങൾ
വളരുംചൂതാദികളിവയുംമരങ്ങളിൽ
തളരുംഭാവംവെടിഞ്ഞുള്ളഝങ്കാരങ്ങളും
കളനാദങ്ങൾശുകംകിളിവൃന്ദങ്ങൾകൂടി
യളവില്ലാതെചെയ്യുംകളിയുംകൊണ്ടുപൂർണ്ണം
അതിലുംമനോജ്ഞമായ്വിലസുംരസാതല
മതിലായവൻമഹാപുത്തുമപൂണ്ടീടിനാൻ
അവധിവിഹീനങ്ങളവിടെവിശേഷങ്ങ-
ളവയെപ്പുകഴ്ത്തിയാലവസാനിയ്ക്കയില്ല
ഭംഗിയിൽചമഞ്ഞുള്ളനാഗസുന്ദരീജനം
തിങ്ങിയോരോരോമലർക്കാവുകൾതോറുംചെന്നു
ശിഞ്ജിതംവളർക്കുന്നചാരുസഞ്ചാരംചെയ്തു
രഞ്ജിതസ്ഥലങ്ങളിൽകേളിയാടുന്നുതദാ
സർവ്വമോഹനങ്ങളാംചമ്പകാദികൾക്കുള്ള
പുവ്വറുക്കുന്നുചിലർമാലകെട്ടുന്നുചിലർ
പ്രകടണംമുഴങ്ങവെപാടുന്നുചിലർചിലർ
സൽഗുണംതികഞ്ഞുള്ളനർത്തനംചെയ്തീടുന്നു
സ്രസ്തമായ്മിന്നുംനീണ്ടകാർക്കുന്തലോട്ടംകണ
ക്കുത്തഴിഞ്ഞിഴിഞ്ഞീടുംകോമളാംബരത്തോടും
പൊന്നുഴിഞ്ഞാലിൽകേറിയാടുന്നുചിലർചിലർ
കന്ദുകങ്ങളെക്കൈകൾകൊണ്ടുതാനടിയ്ക്കുന്നു

എന്നിവകണ്ടുംകൊണ്ടുകൌതുകത്തോടുംകൂടി
ച്ചെന്നിവൻഭോഗവതിയ്ക്കുള്ളൊരുതീരത്തിങ്കൽ
ഹാടകേശ്വരനാമംപൂണ്ടുതൻഭക്തന്മാൎക്ക
കേടകററീടുംദേവൻകേവലൻമഹാദേവൻ
ഭോഗിഭൂഷണൻവിളങ്ങീടുന്നാരത്താലയേ
വേഗിയായണഞ്ഞുനോക്കീടിനാനന്ത്രാന്തരേ
തൽപ്രദേശത്തിൽപലഘോഷവുംകണ്ടീടിനാ
നൽപ്രമോദത്തോടനേകോരഗോത്തമന്മാരും
കുംഭസന്നിഭസ്തനഭാണ്ഡസംഭാരംകൊണ്ടു
സംഭവിച്ചീടുംപരംമന്ദസഞ്ചാരത്തോടെ
വന്നണഞ്ഞിട്ടുള്ളനേകോരഗീരത്നങ്ങളും
കന്യകാജനങ്ങളുംമററുമെപ്പേരുംകൂടി
സ്തുതിയുംനൃത്തങ്ങളുംനതിപൂജനങ്ങളും
മതിയുംമററുള്ളസുഖയാചനങ്ങളും
ചതിയെന്നിയെചെയ്യുന്നതുകണ്ടാനന്ദിച്ചു
പുതിയഭക്തിയാലേപുളകംപൂണ്ടുവേഗാൽ
നിൎമ്മലംസരോജസൌരഭ്യപൂരിതംമഹാ
കല്മഷപ്രണാശനംസ്വൎന്നദീജലംപുക്ക
മജ്ജനംകഴിച്ചുസംശുദ്ധനായ്മനസ്സുകൊ
ണ്ടജ്ജനപ്രിയംചെയ്യവേണമെന്നപേക്ഷയാ
ചെമ്പകപ്രസൂനംകൊണ്ടൎച്ചിച്ചുകാണപ്പെട്ട
ശംഭുവിൻമഹാലിംഗംകണ്ടുവന്ദനംചെയ്തു
ദോഷവൎജ്ജിതൻപുണ്ഡരീകനാംനാഗാത്മജൻ
ശേഷരാട്ടിരിയ്ക്കുന്നമന്ദിരംപൂകീടിനാൻ
മണികാഞ്ചനമയംമഹിതംനിരാമയ
മണിതോരണധ്വജദ്ധ്വജസൽപതാകാഢ്യം
വിവിധോപലസൌധോചിതഗോപുരാദികം
സവിതൃക്ഷപാപതിസദൃശപ്രഭോജ്ജ്വലം
സകലഭാവാനന്ദിതംസരസംമഹത്തരം

സുഖലക്ഷ്മീകാന്താനാം സുജനാവൃതസ്ഥലം
ഷൾപ്പദാഞ്ചിതദിവ്യകാനനം വിശേഷിച്ചു
സൽഫണാസഹസ്രരത്നോജ്ജ്വലം സർവ്വോപരി
ശേഷരക്ഷിതമായുള്ളപ്പുരത്തിങ്കൽ പരം
ഭീഷണന്മാരാം മഹാനാഗവീരന്മാരാലേ
നവകുണ്ഡങ്ങൾ നന്നായമൃതം നിറച്ചിട്ടു
ള്ള വരക്ഷിതങ്ങളായനിശം ശോഭിയ്ക്കുന്ന
മൃതജീവകമായ മണിയും തഥാവിധ
മൃതമാണിതുപാരിക്ഷിതകേട്ടാലും ചിത്രം
ശ്രീമഹാത്മാവാം ശേഷൻ നിശ്ശേഷനാഗാധീശൻ
ക്ഷേമവാൻ നിജപ്രധാനസ്ഥാനേ സിംഹാസനേ
സീമയെന്നിയെ കാണും ഗൌരവത്തോടും കൂടി
സോമശോഭകൊണ്ടിടമൊക്കവേ വെളുപ്പിച്ചു
താമസം നശിപ്പിച്ചു മാനസം തെളിഞ്ഞതി
സാമഭാവവും പൂണ്ടു കൃഷ്ണകൃഷ്ണേതി സ്ഫുടം
ശ്രീമണാളനാം നിജനാമിതന്നുടെ തിരു
നാമവും ജപിച്ചുംകൊണ്ടായിരം മുഖത്തോടും
തക്ഷകൻ കാർക്കോടകൻ തൊട്ടുള്ള ദിവ്യന്മാരാ
മക്ഷികർണ്ണേന്ദ്രന്മാരായങ്ങു സേവിയ്ക്കപ്പെട്ടു
തുഷ്ടിയും കലർന്നിരിയ്ക്കുന്നതങ്ങിനെ കണ്ടു
ദൃഷ്ടിയും കളത്തിപ്പോൾ തക്കമെന്നുറപ്പിച്ചു
മന്ദമന്തികം പുക്കു പുണ്ഡരീകാഭിഖ്യനാം
പന്നഗം നമസ്കാരം ചെയ്തു തൽപുരോഭാഗേ
പുത്രിയാമുലൂപിതൻ കണ്ണുനീരും കണ്ണു
പത്രമായതു രണ്ടും വെച്ചു ണർത്തിച്ചീടിനാൻ
പന്നഗപ്രഭോ പരമോത്തമ പ്രഭാവസ
മ്പന്നാഗംഭീരാ ശേഷസംഭാവനീയാകൃതേ
തല്പുത്രിയായിട്ടുള്ള ദേവിയാമുലൂപിതാ
നല്പനാകാമത്തോടും സന്ദേശിച്ചയയ്ക്കയാൽ

കരുണാനിധേഭവച്ചരണാംബുജാന്തികേ
ശരണാഗതനായേനടിയൻകേൾക്കേണമേ
സമരേതൻപുത്രനാലധുനാഹതനായാ
നമരേശ്വരപുത്രൻവിജയൻമഹാമതേ
തവദൌഹിത്രൻതന്നാൽകൃതമായതുചിത്രം
ധവനില്ലെന്നായ്വന്നുജനനിയ്ക്കന്നേവേണ്ടു
ഭർത്തൃജീവിതംവരുത്തീടുവാൻപിതാവിന്റെ
ഹസ്തസംസ്ഥിതമായുള്ളദിവ്യരത്നംതന്നെ
ഭക്തിയോടർത്ഥിയ്ക്കുന്നതാകനെന്നങ്ങുണർത്തിയ്ക്ക
കർത്ഥിതപ്രദൻതാതൻതന്നയച്ചീടുംദൃഢം
സ്വസ്തിയായ്വരുംനമുക്കെന്നാരമെന്നുംഭവൽ
പുത്രിയാമുലൂപിയാലുക്തമെന്നറിഞ്ഞാലും
സന്ദിഷ്ടംകൊണ്ടിങ്ങുണർത്തീടിനേനിനിപ്പുത്രി
തന്നിഷ്ടംചെയ്യാനർഹിയ്ക്കുന്നനിന്തിരുവടി
പുണ്ഡരീകാക്ഷനുംകേട്ടുകണ്ടുസൂത്രവുംതഥാ
കർണ്ണപത്രവുംകണ്ടുശേഷനുംചൊല്ലീടിനാൻ
എന്തിതത്ഭുതംതാതഭവാൻകിന്നീചൊന്നതെ
ന്നന്തികേസത്യംചൊല്ലുസംശയംനമുക്കേറ്റം
സുപ്രഭാവനാംപാർത്ഥനെങ്ങുതത്സുതൻബാലൻ
ബഭ്രുവാഹനനെങ്ങുതമ്മിലന്തരംപാരം
നമ്മുടെസുതാധവനർജ്ജുനൻമഹാഭുജൻ
ഷൺമുഖോപമൻകൃഷ്ണസാരഥിപരന്തപൻ
സംഗരത്തിങ്കൽകരപ്രൌഢവിക്രമംകാണി
ച്ചംഗജാന്തകൻതന്നിയ്ക്കാനന്ദംവളർത്തവൻ
ഹരനാംദേവൻവേണ്ടുംവരവുംസമസ്താരി
ഹരണാർഹമാമൊരുശരവുംകൊടുത്തുടൻ
നരനാംഭവാനിഹസകലാജയനെന്നും
കരുണാപുരസ്സരമരുൾചെയ്തയച്ചവൻ
ഭഗവദ്വാക്യംവൃഥാഫലമെന്നാക്കാനെവൻ

ജഗതീതലത്തിലില്ലൊരുവയ്മ്പൊരുത്തനം
സവ്യസാചിത്വംപൂണ്ടവൈഷ്ണവൻതനിയ്ക്കുള്ള
ദിവ്യസായകപ്രൌഢശക്തിസാമർത്ഥ്യങ്ങളെ
ഞാനറിഞ്ഞിട്ടുണ്ടിവൻജിഷ്ണുവെന്നിരിയ്ക്കിലും
ദീനനായ്മരിച്ചെങ്കിലെന്തിതിൽപരംചിത്രം
വിധികല്പിതംഗ്രഹിപ്പതിനാരെന്നാലുമീ
മൃതിവന്നതിന്നുമറെറാരുകാരണംവേണം
മത്രമായ്രക്ഷിയ്ക്കുന്നവാസുദേവനാംദേവൻ
കത്രസംഗരെത്തുണയ്ക്കുന്നതിന്നെത്തീലയോ
മുക്തനോകിരീടിയെസത്വരംജീവിപ്പിപ്പാൻ
ഭക്തവത്സലൻകൃഷ്ണനർഹനെന്നിരയ്ക്കുമ്പോൾ
മട്ടിവ്യരത്നത്തിനായെന്മകളലൂപിതാ
നിട്ടിക്കിലാക്കീടിനാൾഹൃദ്യനായീടുംനിന്നെ
ഏന്നതിന്നുണ്ടായോരുബന്ധമെന്തുരയ്ക്കനീ
യിന്നാതെന്നിനിയ്ക്കുള്ളസംശയംനശിയ്ക്കട്ടെ
ശേഷഭാഷണംകേട്ടുപുണ്ഡരീകസംമന
സ്സോഷപൂർവ്വകംതൊഴുതേവമങ്ങുണർത്തിനാൻ
നാഗമന്ദിരെനരനാഥനായ്വാഴുംധീമാ
നാഗമജ്ഞന്മാരണിരത്നമാംയുധിഷ്ഠിരൻ
സ്വന്തീസുതൻമുമ്പാംഗോത്രജോത്തമന്മാരെ
ക്കൊന്നദോഷത്തെതീർത്തുശുദ്ധനായ്വന്നീടുവാൻ
അശ്വമേധമാംയാഗമാചരിപ്പാനായ്മുത്തു
ന്നശ്വരാജനെമോചിച്ചീടിനാനതിൻപിമ്പെ
കല്പിച്ചങ്ങയയ്ക്കയാൽഗാണ്ഡീവചാപംപൂണ്ട
ചൊല്ലൊാങ്ങുന്നൊരുശൂരനർജ്ജുനൻപുറപ്പെട്ടു
സാരനാംതുരംഗത്തെപാലനംചെയ്യുംകൊണ്ടു
ചാരണംചെയ്യുംവിധൌദൈവചോദനത്താലെ
എത്തിനാനശ്വംമണിപൂരമാംപുരത്തിങ്കൽ
ബദ്ധനായിതുബഭ്രുവാഹനാലനന്തരം

ബഭ്രുവാഹനനോടൊന്നിച്ചുണ്ടായയുദ്ധത്തിങ്കൽ
സുഭ്രുവാംസുഭദ്രതൻപ്രാണനാഥനാംപാൎത്ഥൻ
പുത്രനാമവൻവിട്ടോരമ്പിനാൽകഴുത്തറു
വൃത്രനാശനസ്ഥാനംപ്രാപിച്ചാനിതുസത്യം
ഗംഗതന്നുടെശാപമുണ്ടുപോലിന്ദ്രാത്മജ
ന്നിങ്ങിനെമരിയ്ക്കുവാനിപ്പൊഴായതുപററി
സന്നിധൌബന്ധുക്കളായാരുമില്ലതുകൊണ്ടും
തന്നുടെവൈധവ്യംകൊണ്ടാൎത്തയാവുകകൊണ്ടും
ഭൎത്തൃജീവനക്രിയോപായമോൎത്തുലൂപിയാ
മുത്തമാംഗിയാളേവമെന്നെവിട്ടയച്ചിതു
സത്വസൽഗുണാകൃതെസൎവ്വസൽപ്രജാപതെ
സത്വരംതന്നെസമസ്താധാരമാകുംഭവാൻ
സത്വശസ്ക്കരംകാൎയ്യമാചരിയ്ക്കേണംകനി
ഞ്ഞത്യശങ്കിപ്പാനൊന്നുമില്ലകാരുണ്യാംബുധെ
ധൎമ്മജാനുജനായികൃഷ്ണഭക്തനായ്സത്ത്
കൎമ്മയോജകനായിട്ടുള്ളജാമാതാവിനെ
അന്ന്യൂനനാകുംവണ്ണമാശുജീവിപ്പിയ്ക്കേണ
മന്ന്യോപകാരാൎത്ഥകംസാധുവൈഭവംലോകെ
ഉഷ്ണവൈഭവംപരോപദ്രവപ്രദംപരം
കഷ്ടയാമവസ്ഥയിൽവീണീടുംജന്തുക്കളെ
ഉദ്ധരിയ്ക്കുന്നതങ്ങൾക്കുള്ളദേഹാൎത്ഥങ്ങൾകൊ
ണ്ടുത്തമന്മാരാംദയാലുക്കളെന്നിരിയ്ക്കുമ്പോൾ
വസുദേവാത്മജൻറപദസേവകനായി
സ്വസുതാപതിയായിട്ടുമരുംകിരീടിയെ
കരുണാരസംപൊഴിച്ചെഴുനേല്പിപ്പാനെന്താ
ണൊരുസംശയംഭവാനരഗേശ്വരപോററി
ഭക്തിയാൽവിനീതനാംദൂതനായവനേവ
മൎത്ഥിയായുണൎത്തിച്ചസൂക്തംകേട്ടനന്തരം
എത്രയുംവിശ്വാസംപൂണ്ടായ്യനാമനന്താനും

പുത്രിയാമുലൂപിയെച്ചിന്തിച്ചുസന്താപിച്ചു
തപൽക്കണ്ടെദേശംസൂതേസൂതമററിരിയ്ക്കയി
ല്ലിക്കണ്ടതൊന്നുള്ളനാളെന്നുള്ളൊരുള്ളത്തോടെ
തക്ഷകാദികളായുള്ളക്ഷികണ്ണന്മാരോടാ
യക്ഷണംചൊല്ലീടിനാൻപന്നഗോത്തമന്മാരെ
പുണ്ഡരീകോക്തംനിങ്ങൾകേട്ടിലെയുദ്ധത്തിങ്കൽ
പുണ്ഡരീകാക്ഷപ്രിയനർജ്ജുനൻമഹാവീരൻ
എന്നുടെജാമാതാവായുള്ളവൻമരിച്ചുപോ
ലിന്നതെന്നില്ലവിധികല്പിതംമഹാത്ഭുതം
എന്മകൾക്കിതിൽപരംദുഃഖമെന്തവളേററം
നന്മകെട്ടവളായീവന്നവൈധവ്യത്താലെ
പൊട്ടിച്ചുദൂരത്തിട്ടുകണ്ഠസൂത്രാലങ്കാരം
കെട്ടിച്ചുകൊൾവാനൊരുങ്ങുന്നുഞാൻമടിക്കാതെ
ഓവുകംവരുംവണ്ണമിന്നിവൻകയ്യിൽതന്നൊ
ജീവകംരത്നംകൊടുത്തങ്ങുഞാനയയ്ക്കുന്നേൻ
ദേവനോടൊക്കംപാർത്ഥനീവണ്ണമെന്നാലിന്ത
ജീവനംധരിച്ചതില്ലെന്നുവന്നീടുന്നാകിൽ
നമ്മുടെദേഹംദ്രവ്യംരാജ്യമെന്നിവകൊണ്ടും
ജന്മവൃത്തികൾകൊണ്ടുംസാദ്ധ്യമില്ലെന്നാകയാൽ
പീയൂഷംകൊണ്ടോമണികൊണ്ടോഞാൻവേണ്ടുംവണ്ണ
മീയൂഴംമരിച്ചുള്ളപാർത്ഥനെജീവിപ്പിപ്പൻ
നാകീശാത്മജനാകംവൈഷ്ണവൻജീവിയ്ക്കുവാ
നേകീലാലോഭംകൊണ്ടെന്നാകിലീവസ്തുദ്വയം
നിഷ്ഫലംതന്നെസുധകാടിയായീടുംരത്ന
മിപ്പൊഴെകപർദ്ദകമാകുമെന്നതേവേണ്ടു
തക്ഷകാദികന്മാരെകേൾക്കുവിൻനാനാജഗ
ദ്രക്ഷകാത്മാവാംകംസസൂദനൻകല്പിയ്ക്കയാൽ
ഖണ്ഡിതൻപാർത്ഥൻയാഗോദ്യോഗവാൻധനുർവ്വേദ
പണ്ഡിതൻവിപൽഗതൻത്യാജ്യനല്ലൊരിയ്ക്കലും

കത്തവ്യകർമ്മംവെടിഞ്ഞക്രമം ചെയ്യുന്നവ
ക്ത്ത്യന്തദണ്ഡംനൽകുമീശനീകൃഷ്ണൻതന്നെ
നിങ്ങളുംനിരൂപിപ്പിൻകാൎയ്യമീരത്നംകൊട്ടു
ത്തങ്ങയയ്ക്കട്ടെകൃഷ്ണമിത്രമാംകിരിടിയെ
പുത്രിതാനടൻജീവിപ്പിച്ചെഴുന്നേൽപ്പിയ്ക്കട്ടെ
പത്രികേതുവിൻകൃപാനുഗ്രഹംലഭിയ്ക്കട്ടെ
സപ്പ്നായകൻചൊന്നഭാഷണംസൎവ്വംശ്രവി
ച്ചല്പമെങ്കിലുംമറുവാക്കൊന്നുമോതീടാതെ
ബുദ്ധിശാലികൾവാസുക്യാദികൾനാഗേന്ദ്രന്മാ
രെത്തിയവിചാരംകൊണ്ടന്യോന്യംവിലോകിച്ചു
ദുഃഖിതന്മാരായ്നിന്നാരന്നേരംധൈൎയ്യത്തോടു
മുൽക്കടാത്മകൻധൃതരാഷ്ട്രനാംഭുജംഗമൻ
വന്ദനംചെയ്തിട്ടേവംനീതിയോടുണൎത്തിച്ചു
ദന്ദശൂകേന്ദ്രപ്രഭോകേവലംകേൾക്കേണമേ
മന്നിലില്ലദേയമായൊന്നുമെവദാന്യന്മാ
ക്കെന്നിരിയ്ക്കിലുംഹിതമൊന്നുണ്ടൊനുണൎത്തുന്നേൻ
ചത്തുവീണൊരുനരൻതന്നെജീവിപ്പിപ്പാനീ
നിസ്തുലംദിവ്യംരത്നംമന്നിലയ്ക്കയയ്ക്കുവാൻ
അർഹനായ്ഭവിയ്ക്കുന്നതെങ്ങിനെനയജ്ഞരാ
ലർഹണീയനാംഭവാനൽഭുതംതോന്നുന്നുമേ
അത്തലിൽപെട്ടുംസ്ഥൂരദ്വേഷിയ്ക്കുംകൃതഘ്നന
മത്ഥസാധകങ്ങളായുള്ളതെന്തററിഞ്ഞീലെ
സിദ്ധഭേഷജമന്ത്രദൈവതങ്ങളിലൊന്നും
സിദ്ധമാകില്ലാസാദ്ധ്യമാകിലുംഫലിയ്ക്കില്ലാ
മൎത്ത്യന്മാരവരല്പായുസ്സുകൾമഹീതലെ
സത്യംകെട്ടവർജീവിയ്ക്കില്ലെന്തുചെയ്തീടിലും
വൃക്ഷങ്ങളെല്ലാംഫലദാതാക്കളേററംദാന
ദക്ഷങ്ങളാത്മീയമൂലങ്ങളെക്കാട്ടുന്നില്ലാ
സ്വാല്പവുംമടിച്ചീടാതങ്ങുന്നുസംജീവകം

സർപ്പസർവ്വസ്വംരത്നമേകുവാൻതുടങ്ങുന്നു
നമ്മളെക്കൊൽവാനല്ലരന്ധ്രവുംനോക്കിക്കൊണ്ടു
ജിഹ്മഗാരിയാംപക്ഷിരാജനങ്ങിരിയ്ക്കുന്നു
ക്രുദ്ധനായവൻകൊത്തിത്തിന്നുവാൻമതംഗർഷി
സത്തമപ്രശാപത്താലതവനൊത്തുന്നില്ലാ
തിട്ടമീരത്നംപാരിൽചെല്കിലക്ഷണംതന്നെ
ദൃഷ്ടനാംതാർക്ഷ്യൻതട്ടിക്കൊണ്ടങ്ങുപോയീടുമേ
ലബ്ധമീയലഭ്യമാംരത്നമെന്നാകിൽപിന്നെ
ലുബ്ധചേതസാതിരിച്ചിങ്ങോട്ടുതന്നീടാതെ
മർത്ത്യരാംകൃതഘ്നന്മാർമത്തരായകക്കാമ്പി
ലത്യഹങ്കാരത്തോടുമതവനൊളുത്തീടും
സർപ്പവൃന്ദത്തിന്റെവിഷജ്വാലയെവിലംഘിച്ചു
നിർഭയന്മാരായമൃതത്തെയുംഹരിയ്ക്കുമെ
മണിപീയൂഷങ്ങൾപോമളവീക്കണ്ടീടുന്ന
ഫണിവൃന്ദത്തിൻഫണാമണിസഞ്ചയങ്ങളെ
സ്ത്രീകളുംക്രീഡിക്കരംകൊണ്ടുതാൻപറിച്ചീടും
ഹ്രീകലർന്നീടുംനമ്മൾകാണികൾചിരിച്ചീടും
ദന്തരാജിലോപമന്മാരാകുംഫണീശ്വര
രെന്തിരിപ്പിനിവിഷംകെട്ടെന്നാമെല്ലാവർക്കും
സ്വസ്ഥനായ്വരുംപാർത്ഥൻപാതാളത്തിലുംരമ്യ
മിസ്ഥലംകണ്ടാലടക്കാതെകൈവിടുന്നേതാ
ഗർവ്വിതന്മാരായശത്രുക്കളെഭയപ്പെട്ടു
നിർവ്വിഷന്മാരായ്പ്പുരശ്രീവിശേഷവുംവിട്ടു
വൃക്ഷാദിരന്ധ്രങ്ങളിൽതിങ്ങുമീനാഗങ്ങളെ
ഭിക്ഷാജീവികൾപിടിപെട്ടുപേടിച്ചീടാതെ
വീടുകൾതോറുംകൊണ്ടുചെന്നുചെന്നൊട്ടുത്താടി
ച്ചീടുമെന്തിതിൽപരംവേണ്ടതെന്നോർക്കണമേ
മന്നവന്മാരായവർക്കിതൊരുകാര്യംഹിത
മെന്നമാത്യന്മാരവരാവോളംവിചാരിച്ചു

തപ്പുകൂടാതെയുക്തിപൂർവ്വകംചൊല്ലീടേണ
മപ്പുറംനൃപന്മാർക്കുതോന്നുന്നപോലെതന്നെ
ധൃതരാഷ്ട്രോക്തംകേട്ടുനിതരാംഹാസംപൂണ്ടു
ധൃതഭ്രുവായശേഷൻഭഗവാനോതീടിനാൻ
ഹിതമല്ലേതുംഭവാനിതിചൊന്നതുകഷ്ടം
ഹതബുദ്ധേ!ജംപാത്താലതിനില്ലൊരുവാദം
സ്വാർത്ഥതല്പരൻഭവാൻതെററിയോതീടുംവാക്യ
മാസ്ഥയോടഹംപ്രമാണിച്ചുമാനിച്ചീരത്നം
പാർത്ഥനാംമഹാത്മാവിനെങ്ങിനെകൊടുക്കില്ലെ
ന്നോർത്തടങ്ങീടുംമൂർഖസംഗമംഭയങ്കരം
ഗ്രാമത്തിലെന്നാകിലുംദേശത്തിലെന്നാകിലും
ധാമത്തിലെന്നാകിലുംസന്ത്യജിച്ചീലെന്നാകിൽ
വന്നുകൂടീടുംവ്യവഹാരമെന്നിയെജന
ത്തിന്നുദുസ്സഹാനർത്ഥമെന്നുനിർണ്ണയംതന്നെ
അവിടംസിന്ധുചെന്തീക്കുഴിനിമ്നാന്ധുവെന്നു
ള്ളവയിൽചെന്നുവീഴുന്നതിലെന്തൊരുദുഃഖം
അവിവേകികളായുള്ളതിമൂർഖന്മാർവാഴു
ന്നവിടെയൊത്തുവാഴുന്നതിലുംസുഖംതന്നെ
പരയാംകീർത്തിയുണ്ടാസ്വരുമീരത്നംഷ്യന്നാ
പരനായ്നൽകുന്നാകിലിഹമേമററുള്ളോർക്കും
നമ്മളീരത്നംകൊടുത്തീലെങ്കിലെന്തീകുന്തി
തന്മകൻധനഞ്ജയൻജീവിയ്ക്കാതിരിയ്ക്കുമോ
മെച്ചമേറീടുംകൃഷ്ണരത്നത്തെപ്രാപിച്ചുത
ന്നിശ്ചയഃപോലൊരുസ്വപ്നതുല്യനായുണ്ണന്നേല്ക്കും
സ്ഥാവരങ്ങളുംജംഗമങ്ങളുംജഗത്തിങ്കൽ
സേവനീയമാംകൃഷ്ണരത്നത്തിൽനിന്നുതാനേ
ജീവനംലഭിയ്ക്കുന്നുചാക്കൊഴിഞ്ഞിരിയ്ക്കുന്നു
കേവലംചിരംപലപുണ്യവാന്മാരുംമൂഢ
കണ്ണന്റെമായംവിളയാട്ടമത്ഭുതംകേട്ടാൽ

കണ്ണങ്ങൾകളത്തിട്ടമെങ്കിലീകൃഷ്ണൻ പുരാ
വല്ലവാത്മജനായിബ്ബാല്യത്തിലമ്പാടിയി
ലല്ലലെന്നിയെകളിച്ചങ്ങിനെവസിച്ചനാൾ
തന്നോടെതരക്കാരാംഗോപന്മാരോടുംകാട്ടിൽ
ചെന്നഗോവത്സങ്ങളെമേച്ചുംകൊണ്ടിരിക്കുമ്പോൾ
ഏകദാപിതാമഹൻകൃഷ്ണനെപ്പരീക്ഷിപ്പാ
നാകവെമറിച്ചുഗോഗോവത്സബാലന്മാരെ
സത്യലോകത്തിൽചേർത്താനന്നേരംചഞ്ജാതിയാം
സത്വമൂർത്തിയെക്കാണാഞ്ഞാർത്തരായ്കിശോരന്മാർ
സത്വരംവിരിഞ്ചനെനിന്ദിച്ചുചൊല്ലീടിനാർ
സത്യമീലോകംകൃഷ്ണമൂർത്തിയോടൊക്കായ്കയാൽ
ധിക്കൃതാനസൌഖ്യദംനിഷ്ഫലംയശോദയ്ക്കു
ള്ളകുമാരനാംകൃഷ്ണൻനമ്മളെവഞ്ചിച്ചല്ലൊ
എന്തിനായേവംചെയ്തതോഴനാംബലാനുജ
നന്തികേവത്തിയ്ക്കുഞ്ഞാലല്ലലില്ലതിന്മേലെ
കമലത്തിങ്കൽനിന്നാണല്ലൊവായത്തുവാണീ
കമിതാവെന്നകേൾപ്പുണ്ടതുനേരല്ലാദ്ദൃഢം
[പങ്കജാക്ഷന്റെ നാഭിതന്നിൽനിന്നുണ്ടായ്വന്ന
പങ്കജംപാതകത്തിൽനിന്നുണ്ടായ്വന്നുദൃഢം
അല്ലായ്കിൽ കൃഷ്ണപ്രിയരായ ഞങ്ങളെയേവം
വല്ലാതെകർമ്മജഡരാക്കുമോപത്മയോനി ]
എന്നവർചൊല്ലുംവാക്യംകേട്ടുനേരെന്നായര
വിന്ദസംഭവൻദേവൻചിന്തിച്ചുകൊണ്ടാടിനാൻ
ബ്രഹ്മമാനസംഗ്രഹിച്ചപ്പോഴേകിശോരനാം
ചിന്മയൻതന്മായയാഗോഗോപബാലന്മാരെ
പുത്തനായ്നിർമ്മിച്ചുകൂത്താടിനാനൊരുത്തർക്കു
മത്തലുണ്ടായീലറിഞ്ഞീലിതങ്ങൊരാളുമേ
കുട്ടികൾക്കുള്ളോരുപെറ്റമ്മമാരച്ഛന്മാരും
തുഷ്ടിയുംകൈക്കൊണ്ടിരുന്നീടിനാർപശുക്കളും

സൎവ്വമോഹിനിയെല്ലൊവൈഷ്ണവീമഹാമായാ
ദുൎവ്വിനീതന്മാരറിഞ്ഞീടുന്നില്ലതിൻബലം
സൎപ്പസംശയിയ്ക്കേണ്ടാകൃഷ്ണനോടെന്നാലൊരു
ശപ്തമായീടുംവജ്രംവജ്രമായീടുംശഷ്പം
ബന്ധുവീകൃഷ്ണൻപൃഥാപുത്രശോകാപത്താക
മന്ധുവിൽതാഴ്ത്തീടുമോകന്തിയാംമാതാവിനെ
മണിയേനാംകീടുംഞാൻമടിയാതിനിവേറെ
പണിയേതുമേവേണ്ടാപരമശ്രേയസ്സുണ്ടാം
സതതംപരന്മാൎക്കുള്ളുപകാരത്തിനെല്ലൊ
സുതരാമിഹകാണുംസുജനത്തിന്റെജന്മം
മുനിയാംദധീചിതാനമരന്മാൎക്കുവേണ്ടി
തനിയേതന്നെമരിച്ചതിനെക്കാണിച്ചില്ലെ
ധൃതരാഷ്ട്രനുംതദാകഥനംചെയ്തീടിനാ
നിതരാപേക്ഷയെന്തിന്നിഹപാണ്ഡവനാഹോ
അക്കൃഷ്ണരതാംകയ്ക്കലില്ലയോജീവിയ്ക്കുവാ
നൎഹംവിട്ടിരിപ്പതുപോരുമെന്നിരിയ്ക്കിലൊ
നമ്മുടെജീവപ്രദമായുള്ളരത്നംവൃഥാ
സമ്മതത്തോടുംഭവാനെന്തിനങ്ങയയ്ക്കുന്നു
ദുന്നയംചെയ്യുംപക്ഷിരാജനാലുണ്ടാകുന്നാ
പന്നഗക്ഷയംഭവാനിഷ്ടമാണെന്നാകിലോ
സന്നാസന്ദേഹംരത്നംകൈവെടിഞ്ഞാലുംഞങ്ങ
ളിന്നതിന്നൊന്നുംതന്നെമിണ്ടുകില്ലെന്നോവേണ്ടു
ചണ്ഡമാംതദുക്തംകേട്ടക്ഷണംസാക്ഷാൽക്ഷി
കണ്ണനാഥനാംശേഷനദ്ധ്യക്ഷൻതാനെങ്കിലും
ദണ്ഡനംനന്നല്ലെന്നുശാന്തനായാരാൽനില്ക്കും
പുണ്ഡരീകനാംധൃതനോടേവംചൊല്ലീടിനാൻ
മല്കുലംതരുന്നില്ലജീവകരത്നംവൃഥാ
നില്ക്കവേണ്ടെടോബാലനിൎഗ്ഗമംചെയ്താലുംനീ.
വെക്കമങ്ങണഞ്ഞുദൌഹിത്രനെക്കാണ്മീടേണം

മിക്കഥാവിശേഷവൃമങ്ങൾകൾപ്പിച്ചീടേണം
ദുഷ്ടന്മാരുടെജന്മംദുഃഖദംപരന്മാരി
ലൊട്ടെന്നാകിലുമുപകാരിയായ്ക്കാണുന്നില്ലാ
പ്രാർത്ഥിതംനേരംകൃഷ്ണമൂർത്തിയെത്യജിച്ചുനീ
പാർത്ഥിവേന്ദ്രനായുള്ളപാർത്ഥനെജ്ജീവിപ്പിപ്പാൻ
മാമകോപാന്തേവൃഥാവന്നഹോമർത്ത്യാദികൾ
കാമലാഭാർത്ഥംസദാകൃഷ്ണനേഭജിയ്ക്കുന്നു
ഞങ്ങളോകരാംഗ്ലാനികളൊന്നുമില്ലാതുള്ളര
ഗങ്ങളോരോരോമയംകൊണ്ടുപോതാരുസ്ഥലേ
വന്നുപാക്കുന്നുതാനമെന്നറിഞ്ഞീടേണമീ
യെന്നുടെവാക്യങ്ങളുംപുത്രനോടോതീടണം
ഒട്ടുപാർത്താലുംഗളത്തിങ്കലീക്കാണുംതാലി
കെട്ടുമാറാകംഖേദിച്ചീടേണ്ടയെന്നിങ്ങിനെ
ഞാനൊന്നുവാക്യംപുത്രിയോടുമോതീടേണംനീ
താഞ്ചെന്നശ്ശീഘ്രംപോകെന്നങ്ങയച്ചീടുംവിധൌ
പന്നഗാത്മജൻപുണ്ഡരീകനുംകാരുണ്യസ
മ്പന്നനാമനന്തനെവീണുവന്ദനംചെയ്തു
അർത്ഥിതാലാഭംമൂലമാസ്യവൈവർണ്യത്തോടു
മർദ്ദിതാശയത്തോടുമപ്പൊഴേനിവർത്തിച്ചു
മന്നിലാനിശാകാലേഭീമമാമടല്ക്കളം
തന്നിലായനന്തരംകർപ്പൂരദീപങ്ങളും
വ്യക്തമുജ്ജ്വലിയ്ക്കുന്നചന്ദനാഗരുതൈല
സിക്തവർത്തികൾചേർന്നചേണാർന്നദീപങ്ങളും
ഒത്തുമററനന്തങ്ങളായുള്ളപന്തങ്ങളും
കത്തുമാവെളിച്ചത്തുസൈനികാവൃതസ്ഥലേ
പൃഥ്വിയിൽകിടക്കുന്നപാർത്ഥദേഹാന്തത്തിങ്ക
ലൊത്തിരുന്നഹോപാർത്ഥപാർത്ഥേതിശബ്ദത്തോടെ
കരഞ്ഞുംപുണ്ഡരീകൻവരുന്നില്ലിതെന്തെന്നു
തിരഞ്ഞുംഹൃദന്തരനിറഞ്ഞുള്ളാശാവശാൽ

തിരിഞ്ഞും കണ്ണീരൊട്ടു തുടച്ചും കൂടക്കൂടെ
മറിഞ്ഞും വിലോകിച്ചും കിതച്ചും ഖേദത്തോടെ
യക്ഷരാജൻെറ പുത്രിയോടുമൊത്തിരിയ്ക്കുന്ന
ഭക്ഷയാമുലൂപിയെന്നുള്ളോരു ദേവിയേയും
സന്നിധാനത്തിൽ സുഹൃദ്ഭൃക്തനായ് നിന്നീടുന്ന
സന്നതാനനനായ ബഭ്രുവാഹനനേയും
കണ്ടുടൻ തോർത്തീടിനാൻ പന്നഗാത്മജേ മഹാ
കഷ്ടമായ് വൃഥൈവ പോന്നേനഹം മഹാകഷ്ടം
സത്തമൻ ഫണീശ്വരൻ ദിവ്യമാമാരത്നത്തെ
സ്സിദ്ധനായ് തന്നീടുവാനുദ്യുക്തനായാനപ്പോൾ
പന്നാഗാധമന്മാരാമന്യന്മാർ തടുക്കയാൽ
തന്നായച്ഛീലാവിഷാദിച്ചു താനടങ്ങിനാൻ
തന്മകൻ തീക്കൊള്ളി ചിതാവഹ്നിയിൽ ചാടാമിനി
യമ്മമാരാകുന്നിങ്ങളെന്നുരച്ചനന്തരം
ദന്ദശൂകേന്ദ്രൻ മഹാഗംഭീരൻ വിശേഷിച്ചു
ചൊന്ന ശോഭനമായ വാക്യത്തെ ദേവിയോടും
ബഭ്രുവാഹനനോടും ചൊല്ലിനാനതു കേട്ടു
സപ്രകോപനായ് നെടുവീർപ്പിട്ടു പാർത്ഥാത്മജൻ
കണ്ണുരണ്ടിലും നിന്നു ചുട്ടബാഷ്പവും തഥാ
കണ്ണയുഗ്മത്തിൽ നിന്നു പാവകാർച്ചിസ്സും തൂകി
കല്പാന്തസൂര്യപ്രതാപോഗ്രനായ്കൊണ്ടന്നവ
ൾക്കുള്ള ഭ്രാന്തി ചേരും ഭാവം കയ്ക്കൊണ്ടു ചൊല്ലീടിനാൻ
ഹന്തശേഷനാം പ്രഭുവെങ്ങു വാസുകി തക്ഷ
നെങ്ങു തക്ഷകനെങ്ങുരുക്ഷനാം ശംഖാദികൾ
കർക്കശൻ കാർക്കോടകനെങ്ങു ദമ്മദോല്ലടൻ
ദുർഘടൻ ദുഷ്ടൻ ധൃതരാഷ്ട്രനും മററുള്ളോരും
കുതഹാവസിയ്ക്കുന്നു പാതാളത്തിങ്കലേററം
ക്രുദ്ധനായീടുന്നാ ഞാനങ്ങു ചെന്നു ഴരേറോടെ
ജിഹ്മഗന്മാരാകുമീക്രൂരരെ ജ്ജയിച്ചുട

നെന്മഹാബലംകൊണ്ടുദിവ്യമാംരത്നത്തെയും
കുണ്ഡരക്ഷിതമായിട്ടുള്ളപീയൂഷത്തെയു
മെണ്ണമററിരിക്കുന്നമററുസൎവ്വസ്വത്തെയും
ശങ്കകൂടാതെഹരിച്ചിങ്ങടക്കവൻതന്ന
മെങ്കരംതടുക്കുവാനേവനിന്നിളാതലേ
കേശവപ്രിയനാകുംപാൎത്ഥനെജ്ജീവിപ്പിപ്പാ
നാശയാടാരംഭിച്ചധീരനാമിനിക്കിപ്പോൾ
തൽകൃപാസഹായമുണ്ടാകുമെന്നുറപ്പുണ്ടീ
സൽഗുണാലയൻമമതാതനാംധനഞ്ജയൻ
ധൎമ്മജാനുജനവംധാത്രിയിൽകിടക്കുന്ന
തമ്മമാരോടുംകൂടിയെത്രനേരംഞാൻകാണും
സൽക്രിയാപരാങ്മുഖന്മാരായിട്ടിരിക്കുന്ന
ചക്രികീടകന്മാരെമൽബാണവിദ്യത്താലെ
ഒക്കവേരസാതലത്തോടുംചുട്ടെരിക്കാതെ
നില്ക്കയില്ലിനിമേഘംവൎഷിക്കുംകണക്കിനെ
ഉന്ധനശ്ച്യുതങ്ങളാമത്യുഗ്രബാണങ്ങൾകൊ
ണ്ടന്തരംകൂടാതചരങ്ങളുംചരങ്ങളും
സതപരംവ്യാപ്തങ്ങളാസ്സനീടുന്നതുകണ്ടു
ചിത്തവിസ്മയംകയ്ക്കൊണ്ടേവരുംമാനിക്കട്ടെ
സൎപ്പസന്നിധൌചെന്നുലീലയാവധൂഗണം
സൽഫണാരത്നങ്ങളെസ്സാമ്പ്രതംഹരിക്കട്ടെ
എന്നുടെശരംകൊണ്ടുദിനാമായ്രസാതലേ
നിന്നുതൽഗംഗാജലമിസ്ഥലംപ്രാപിച്ചിന്നു
എമ്പിതാവിൻറതനുക്ഷാളനംചെയ്തീടട്ടെ
കുംഭിനീതലേമലധ്വംസിയായ്ഭവിക്കട്ടെ
മദ്യത്നംകൊണ്ടുതന്നെസംഗരേമരിച്ചുള്ള
മൎത്ത്യന്മാരെല്ലാവരുമദ്യൈവജീവിക്കട്ടെ
മുപ്പുരാന്തകൻസൎപ്പഭൂഷണൻഫാലേക്ഷണൻ
സൎപ്പരക്ഷണംചെയ്വാൻകാരുണ്യപൂരത്തോടെ

മല്പുരോഭാഗേകയത്തങ്ങെഴുന്നെള്ളീടില്ല
മല്പവുംഭയംജനിയ്ക്കില്ലിനിയ്ക്കഹംക്ഷണാൽ
മസ്തകപ്രണാമംകൊണ്ടെത്രയുംപ്രസന്നനാം
ഭക്തവത്സലനാകുംദേവനെനമടക്കവൻ
കമ്മദോഷജംസർവ്വമെന്നിനിക്കരഞ്ഞീടേ
ണ്ടമ്മമാർനിങ്ങൾക്കേററദുഃഖംഞാൻതീർത്തീടുവൻ
ഭർത്തൃദേഹവുംസൂക്ഷിച്ചിങ്ങിരിയ്ക്കേണംനിങ്ങൾ
സത്വരംയുദ്ധംകഴിച്ചത്രവന്നെത്തീടുവൻ
എന്നെല്ലാംകേൾപ്പിച്ചപ്പോളല്പമാശ്വസിച്ചവ
രെന്നുണ്ണിപോകെന്നവർകീടിനാരനുജ്ഞയെ
വന്ദിച്ചുമൂർദ്ധാവുകൊണ്ടായതുംവാങ്ങിച്ചാശു
സന്നദ്ധനായിച്ചേർത്തുസൈന്യങ്ങളോടുംകൂടി
തൻചാപബാണാദിയാമായുധവ്രാതത്തോടു
മഞ്ചാതെരഥസ്ഥനായ്നിർഗ്ഗമംചെയ്തീടിനാൻ
എത്തിനാനധോലോകേതങ്കലുള്ളൊരുപര
ശക്തികൊണ്ടനന്തഗേഹാന്തംപുക്കനന്തരം
നിർത്തിനാൻചമൂഗണംശംഖവുംമുഴക്കിനാൻ
പൃത്ഥ്വിഞെട്ടീടുംപെരുംഭേരിയുമടിപ്പിച്ചാൻ
അക്ഷണേനസദസ്സിങ്കലാസനേവസിയ്ക്കുന്നോ
രക്ഷികർണ്ണാധീശനാഘോഷംകേട്ടറിഞ്ഞുടൻ
തന്നുടെനയംകെട്ടകൂട്ടരോടോതീടിനാൻ
പന്നഗന്മാരേപാർത്ഥനന്ദനൻമഹാബലൻ
വന്നുപോർചെയ്വാനിവൻക്രുദ്ധനായഹോമഹാ
മന്ദനായീടുംധൃതരാഷ്ട്രനാലെന്നേവേണ്ടു
മർത്ത്യനായൊരുധൃതരാഷ്ട്രനാമന്ധൻപണ്ടു
ബുദ്ധിഹീനമാംമന്ത്രംകൊണ്ടുതൻപുത്രന്മാരെ
കൊന്നൊടുക്കിനാൻപോരിലെന്നപോലൊടുക്കീടു
മിന്നൊരന്ധതംപൂണ്ടസർപ്പമാമിവൻനമ്മെ
സത്യമോതീടാംബഭ്രുവാഹനാംമഹാകൃഷ്ണ

